


# ചിലപ്പതികാരം (ഇളങ്കോ അടികൾ)

# ചിലമ്പാറിന്റെ ചിലമ്പൊലി.

## ഡോ. സുവർണ്ണ നാലപ്പാട്ട്.




**ചിലപ്പതികാരം**
**ഇളങ്കോവടികൾ**

1962ലാണ് ഞാൻ തമിഴ് പഠിച്ചത്. വെറും വിനോദത്തിനുവേണ്ടിയാണ് പഠിച്ചത്. തമിഴിന്റെ മാധുര്യം എന്നെ അവളുടെ ആരാധികയാക്കി. അതോ, ഏതോ പൂർവ്വജന്മസ്മൃതിയുടെ അനിർവ്വാച്യലഹരിയിൽ ഞാനവളിൽ ലയിച്ചുവോ. ഒരു കേരളീയനാണ് ഈ മണിച്ചിലമ്പു കിലുക്കി പാടിയാടി തമിഴിനെ അമൃതാക്കിയത്. അദ്ദേഹത്തിന്റെ ചിന്താബന്ധുരമായ കാവ്യസരസ്സിൽ നീരാടാൻ, പ്രിയപ്പെട്ടവരേ, നമുക്കും ചിലമ്പാറിന്റെ പുണ്യതീർത്ഥക്കരയിലെത്താം.

(മുപ്പതിലധികം വർഷമായി ചിലപ്പതികാരത്തിന് ഈ പഠനം രചിച്ചിട്ട്. 90കളുടെ ആദ്യത്തിലാണ് അഴീ

ക്കോട് ഇതു വായിച്ച് അവതാരിക എഴുതിത്തന്നത്. കേരളബുക് ഹൌസും ശ്രീ ത്രിവിക്രമൻ അടികളും ഇത് പ്രസിദ്ധീകരിക്കാൻ താൽപ്പര്യം എടുത്തതിൽ സന്തോഷം.)

**ഡോ. സുവർണ്ണ നാലപ്പാട്ട്**



**(ചെങ്കുട്ടുവന്റെ നാണ്യം കൂരിൽനിന്ന് ലഭിച്ചത്.)**

## അവതാരിക

**(ഡോ സുകുമാർ അഴീക്കോട്.)**

കേരളീയന്റെ നഷ്ടപൈതൃകമാണ് തമിഴ്. കാലത്തിന്റെ തിരിമറികളിൽ പെട്ട് ജന്മപ്രസക്തിയുള്ള ആ പൈതൃകം വളരെയേറെ അകലെ പോവുകയും ആഗമപ്രസക്തിയുള്ള സംസ്കൃതത്തിന്റെ പാരമ്പര്യം നമ്മുടെ മേൽ ആരോപിതമായിത്തീരുകയും ചെയ്തു. ദുഃഖിക്കാനില്ല. ഒന്ന് നഷ്ടപ്പെട്ടെങ്കിൽ മറ്റൊന്ന് കിട്ടിയല്ലോ. ഉണ്ടായിരുന്നതിനെ കളയാതെത്തന്നെ വന്നുകയറിയതിനെ കൊള്ളാമായിരുന്നു എന്ന ദുഃഖം എത്രയായാലും ബാക്കി തന്നെ.

തമിഴിന്റെ സംസ്കാരം ഇവിടെ അഭംഗുരമായി നിലനിന്നിരുന്നെങ്കിൽ, ഒരു വേള കേരളത്തിൽ കൂടുതൽ പ്രചാരമുള്ള ഇതിഹാസം ഇളങ്കോവടികളുടെ ചിലപ്പതികാരം ആയേനെ. അപ്പോഴും രാമായണത്തിന്റെ പ്രചാരം ഇവിടെ കുറയുവാനിടയില്ല. രാമായണഭാരതങ്ങളല്ലാതെ സ്വകീയങ്ങളായ ഇതിഹാസങ്ങൾ നമുക്കില്ല എന്ന ചരിത്രവൈകല്യം അങ്ങനെ നീങ്ങിക്കിട്ടുമായിരുന്നു. മറിച്ചുവന്നപ്പോൾ ഇവിടെ രാമായണം ചിരപ്രതിഷ്ഠ നേടുകയും ചിലപ്പതികാരം പണ്ഡിതന്മാർക്കു മാത്രം സുപ്രവേശമായ ഒരു അന്യപ്രതിഭാസമായിത്തീരുകയും ചെയ്തു.

ഈ നഷ്ടഭാഗ്യത്തിന്റെ കഷ്ടകാലം മൂലമാണ് ഇത്ര മഹത്തായ ഒരു സാഹിത്യ കൃതി നമ്മിൽ മൊത്തത്തിൽ അവശേഷിപ്പിച്ച ചിത്രം ഒറ്റമുലച്ചിയുടേതായിത്തീർന്നുപോയത്. ചെറുപ്പത്തിൽ ഞങ്ങളെ നല്ലവഴിക്ക് നടത്താൻ ചെറിയ ഒരു കൌശലമായി അമ്മയും

മറ്റും പ്രയോഗിച്ചിരുന്നത്  ,ഒറ്റമുലച്ചി ഇതാ വരു ന്നു എന്ന ഭീഷണിയായിരുന്നു. ആരാണ്,എന്താണ് ഒറ്റമുലച്ചി എന്നൊന്നും അന്ന് ഞങ്ങൾക്ക് അറിഞ്ഞു കൂടായിരുന്നു. ഞങ്ങളേക്കാൾ അൽപ്പം കൂടുതൽ അമ്മയും കൂട്ടരും അറിഞ്ഞിരിക്കും. രാമായണ ഭാരതകഥകൾ അങ്ങനെയായിരുന്നില്ല.പക്ഷേ രാമ കഥയേക്കാൽ ഞങ്ങളുടെ ഉപബോധമനസ്സിൽ ഈ ഒറ്റമുലച്ചി ഭീതിയുടെ പരിവേഷത്തിൽ ഒരു സിംഹാ സനം ഉണ്ടാക്കി ആസനസ്ഥയായിരുന്നു. മുല രണ്ടും കണ്ടിച്ച് ഭയങ്കരിയായിത്തീർന്ന ശൂർപ്പണഖ പോലും ഈ ചിത്രത്തിന്റെ അടുത്തെങ്ങും ദാരുണതയിൽ എത്തിയിരുന്നില്ല.

കേരളത്തിൽ കുട്ടികളെ പേടിപ്പിക്കുന്നേടത്തോളം എത്തിയ ഈ കഥ തമിഴകത്തിൽ മൂവരചന്മാരുടെ മൂർദ്ധന്യശക്തിയുടെ കാലത്ത് നാടെങ്ങും, നാട്ടാർക്കെ ല്ലാം പുളകപ്രദമായ ഒരു ഇതിഹാസകഥയായിരുന്നു. ദ്രാവിഡപാരമ്പര്യത്തിൽനിന്ന് കേരളം എത്രമാത്രം അകന്നുപോയെന്നത് മനസ്സിലാക്കാൻ ഇത് സഹായി ക്കും. തമിഴ്നാട്ടിൽ ഇന്നും ഈ കഥാസാഹിത്യം , ഭാരതിയാരുടെ ഭാഷയിൽ പറഞ്ഞാൽ, നെഞ്ചൈ അള്ളും ചിലപ്പതികാരം ആണ്. ഈ മണിയാരം (മണിഹാരം)നിർമ്മിച്ചതാണ് തമിഴകത്തിന്റെ അഭി മാനഹേതു. ചിലപ്പതികാരത്തിന്റെ കർത്താവായ ഇളങ്കോവടികൾ, തിരുവള്ളുവർക്കും കമ്പർക്കും സമാനനായി ആദരിക്കപ്പെട്ടു.

ചേരവംശജനായ രാജകുമാരൻ സന്യാസിയായ
കഥയാണ് ഇളങ്കോവടികളുടേത്. മറ്റൊരു സാഹി
ത്യകൃതിക്ക് ബീജമാക്കാവുന്ന വിഷയം. ദക്ഷിണേന്ത്യ
യിൽ അന്ന് ചേരന്മാർക്കുള്ള അദ്വിതീയമായ സ്ഥാന
വും ഈ കൃതിയുടെ പേരും പെരുമയും വളർത്തി.
ഇത്രയധികം കവികളും, ഇത്രയധികം കവികളാൽ
വാഴ്ത്തപ്പെട്ട രാജാക്കന്മാരും പിറന്ന മറ്റൊരു അരച
വംശം ലോകത്തെങ്ങും കാണാൻ കഴികയില്ല.
സംഘംകൃതികളിൽ അഗ്രേസരമായ പതിറ്റുപ്പത്ത്
ചേരപ്രൌഢിക്കുമുമ്പിൽ സമർപ്പിക്കപ്പെട്ട ഒരു
കാവ്യാഞ്ജലിയാണെന്ന് പറയാം. അതിൽ 27 കവി
കൾ ചേരനാട്ടിനെ വർണ്ണിക്കുന്നു. 12 ചേരരാജാക്ക
ന്മാരെ കവികൾ വാഴ്ത്തുന്നു. ചേരം എന്നുപറഞ്ഞേ
ചോളപാണ്ഡ്യങ്ങൾ ഉച്ചരിക്കപ്പെടാറുള്ളു. ചേരരാജാ
ക്കന്മാർക്കുസമം മഹിമയും ശ്രേഷ്ഠതയും വീര്യശൌ
ര്യങ്ങളും നിറഞ്ഞ മറ്റു രാജാക്കന്മാർ ഇല്ലായിരുന്നു.
അവരുടെ  ബിരുദങ്ങൾക്കും എണ്ണമില്ലായിരുന്നു.
വാനവൻ, വാനവരമ്പൻ, കുട്ടുവൻ,ഇരുമ്പൊറൈ
തുടങ്ങി പലരും.ചെങ്കുട്ടുവൻ എന്ന നൃപനാമത്തിൽ
കുട്ടുവൻ എന്നും അനശ്വരമാക്കപ്പെട്ടു. ചോളരുടെ
ചേലിയൻ എന്നോ പാണ്ഡ്യരുടെ ചെമ്പിയനെന്നോ ഉള്ള
സംജ്ഞകൾക്ക് ഇത്ര പ്രശസ്തി ലഭിച്ചില്ല. കണ്ണകിയുടെ
അത്ഭുതകഥ കുറവർ വർണ്ണിച്ചുപറഞ്ഞ ത്
ചെങ്കുട്ടുവന്റെയും അനുജൻ ഇളങ്കോവടികളുടേ യും
മറ്റൊരു കവിയായ ചാത്തനാരുടെയും സമക്ഷ
മായിരുന്നു. മൂവരശർ മൂന്നായി നിർത്തിയ തമിഴകം

ഇളങ്കോവടികൾ പാടിയ കാവ്യത്തിൽ, ഒന്നായിമിന്നി. വിശ്വാസത്തിനും ആചാരത്തിനും സാമ്രാജ്യസീമക ൾക്കും അപ്പുറത്ത് ഒറ്റക്ക് കരയുന്ന മനുഷ്യസ്ത്രീയു ടെ മുമ്പിൽ കരളലിഞ്ഞ് ഒഴുകിയ കാണാപ്പുഴ തഴു കുമ്പോൾ ഇന്നും തമിഴകം ഒന്നായി മാറുന്നു.

ചിലപ്പതികാരത്തിൽ ദേശീയഐക്യത്തിനു പുറമേ, കലകളുടെ ഐക്യവും സാക്ഷാത്കരിക്കപ്പെട്ടു. മറ്റൊരു തമിഴ് കാവ്യത്തിനും സിദ്ധിച്ചിട്ടില്ലാത്ത ഒരു പ്രശസ്തി ചിലപ്പതികാരം പണ്ടേ നേടിയിട്ടുണ്ടല്ലോ. മുത്തമിൾ കാവ്യം എന്ന്. സാഹിത്യവും സംഗീതവും നാടകവും അതിൽ മുപ്പിരിയായി പ്രകാശിക്കുന്നു. ദ്രാവിഡന്റെ തൌര്യത്രികം ആണ് മുത്തമിൾ. ഇയൽ, ഇശൈ,നാടകം ഇവയുടെ മേളനം. ചിലപ്പതികാരം ഐക്യത്തിന്റെ മറ്റൊരു പാലവും പണിതുവെച്ചു. സംഘകാലരചനകൾ മിക്കതും ചെറുകവിതകളാണ്. പതിറ്റുപ്പത്ത്, കലിത്തൊകൈ, അകനാനൂറ് മുതലായ സമാഹാരങ്ങൾ നോക്കുക. ഇളങ്കോവടികൾ ചിലപ്പ തികാരം രചിച്ചപ്പോൾ വടക്കും തെക്കും തമ്മിലുള്ള സാഹിതീയദൂരം കുറഞ്ഞു. രാമായണത്തിന്റെ ഇതി ഹാസപാരമ്പര്യത്തിന്റേയും തമിഴകത്തിന്റെ ലഘു കവിതാപാരമ്പര്യത്തിന്റേയും സുന്ദരമായ ഒരു മേളന വും നാം ഇതിൽ കാണുന്നു.

രാമായണത്തെക്കുറിച്ച് പഴമക്കാർ സ്ത്രീപ്രസംഗം ആണ് അതെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. ചിലപ്പതികാ രവും സ്ത്രീപ്രസംഗമാണ്.രണ്ടിലേയും നായികമാർ

നന്നേ ചെറുപ്പത്തിലേ തങ്ങളേക്കാൾ  അൽപ്പം വയസ്സുകൂടുതലുള്ള നായകന്മാർക്ക് വിവാഹം കഴിച്ചുകൊടുക്കപ്പെടുന്നു.കണ്ണകിക്ക് വയസ്സ് 12, കോവലന് വയസ്സ് 16. രാമന് പതിനാറിലും കുറവ്. ഊനഷോഡശവർഷനെന്ന് ദശരഥൻ വിലപിക്കുന്നു. സീതയുടെ വയസ്സ് അറിഞ്ഞാൽ ഇക്കാലത്തെ നിയമ നിർമ്മാതാക്കൾ ഞെട്ടിത്തെറിക്കും.വെറും ആറുവയസ്സ്.അത്രിമഹർഷിയുടെ പത്നിയായ അനസൂയയോട് സീതതന്നെ വെളിപ്പെടുത്തുന്നതാണ് ഇത്.സീതാരാമന്മാരും കണ്ണകീകോവലന്മാരും അവരുടെ മാതാപിതാക്കളും (എന്തിനേറെ, കാവ്യകാരന്മാരായ വാത്മീകിയും ഇളങ്കോവടികളും വരെ) ഇന്നായിരുന്നെങ്കിൽ പ്രതികളായി കോടതിയിലെത്തേണ്ടി വന്നേനെ.

പക്ഷേ, രാമായണമാണ് നമ്മുടെ നിയമോപരിസ്ഥമാ യ ധർമ്മജീവിതത്തിന് ഇന്നും ആധാരം.സീതയുടെ ചരിത്രം ഇന്നും സ്ത്രീപുരുഷകോടികളെ പ്രചോദിപ്പിക്കുന്നു.കണ്ണകി ഒരു സാധാരണ സ്ത്രീയും ശരാശരി സ്ത്രീയുമാണെന്ന് ഈ ഗ്രന്ഥം എഴുതിയ ഡോ സുവർണ്ണ നാലപ്പാട്ട് പറയുന്നത് ശരിയാണ്. എന്നാൽ കവിതയുടെ ഒടുവിൽ അവർ അസാധാരണയാവുന്നു. സീതയിലും അത് കാണാം. സീതയുടെ അന്തിമസ്ഫോടനം അത്യസാധാരണവും അചിന്ത്യ ഭീകരവുമാണ്. പാണ്ഡ്യരാജാവ് കണ്ണകിയുടെ ഭർത്താവിനെ ഒരു അസത്യവാങ്മൂലത്തിന്റെ ബലത്തിൽ വധിച്ചതിനോടു ള്ള പ്രതികാരം മാത്രമാണ് കണ്ണകിയുടെ മഹാക്ഷോഭമെന്ന് പറയാൻ പറ്റില്ല.അത് അതിനും അപ്പുറത്തു ള്ള

ഒരു കഥയാണ്.അങ്ങനെ ഒരു പ്രതികാരമാണെങ്കി ൽ കണ്ണകി നാട്ടുകാരാൽ ആരാധിക്കപ്പെടുന്ന ദേവത യോ, ചിലപ്പതികാരം മഹത്തായ സാഹിത്യസൃഷ്ടി യോ ആകാൻ വയ്യ. സ്ത്രീകളോട് പൊതുവേ(അതിൽ മാധവിയും പെടും) ഭർത്താക്കന്മാർ ചെയ്യുന്ന (കോ വലനും പെടും)പുരുഷാധിപത്യപ്രേരിതമായ അനീതി കണ്ടും സഹിച്ചും തളർന്ന ഒരു സ്ത്രീ ഈ പഴക്കമാ ർന്ന അത്യാചാരത്തിന്റെ നേരേ വ്യക്തിക്ഷോഭത്തിന്റെ നടുവിൽനിന്ന് ആളിക്കത്തിയപ്പോൾ, പുരുഷൻ ഉയ ർത്തിപ്പിടിച്ച രാജകീയപ്രൌഢിയും നാഗരികവിലാസ വും നിമിഷനേരം കൊണ്ട് ചാമ്പലായി. അതാണ് ഇന്നും മുഴങ്ങുന്ന തമിഴകത്തിന്റെ ചിലമ്പൊലി.

സീതയും ഒടുവിൽ ആളിക്കത്തി. അത് മണ്ണിന് മുക ളിലേക്കല്ല, മണ്ണിന് കീഴോട്ടാണ് ആളിപ്പോയത്. ഒന്ന് ആകാശത്തിലും മറ്റേത് ഭൂമിയിലും യുഗങ്ങളായി ത്തന്നെ നിൽക്കുന്നു.സ്ത്രീതപത്തിന്റെ സാർവ്വകാലിക വും വിശപവ്യാപ്തിയാർന്നതുമായ ആത്യന്തികദുരന്ത ത്തിന്റെ ചിത്രമാണ് ഒറ്റമുലച്ചി. അതാണ് ചിലപ്പതി കാരം നൽകുന്ന വ്യത്യസ്തമായ പ്രതീതി. സീത അഗ്നിയിൽ ചാടി സ്വന്തം വിശുദ്ധി തെളിയിച്ചു. കണ്ണകി അഗ്നിയിൽ രാജാധികാരത്തെ വെന്തെരിയി ച്ച് സ്വന്തം ശക്തി തെളിയിച്ചു. മാധവിയുടെ സൃഷ്ടി യിലുള്ള സവിശേഷതകൾ ലേഖിക പ്രത്യേകം എടു ത്തുകാട്ടിയിട്ടുണ്ട്. മാധവിയും കണ്ണകിയും സ്ത്രീയി

ലുണ്ട്. അവർ ചേർന്നാലേ സ്ത്രീത്വത്തിന് പൂർത്തി യുള്ളു.

ഇന്ത്യയുടെ ഉത്തരദേശത്തിന്റെ ദർശനത്തെ ദക്ഷിണദേ ശം ഒന്നാമതായി തിരുത്തിയതും ചിലപ്പതികാരത്തി ലൂടെയാണ്. നദികളുടെ പ്രവാഹരംഗമാണ് ഉത്തര ഭാരതം. ദക്ഷിണദേശം ഉന്നതമായ പീഠഭൂമിയാണ്. രണ്ടിന്റേയും ഹൃദയസ്പന്ദങ്ങൾ മേളിച്ചല്ലാതെ, ഇന്ത്യയെ കണ്ടെത്താനോ അറിയാനോ കഴിയില്ല. ഇത് തെളിയിക്കുന്നു ചിലപ്പതികാരത്തിലെ കണ്ണകി യും മാധവിയും. പ്രസ്ഥാനത്രയത്തിന് ഭാഷ്യം രചിച്ച ശങ്കരൻ വീണ്ടും ഈ ചരിത്രസത്യം തെളിയിച്ചു. ഇന്നും അത് തെളിയിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.

ചിലമ്പിൽനിന്ന് ഒടുവിൽ ചാമ്പൽ ഉണ്ടായി. ഈ കഥ യാണ് പ്രമാണശുദ്ധിയോടെ ഡോ സുവർണ്ണ ചിലമ്പാ റിന്റെ ചിലമ്പൊലിയിൽ വിവരിക്കുന്നത്. ഈ ചില മ്പൊലി കേൾക്കാൻ കേരളത്തിന് അധികം അവസരം കിട്ടിയിട്ടില്ല. തിരുക്കുറളും കമ്പരാമായണവും കേരളീ യർക്ക് അറിവുള്ളത്ര ചിലപ്പതികാരം പരിചിതമല്ല. നെന്മാറയിലെ പണ്ഡിതദ്വയം(നാരായണൻനായരും വിശ്വനാഥ ൻനായരും) ആണ് മികച്ച ഒരു പരിചയ പ്പെടുത്തൽ ഇവിടെ നടത്തിയത്. വിശ്വനാഥൻനാ യരുടെ വ്യാഖ്യാനത്തിന്റെ പേരും ചിലമ്പൊലി എന്നാണ്. പിന്നെ വിവർത്തനമായിട്ടും കഥാസംക്ഷേ പമായിട്ടും കുറച്ച് കൃതികൾ കേരളത്തിനു ലഭിച്ചു.

എന്നാൽ ചിലപ്പതികാരത്തെ ഒരു സാഹിത്യകൃതിയാ
യി കണ്ടുകൊണ്ട്, അതിലെ കഥാപാത്രങ്ങളുടെ പഠന
ത്തിലൂടെ കാവ്യഭാവം എങ്ങനെ ആവിഷ്കരിക്കപ്പെ
ടുന്നു എന്ന് വ്യക്തമാക്കുന്ന ആദ്യത്തെ മലയാളപഠ
നമാണ് ഡോ സുവർണ്ണ നാലപ്പാട്ട് രചിച്ച ഈ ചില
മ്പാറിൻറെ ചിലമ്പൊലി. മാധവിയുടെ സ്വഭാവപഠനം
കൂടുതൽ നന്നായിരിക്കുന്നു. ശ്രേഷ്ഠങ്ങളായ ആദർശ
ങ്ങളുടെ വെളിച്ചത്തിൽ മനുഷ്യസ്വഭാവത്തെ വിലയി
രുത്തുന്ന മട്ടിലുള്ള ഈ കാവ്യപഠനം മലയാളസാ
ഹിത്യത്തിനു ലഭിക്കുന്ന ഗണനീയമായ ഒരു നേട്ടമാ
ണ്. ചിലപ്പതികാരത്തിന്റെ സാംസ്കാരികപ്രാധാന്യം
എടുത്തുപറയേണ്ടതാണ്.പ്രതിപാദനനിഷ്ഠമായ
സാഹിത്യമൂല്യത്തിനപ്പുറത്ത് ഗ്രന്ഥത്തിന്റെ പ്രതിപാ
ദ്യനിഷ്ഠമായ മൂല്യവുമുണ്ട്. നാം പഠിച്ചതും നമ്മു ടെ
കുട്ടികൾ പഠിച്ചുവരുന്നതുമായ ചരിത്രഗ്രന്ഥങ്ങ
ളിൽനിന്ന് കിട്ടാത്ത ഒരു ഭാരതത്തിന്റെ മുഖം രാമാ
യണഭാരതാദികൾ പഠിക്കുന്നവർക്ക് കാണാൻ കഴി
യുന്നതുപോലെ ചിലപ്പതികാരം പഠിക്കുന്നവർക്കും
ചിലത് ലഭിക്കും. ഗ്രന്ഥകർത്രി ഈ പഠനത്തിൽ ആ
വശത്തിന് ഊന്നൽ കൊടുത്തത് കാണാം.
വൈഷ്ണവനും ശൈവനും ജൈനനും ബൌദ്ധനും
വളരെ രമ്യമായി ഇണങ്ങി ജീവിച്ച ഒരുമയുടെ ഒരു
ചിത്രം അവർ നമ്മിൽ ഉണർത്തി നിർത്തുന്നു. മത
ഭേദജന്യമായ കലഹത്തിന്റെ പുക ഉയർന്നുകാണാത്ത
ഒരന്തരീക്ഷം. ഒരു ദാക്ഷിണാത്യചിന്തകൻ പറഞ്ഞതു
പോലെ,  വസ്തുഭേദപ്രതിപത്തി ഇതിലില്ല. ഇന്ത്യാ

ചരിത്രത്തിന്റെ സ്ഥായിയായ സന്ദേശം ഇതാണ്. ആധു നികവിദ്യാഭ്യാസത്തിൽനിന്ന് നമുക്ക് കൈവിട്ടുപോയ തും ഇതുതന്നെ.

ഈ ഗ്രന്ഥകർത്രിയെക്കുറിച്ച് ഒരു വാക്ക്. അതു പറ ഞ്ഞുതീരുമ്പോൾ ഗ്രന്ഥ ത്തിന്റെ മറ്റൊരു മൂല്യം വായനക്കാർക്ക് ഗ്രഹിക്കാൻ പറ്റും. ജോലി കൊണ്ട് ഇവർ ഇന്നത്തെ രോഗവിവരണശാസ്ത്രം( പഥോളജി) പഠിപ്പിക്കുന്ന ഒരു ഡോക്ടറാണ്. ജോലി സാധാരണ മനുഷ്യർക്ക് ജീവാവസാനം വരെയുള്ള ഒരു കാരാ ഗൃഹമാണെങ്കിൽ,ഇവർ ആ കാരാഗൃഹത്തിൽനിന്ന് ഇടക്കിടെ പുറത്തുചാടി ധിഷണയുടെ സ്വഛന്ദതയെ സഫലമാക്കുന്ന സാഹസികശീലം പുലർത്തിക്കൊണ്ടു വരുന്നു. അങ്ങനെയാണ് കേരളീയർക്ക് മലയാളത്തി ൽ വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയുടെ പഠനം ലഭിച്ചത്. ഇന്ത്യയെ കണ്ടെത്തൽ എന്ന രസികൻ പേ രിൽ. വാസ്തവത്തിൽ ബുദ്ധിജീവികളുടെ സങ്കുചിത ത്വത്തെ അതിലംഘിക്കുന്ന ഒരു മഹാപ്രയത്നമാണ് ആ ഭാരതീയ ഗണിതപഠനഗ്രന്ഥം.

ഈ ചിലപ്പതികാരപഠനം ഡോ സുവർണ്ണയുടെ മറ്റൊ രു തടവുചാടലാണ്. തടവുചാട്ടത്തിന് നമുക്ക് ഇവ രെ വീണ്ടും അഭിനന്ദിക്കാം. ആദ്യത്തെ ഗ്രന്ഥത്തിന്റെ പ്രകാശനത്തിലും, ഇതിന്റെ അവതരണത്തിലും ചെറു തായി ബന്ധപ്പെടാൻ കഴിഞ്ഞതിൽ ഞാൻവളരെ സന്തോഷിക്കുന്നു. സതതോത്ഥായിനിയായ ഈ ഗ്രന്ഥ കാരിയുടെ ഇനിയത്തെ സാഹിതീശ്രമങ്ങളെ ഞങ്ങളെ

പ്പോലുള്ളവർ കവിഞ്ഞ താൽപ്പര്യത്തോടെ ഉറ്റുനോക്കുന്നു.അവർക്ക് എല്ലാ സൌഭാഗ്യവും അവരുടെ ഗ്രന്ഥങ്ങൾക്ക് വിശേഷാൽപ്രചാരവും സിദ്ധിക്കുമാറാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

വിയ്യൂർ 11.06.1994 ഡോ.സുകുമാർഅഴീക്കോട്.

ഉള്ളടക്കം


1. ചിലപ്പതികാരത്തിലെ കുറവൻ.
2. കണ്ണകിയും മാധവിയും
3. കോവലൻ.
4. ചിലപ്പതികാരത്തിലെ സ്ത്രീകഥാപാത്രങ്ങൾ.
   - കവുന്തിയടികൾ
   - മാതരിയും അയ്യയും
   - രാജപത്നിമാർ
   - ദേവന്തിയും വസന്തമാലയും
5. പുരുഷകഥാപാത്രങ്ങൾ
   - സൂത്രധാരനും പാരിപാർ്ശ്വികന്മാരും
   - മൂവേന്തന്മാർ
   - മാങ്ങോട്ടുകാരൻ ബ്രാഹ്മണനും കൌശികമാണിയും
   - ചാരണർ.
6. കൊറ്റവൈയുടെ വേട്ടുവവരി
7. പ്രകൃതിഭംഗി

8. ചോളപാണ്ഡ്യരാജ്യങ്ങൾ
9. ചേരന്റെ വാടാവഞ്ചി
10. റഫറൻസുകൾ

1. ചിലപ്പതികാരത്തിലെ കുറവർ,

കുറവനോട് ബന്ധപ്പെട്ട പദങ്ങൾ ചിലപ്പതികാരത്തിൽ പലയിടത്തും കാണാം. അവ ആദ്യമായി ഉദ്ധരിക്കാം.

1. കുണവായിർക്കോട്ടത്തരചു തുറന്തിരുന്ത
   കുടക്കോച്ചേരലിളങ്കോവടികൾക്കു-
   ക്കുന്റക്കുറവരൊരുങ്കുടൻകുടിപ്പൊലമ്പുവേങ്കൈ
   നലങ്കിളർകൊഴുനിഴലൊരു
   മലയിഴന്താളോർതിരുമാ
   പത്തിനിക്കമരർക്കരചന്റമർവന്തീണ്ടിയവൾ
   കാതർക്കൊഴുനനൈക്കാട്ടി അവളൊടെങ്കട്
   പുലങ്കാണവീട് പുലം പോയതിറുമ്പുതു
   പോ ോലുമത്തറിതരുണിയെന (പുകാർകാണ്ഡം)
2. മംഗലവാഴ്ത്തുപ്പാടലും കുരവർമനൈയറം
   പടുത്ത കാതൈയും(61-65 പുകാർകാണ്ഡം)

3. ആയിച്ചിയർ കുരവൈയെയും(77-80 പുകാർകാണ്ഡം)
4. മട്ടലർകോതയർ കുന്റ്ക്കുരവൈയെയും(81-83 പുകാർകാണ്ഡം)
5. ഇരുപെരുങ്കുരവരും ഒരു പെരുനാളാൻമണവണി കാണ(40-44 പുകാർകാണ്ഡം)
6. ഇരൈവർ കുരൈവനിയൽകുണനെന്റോൻ(189 നാട്ടിൻപുറക്കാഴ്ച)
7. പകലൊളിതന്നിനും പല്ലുയിരോമ്പു നിലവൊളിവിളക്കി നീളിടൈ മയങ്കി നിരവിടൈക്കഴിതർക്കേതമില്ലെനുക്കുരവരു നേർന്ത കൊൾകൈയിനമർന്തു(11-14 പുറച്ചേരിപ്രവേശം)
8. കുരവർപണി അന്റിയും കുലപ്പിറപ്പാട്ടിയോ-ടിരവിടൈ കഴിതർകെൻ പിഴൈപ്പറിയാത് (89-92 പുറച്ചേരിപ്രവേശം)
9. ഇരുമുതുകുറവർ ഏതലും പിഴൈത്തേൻചിറു മുതുക്കുറൈവിക്കുച്ചിറുമൈയും ചെയ്തേൻ(63-70 കൊലക്കളഗാഥ)
10. എംമുതുകുരവർ എൻഉറ്റനർകൊൽ(57-62 കൊലക്കളഗാഥ)
11. മാചിൽ കുരവർ മലരടി തൊഴുതേൻ(98-101 പുറച്ചേരിപ്രവേശം)
12. കുന്റുക്കുരവൈയൊടു കൊടിച്ചിയപാടലും (24-32 ശിലാവരണം)

13. തിറത്തിറംപകർന്തു ചോണോങ്കിണൈത്തു കുറത്തിയർ പാടിയ കുറിഞ്ചിപ്പാണിയും(217-224 ആറാട്ട്)
14. കുരവമുതൽവൻ (വഞ്ചിക്കാണ്ഡം കടലോര ഗാഥ)
15. നറുവൈക്കൺപൊട്ടിച്ച കുറവരിൻ ഓഗൈ (വഞ്ചിക്കാണ്ഡം കാട്ടിഗാഥ)
16. വഞ്ചിക്കാണ്ഡം ആരംഭിക്കുന്നതുതന്നെ മലങ്കു റവന്മാരുടെ കൂത്ത് അഥവാ കുന്റ്ക്കുരവൈയോ ടുകൂടിയാണ്.

കണ്ണകിയുടേയും കോവലന്റേയും കഥ കുറവന്മാരു ടെ കഥയാണ്.ഈ കഥ ഇളങ്കോവടികൾ ആദ്യമായി കേൾക്കുന്നത് കുണവായിൽകോട്ടത്തിൽവെച്ച് രാജ ഭോഗം തൃജിച്ച് സന്യാസിയായി വന്നിരിക്കുമ്പോ ളാണ്. . അദ്ദേഹത്തിന്റെ ചുറ്റും കുന്നിൽ വസി ക്കുന്നവരായ കുന്റ്ക്കുറവന്മാരെന്ന ആദിവാസികൾ വന്നുനിന്നു.വേങ്ങാമരച്ചോട്ടിൽവെച്ച് പത്തിനിദൈ വത്തെ (സതി) ഇന്ദ്രൻ കോവലനോട് ചേർത്തത് തങ്ങൾ കണ്ടു എന്ന് പറയുന്നു.മധുരയിലെ ചെന്ത മിഴ്ഴവിയായ ചാത്തൻ(മണിമേഖലാകർത്താവ്) അത് ശരിവെക്കുന്നു.ഇളങ്കോവടികൾ കുറവന്മാ രുടെ ഐതിഹ്യത്തെ ഗാനകാവ്യമാക്കി മാറ്റുന്നു. ജ്യേഷ്ഠൻ ചെങ്കുട്ടുവൻ കണ്ണകിക്ക് സതിക്കല്ല് സ്ഥാപിക്കുന്നു.

പൂർവ്വികനെന്ന അർത്ഥമാണ് ചിലപ്പതികാരം പല പ്പോഴും കുറവന്ന് നൽകുന്നത്. കണ്ണകിയുടേയും കോവലന്റേയും മാതാപിതാക്കൾ അവരെ ഗൃഹ സ്ഥാശ്രമധർമ്മത്തിലേർപ്പെടുത്തുന്ന അദ്ധ്യായത്തിന് കുരൈവർ മനയറം പടുത്ത ഗാഥ എന്നാണ് പറയുന്നത്. ഇരുപെരും കുരൈവരും മക്കൾക്ക് വിവാഹത്തിന് പെരുനാൾ(ശുഭദിനം) നോക്കി നിശ്ചയിച്ചു. പുറച്ചേരിപ്രവേശത്തിലും കൊലക്കള ഗാഥയിലും കോവലൻ ഈരണ്ടു പ്രാവശ്യം മാതാ പിതാക്കളെ കുരൈവർ എന്ന് പറയുന്നുണ്ട്. കുര വർക്ക് ചെയ്യേണ്ട പണി(ശുശ്രൂഷ) ചെയ്യാതെ, മാശി ല്ലാത്ത കുരവരുടെ മലരടി തൊഴുന്നു (തൊഴുന്നു എന്നത് തമിഴല്ല, മലയാളമാണ് എന്ന് കാണുക) എന്ന് പുറച്ചേരിപ്രവേശത്തിലും, ഇരുമുതുക്കുരവ ർ ഏവലും പിഴൈത്തേൻ, എം മുതുകുരവർ എൻ ഉറ്റനർ കൊൽ എന്ന് കൊലക്കളഗാഥയിലും കാണാം. വയസ്സുകൊണ്ട് ചെറുപ്പമാണെങ്കിലും പകപത കൊണ്ട് വൃദ്ധയായ കണ്ണകിയെ കൊലക്കള ഗാഥയിൽ ചിറുമുതുക്കുറൈവി എന്ന് പറയുന്നു. കണ്ണകിയും കോവലനും  കുറവവംശജരായ വൈ ശ്യരായിരുന്നു എന്ന് അനുമാനിക്കാം. ദക്ഷിണേന്ത്യ യിൽ സുബ്രഹ്മണ്യപത്നിയായ വള്ളിക്കുറത്തിയുടെ മക്കളായിട്ടാണ് പുരാതനആദിവാസികളായ കുറവ ർ കരുതപ്പെടുന്നത്.സുബ്രഹ്മണ്യനാകട്ടെ. മാതൃദായ പ്രകാരം മഹാവിഷ്ണുവിന്റെ വംശമാണ് .(മരുമക ൻ)

.പുറച്ചേരിപ്രവേശത്തിൽ പകൽ കഴിഞ്ഞ് രാത്രിയായപ്പോൾ ഒരിടത്ത് വിശ്രമിക്കാമെന്ന് കവുന്തിയടികൾ പറഞ്ഞതനുസരിച്ച് കോവലനും കണ്ണകിയും ഒരിടത്ത് തങ്ങി. ഇവിടെ കവുന്തിയടികളെ ന്നല്ല കുരവർ എന്നാണ് കവി ഉപയോഗിക്കുന്നത്., നാട്ടിൻപുറക്കാഴ്ചയിലാകട്ടെ, ചാരണർ ഈശ്വരനെയാണ് ഇറൈവൻ കുരവൻ ഇയൽകുണനെങ്കോൻ എന്ന് പറയുന്നത്. വഞ്ചിക്കാണ്ഡത്തിൽ കുരവന്മാരിൽ ആദ്യപുരുഷൻ കുരവമുതൽവനായ മഹാവിഷ്ണുവാണ്,താപസി, ഈശ്വരൻ, മാതാപിതാക്കൾ, പത്നി, ആദിവാസികൾ, വിഷ്ണു ഇവരെയെല്ലാ മാണ് ചിലപ്പതികാരം കുറവപദം കൊണ്ട് വിവക്ഷിച്ചിട്ടുള്ളത്. കുരവനാകാം പിന്നീട് ഗുരുവായത്.

ആദിവാസികളായ കുറവർഃ-നരവംശശാസ്ത്രം നോക്കിയാൽ ആദിവാസികളുടെയെല്ലാം പൂർവ്വപ്രപിതാമഹന്മാരായിരുന്നു കുറവന്മാർ എന്നുകരുതാൻ ന്യായമുണ്ട്.പല ആദിവാസികളും വള്ളിക്കുറത്തിയേയും മുരുകനേയും മാതാപിതാക്കളായി അംഗീകരിക്കുന്നു.കോട്ടയം,കൊല്ലം,തിരുവനന്തപുരം ജില്ലകളിൽ ചിറ്റാർ,കട്ടച്ചിറ,രാജാമ്പാറ എന്നീ സ്ഥല ങ്ങളിലും പമ്പാതീരത്തും നെടുമങ്ങാട് താലൂക്കിലെ കാടുകളിലുമുള്ള പട്ടികവർഗ്ഗക്കാരായ കുറവന്മാർ തങ്ങൾ കൌരവവംശമാണെന്നും അവകാശപ്പെടു ന്നുണ്ട്.കേരളത്തിൽ നാലുതരം കുറവന്മാരുണ്ട്.

1. കുൻകുറവർ(ചിലപ്പതികാരത്തിലെകുന്റക്കുറവർ)
2. പുൻകുറവർ(കാക്കാലന്മാർ)
3. കാക്കക്കുറവർ
4. പാണ്ടിക്കുറവർ.

വൃക്ഷം,മൃഗം,പിതൃക്കൾ എന്നിവരെ ആരാധിക്കുന്ന കുറവന്മാർക്ക് 8 കുലങ്ങളുണ്ട്.മലക്കുറവന്മാരുടെ തലവന്മാരാണ് ഊരാളിയും കാണിയും. കാണിക്കാർ കൊല്ലം,തിരുവിതാംകൂർ ജില്ലകളിലെ കാടുകളിൽ വസിക്കുന്നു.കേരളത്തിലെ  ആദിമനിവാസികളായ തങ്ങൾ വള്ളിക്കുറത്തിമക്കളാണെന്ന് ഇവർ കരുതുന്നു.അവരുടെ ഭാഷക്ക് വല്ളിമുടിച്ചിലെന്ന് പറയും.നാഗാരാധകരാണ്. ചാറ്റ് എന്ന മന്ത്രവും കൈകൊട്ടിക്കളി, ചുവടുചവിട്ടിക്കളി ഇവയും ഇവരുടെ സംഭാവനകളാണ്. ഇവരിലെ നേതാവി നെ മുതൽവനെന്നോ മുതൽപേർ എന്നോ വിളിക്കു ന്നു. (മഹാവിഷ്ണുവിനെ ചിലപ്പതികാരം കുരവ മുതൽവനെന്നാണ് വിളിക്കുന്നത്).  പാലക്കാട്ട് ജില്ലയിലെ അട്ടപ്പാടിയിൽ കൊറവൻകണ്ടി എന്ന് ഒരു സ്ഥലം തന്നെയുണ്ട്. കുറവര് എന്ന പദം തെക്കൻ കർണ്ണാടകത്തിലും ഉത്തരകേരളത്തിലും കൊറഗർ ആയി അറിയപ്പെടുന്നു. കൊറുവർ എന്ന തുളുപദത്തിന് അർത്ഥം മലയിലെ മനുഷ്യരെന്നാണ്. പുരുഷന്മാർ കുടുമ കെട്ടുന്നവരാണ്. സത്യസന്ധരും പാവങ്ങളുമാണ് കൊരഗർ. ശൂദ്രന് ബ്രാഹ്മണ്സ്ത്രീയിലുണ്ടായവരാണെന്നും അവർ വിശ്വസിക്കുന്നു.വസ്ത്രധാരണരീതി അനുസരിച്ച് ഇവരിൽ

രണ്ടുതരക്കാരുണ്ട്. ചപ്പുകൊറഗർ ഉണങ്ങിയ ചപ്പി
ലകൊണ്ടും കുണ്ടുക്കൊറഗർതുണികൊണ്ടും നാണം
മറക്കുന്നു.മരങ്ങളുടെ മൂടും പാറക്കല്ലുകളുമാണ്
ഇവരുടെ ആരാധനാലയങ്ങൾ.കന്നുപൂട്ടുകയോ നി
ലം ഉഴുത് കൃഷിയിറക്കുകയോ ചെയ്യില്ല.നായാട്ടാ ണ്
ജോലി. വയനാട്ടിലെ മുള്ളുവക്കുറുമരുടെ ഭാഷക്ക്
കുറുംബ എന്നാണ് പറയുക. (ദേവതാനാ മം).
മലയാളവും തമിഴും കലർന്ന പ്രാകൃതക
ർണ്ണാടകമാണത്.തേൻകുറുമർ(കാട്ടുനായ്ക്കർ)ഊരാ
ളിക്കുറുമർ എന്നിവരേക്കാളും ഉയർന്നവരും പു
രാതനരുമാണത്രെ, വില്ലാളികളായ മൂലക്കുറുമർ
(മുള്ളുവക്കുറുമർ)തങ്ങൾ വേടന്മാരാണെന്നും മല
നാട്ടിൽ വന്നശേഷമാണ് കുറുമന്മാരെന്ന പേരു
കിട്ടിയതെന്നും അവർ കരുതുന്നു. മുള്ളുവക്കുറുമ ർ
ആസ്ത്രലോവേടരാണെന്ന് കേസരി ബാലകൃഷ്ണ
പ്പിള്ളയും പറയുന്നുണ്ട്. ആസ്ത്രലോവേടവർഗ്ഗം
പുരാതനമാകയാലും  തേൻശേഖരണം, നാട്ടുഭരണം
ഇവയേക്കാളും പഴയ തൊഴിൽ നായാട്ടാകയാലും
മുള്ളുവക്കുറുമരുടെ അവകാശവാദത്തിൽ കഴമ്പി
ല്ലാതില്ല. നറവക്കണ്ണു പൊട്ടിച്ച (തേൻകൂട്)കുറവരെ
പ്പറ്റി വഞ്ചിക്കാണ്ഡം പരാമർശിക്കുന്നതിനാലും
അക്കാലത്തേക്കുതന്നെ ഊരാളികളായി ചേരപാ
ണ്ഡ്യചോളന്മാർ ഉത്ഭവിച്ചുകഴിഞ്ഞതിനാലും,
കുറുമരുടെ പൂർവ്വികരായ വേടന്മാർ (വേട്ടുവർ)
അതിനെത്രയോ മുമ്പേ പരദേവതയായി കുറുംബ
യെ ആരാധിക്കുന്നതിനാലും കണ്ണകിയുടെ ഐതി

ഹ്യം വളരെ പഴക്കമുള്ളതായിട്ട് കരുതണം. ഭാഷ ക്കും ദേവിക്കും കുറുംബ എന്നുതന്നെ പേര്. (ബ്രാഹ്മിയും അങ്ങനെയാണല്ലോ.)

വെട്ടുക്കുറുമരെന്നുകൂടി അറിയപ്പെടുന്ന ഊരാളി ക്കുറുമര് കൊല്ലപ്പണി, ആശാരിപ്പണി, കൊട്ടനെ യ്ത്ത്, കുശവപ്പണി എന്നിവയില് മിടുക്കരാണ്. (കാരുവംശം)കുശവന്മാരെപ്പോലെ ചക്രം ഉപയോ ഗിച്ചല്ല മണ്പാത്രം ഇവര് ഉണ്ടാക്കുന്നത്. കൈകൊ ണ്ട് ഉരുട്ടിയുണ്ടാക്കുന്ന ഇവരുടെ പാത്രത്തില് പാ കം ചെയ്താല് രുചി കൂടുമത്രെ. പരശുരാമന്റെ അമ്മ രേണുക പുഴവക്കത്തുനിന്ന് മണ്ണുരുട്ടി പാത്ര മുണ്ടാക്കി അതിലാണ് ജലം കൊണ്ടുവന്നിരുന്നത് എന്ന് പുരാണം പറയുമ്പോള് അന്ന് ഈ ഊരാളി ക്കുറുമരീതിയാണ് ഉണ്ടായിരുന്നതെന്ന് സാരം ഇപ്പോഴും ആ പാരമ്പര്യം ഊരാളിക്കുറുമരാണ് പിന്തുടരുന്നത്.വേട്ടക്കാരായതിനാലാണ് അവരെ വെട്ടുക്കുറുമരെന്നും വിളിക്കുന്നത്.മദ്രാസില് കുറും ബരെന്നും മൈസൂരില് ബെട്ടുക്കുറുംബരെന്നും ഇവ ര് അറിയപ്പെടുന്നു. വയനാട്ടില് ഇടയക്കുറുമരെ ന്നൊരു വര്ഗ്ഗം കൂടിയുണ്ട്.അട്ടപ്പാടിയിലെ കുറും ബരും വയനാട്ടിലെ കുറുമരും ഒരേ വംശമാണ്. എഡി 1000ത്തിലെ ആയ്സാല(ഹൊയ്സല) രാജവം ശക്കാര് ബെട്ട അഥവാ വേടരാജാക്കന്മാരുടെ വംശ മായിരുന്നു എന്ന് പ്രത്യേകം ശ്രദ്ധിക്കുക. വേടന്, വേട്ടക്കാരന് എന്നീ പദങ്ങളില്നിന്നാണ് മലവേ ട്ടുവരെന്ന പദത്തിന്റെ ഉത്ഭവം. കണ്ണൂര്തളിപ്പറമ്പ്

താലൂക്കിലാണ് മലവേട്ടുവരെ കാണുന്നത്. ഇവരു ടെ കുടിലുകൾക്ക് കുടുംബ് എന്ന് പറയും. നായാ ട്ടുകാരായ ഇവർ കുടുംബ് കെട്ടിത്താമസിച്ച് പല വിധം തൊഴിലുകളിലേർപ്പെടുകയും, പിൽക്കാലത്ത് തൊഴിലധിഷ്ഠിതമായി പലപേരുകളിലറിയപ്പെടു കയും ചെയ്തു. കുടുംബം എന്ന വ്യവസ്ഥ തന്നെ വേട്ടുവന്റെ കുടുംബിൽനിന്ന് ഉണ്ടായതാണ്. വേട്ടു വരുടെ   പരദേവത സപ്തമാതൃക്കളിലൊരാളായ ചാമുണ്ഡിയാണ്.വേട്ടേക്കരനെന്ന വേട്ടക്കൊരുമകനെ ആരാധിക്കുന്ന വംശങ്ങളെല്ലാം ഇവരുടെ പല താവഴികളാണ്. വള്ളിക്കുറത്തിക്ക് ഉണ്ടായ കുറവ വംശവും, അവരുടെ തലവന്മാരായ കാണിക്കാരും വേട്ടേക്കരനേയും ചാമുണ്ഡേശ്വരിയേയും ആരാധി ക്കുന്ന കേരളത്തിലും പുറത്തുമുള്ള രാജവംശങ്ങ ളും ഒരേ മൂലവംശമാണ്. കണ്ണകിയും കോവലനും മധുരക്ക് പോകുന്ന വഴി വേട്ടുവരുടെ കൊടുകൊ ട്ടിയാട്ടം എന്ന വേട്ടുവവരി കണ്ടു. പാലക്കാട്ടു നിന്ന് പൊള്ളാച്ചിവഴി മധുരക്ക് പോകുമ്പോൾ വേട്ടക്കാരൻപുത്തൂർ എന്ന ഒരു സ്ഥലമുണ്ട്. മല പ്പുറം ജില്ലയിലെ മലക്കാരന്മാർക്കും മലക്കുറത്തി കൾക്കും സമുദായനേതാവ് അയ്യനെന്നറിയപ്പെടുന്ന മൂപ്പനും , ദൈവം മലവേടനായ ശ്രീകൃഷ്ണനുമായ ണ്. മലഉള്ളാടരുടെ ദൈവങ്ങളിലുമുണ്ട് കൊട്ട്യ (കൊറ്റവ), അയ്യ (ദുർഗ്ഗ) ഇവർ. ആളാറെന്ന ആദി

വാസികളും മലക്കുറത്തിയെ പൂർവ്വികയെന്ന് കരുതുന്നു.

വള്ളിമുടിച്ചിലെന്ന ഭാഷക്ക് കുറുംബ എന്നും താമസസ്ഥലങ്ങൾക്ക് കുടുംബ എന്നും പേരുവന്നത് സംസ്കാരത്തിന്റെ വളർച്ചയുടെ ആദിമഘട്ടങ്ങളിലാവണം. കുടുംബങ്ങളായി താമസിക്കാൻ തുടങ്ങിയ ആദിമനുഷ്യർക്ക് കുടിലിനോടു ചേർന്ന് ദൈവപ്പുരകളുണ്ടായി. അവിടെ കുടുംബ(കുറുംബ)ദേവതകളും. കുരൽ, കുരവ മുതലായ പ്രാചീനശബ്ദങ്ങൾ സ്വരം അഥവാ മൊഴിയെ കുറിക്കുന്നു. വള്ളിമുടിച്ചിലെന്ന ചിഹ്നഭാഷക്കൊപ്പം വാമൊഴിയിൽ അർത്ഥം ധരിപ്പിക്കുന്ന ഭാഷയുടെ ഉത്ഭവത്തെ ഈ ഘട്ടം സൂചിപ്പിക്കുന്നു. . കുരവന്മാർ ഈ ഘട്ടത്തി ന്റെ സന്തതികളാണ്. നായാട്ടുകാരായ വേടന്മാരുടെ ദേവതയായ കൊറ്റവൈ വൃക്ഷച്ചുവട്ടിൽനിന്ന് കുടുംബിലെ ദൈവപ്പുരയിലേക്കും പിന്നീട് ഗ്രാമക്ഷേത്രങ്ങളിലേക്കും മാറി. ക്ഷേത്രങ്ങൾ വന്നതോടെ വംശമുതൽവനായ ആദിപുരുഷനായ നേതാവിനെ ആതൻ, ആതവൻ മുതലായ നാമധേയങ്ങളോടെ ഊരാളിയായും, മന്ത്രം ദർശിക്കയും ചാറ്റുകയും ചെയ്യുന്ന കാണിയായും (മന്ത്രദ്രഷ്ടാവ്) ബഹുമാനിക്കാൻ തുടങ്ങി.കുറുമാത്തൂരും കുറുംബത്തൂരും ബ്രാഹ്മണനും നമ്പൂതിരിയും ക്ഷത്രിയനും ഒക്കെ ഈ വളർച്ചയുടേയും തൊഴിൽവിഭജനത്തിന്റേയും ഫലമാണ്.അതിദീർഘമായ സാംസ്കാരികവളർച്ചയുടെ വിവിധഘട്ടങ്ങളിൽ ഇവിടെ നായാടിനടന്ന

വർഗ്ഗക്കാരാണ് തൊഴിലധിഷ്ഠിതമായ വിവേചന ത്താൽ നാലുവർണ്ണമായിത്തിരിഞ്ഞത്. മാറ്റങ്ങൾക്ക് വിധേയരായവർ പെട്ടെന്ന് തങ്ങളുടെ പൂർവ്വീകരെ മറന്നില്ല. അവരെ സംരക്ഷിക്കുന്നത് ധർമ്മമായി കരുതി. സംസ്കാരം പരിഷ്കാരത്തിനും ധർമ്മം കാമത്തിനും ത്യാഗം ഉദരപൂരണത്തിനും വഴിമാറി ക്കൊടുത്ത ദുർബ്ബലകാലത്തിലാണ് തങ്ങളോടൊപ്പം വളരാൻ മടി കാണിച്ചയാഥാസ്ഥിതികരായ പൂർവ്വി കപ്രാകൃതവംശത്തെ, തൊട്ടുകൂടാത്തവർ തീണ്ടിക്കൂ ടാത്തവർ ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളോരായി പുരോഗമനവാദികളായ പിൻതലമുറക്കാർ കരുതാ ൻ തുടങ്ങിയത്. ഇത്തരം ദുരവസ്ഥ വരുന്നതിനു മുമ്പുള്ള ചരിത്രമാണ് ഇളങ്കോവടികളുടെ ചിലപ്പ തികാരത്തിൽ കാണുന്നത്. വൈശ്യരായ കണ്ണകീകോ വലന്മാരും തപസ്വിനിയായകവുന്തിയടികളും മാ ങ്ങോട്ടുകാരൻ ബ്രാഹ്മണനും മാടലബ്രാഹ്മണനും ചാരണരും യുവരാജാവായ ഇളങ്കോവടികളും , പാഷണ്ഡച്ചാത്തനെ ആരാധിക്കുന്ന ബ്രാഹ്മണിയായ ദേവന്തിയും ,മുക്കുവന്റെ മകളായി ജനിച്ച് ദേവദാ സിയായ മാധവിയും ശ്രീകൃഷ്ണാരാധികയായ മാതരിയും മകൾ അയ്യയും, വേട്ടുവവരി ആടുന്ന ശാലിനി എന്ന പൂജാരിണിയും ഒരൊറ്റ നൂലിൽ കോർത്തമുത്തുകളായി, കുന്നിലെ കുറവന്മാരുടെ പൂർവ്വികമായ ഐതിഹ്യത്തിന്റെ തുടർച്ചകളായി ചിലപ്പതികാരത്തിൽ പ്രത്യക്ഷപ്പെട്ട

കാലത്ത് ഇവി ടെ തൊട്ടുകൂടായ്മയോ
തീണ്ടിക്കൂടായ്മയോ ഉണ്ടാ യിരുന്നില്ല..
മാനുഷരെല്ലാരുമൊന്നുപോലെ വാഴുന്ന ഒരു
സുവർണ്ണയുഗത്തെ നാം ഈ കാവ്യത്തിൽ
കാണുന്നു.ധർമ്മോന്ന പരദേവതാ എന്നാണ് വേട്ടേ
ക്കരന്റെ മോട്ടോ. ധർമ്മം അഥവാ അറം മാത്രമാ ണ്
സർവ്വത്തിനും ആധാരം എന്ന് പഠിപ്പിക്കുന്ന
അറവോർപള്ളികളിലെ അഹിംസാവാദികളായ
മഹാമുനിമാരും കൂടി, വേട്ടക്കാരായ ആദിസമൂഹ
ത്തിൽനിന്നാണ് ഉത്ഭവിച്ചതെന്നും അവരാണ് തങ്ങ
ളുടെ കുരവന്മാർ(പൂർവ്വികർ)എന്നും ഗ്രഹിച്ചുകഴി
ഞ്ഞാൽ ബുദ്ധജൈനമതങ്ങളെ ഹിന്ദുമതം
ധ്വംസിച്ചു എന്ന തെറ്റിദ്ധാരണ നീങ്ങും.
ബുദ്ധ,ജൈന,ബ്രാഹ്മ ണാദികൾ ഹിംസ
തൊഴിലായിരുന്ന ഒരു പ്രാകൃത വർഗ്ഗത്തിൽനിന്ന്
കരുണ കാരണം സംസ്കൃതചി ത്തരായി,
അഹിംസാവാദികളായി വളർന്നുവന്ന
മഹാമനീഷികളാണെന്ന് ബോദ്ധ്യം വരും.എല്ലാ
മനുഷ്യരും അഹിംസ സ്വീകരിക്കുക എന്നത്
ലോകത്തിലിന്നുവരെ ഉണ്ടായിട്ടില്ല. അഹിംസാത്മക
മായ പ്രവണതകൾക്ക് സമാന്തരമായി ഹിംസാത്മ
കപ്രവണതകളും ലോകത്തിലുണ്ട്. അഹിസാവാദി
കളെ ഹിംസാവാദികൾ നിന്ദിക്കയും പുഛരിക്കയും
ചെയ്യാറുണ്ട്. അത് ബുദ്ധജൈനമതങ്ങൾക്കെതിരെ
ബ്രാഹ്മണരുടെ വാളെടുക്കലല്ല, അഹിംസയെ പ്ര
ചോദിപ്പിക്കുന്ന ബൌദ്ധജൈനബ്രാഹ്മണസിദ്ധാന്ത

ങ്ങൾക്കെതിരെ , ഹിംസാവാദികളുടെ വാളെടുക്കലാണ്. ഹിംസ അഹിംസക്കെതിരെ ഇന്നും വാളെടുക്കുന്നുണ്ട്. എന്നും ഉണ്ടാവുകയും ചെയ്യും.

കുന്റക്കുറവന്മാരുടെ കുരവക്കൂത്തിൽനിന്ന് ഒറ്റമുലച്ചി കണ്ണകിയുടെ കഥ കേട്ട കുണവായിൽക്കോട്ടത്തിലെ യുവരാജാവ് കഥ പറയുന്ന രൂപത്തിൽ ഫ്ലാഷ്ബാക്ക് ആയിട്ടാണ് ചിലപ്പതികാരത്തിൽ പുകാർകാണ്ഡവും മധുരക്കാണ്ഡവും രചിക്കപ്പെട്ടിരിക്കുന്നത്.അതിൽ പറഞ്ഞകഥ പഴങ്കഥയാണ്. വഞ്ചിക്കാണ്ഡം മുതൽ ഇളങ്കോവടികൾ വർത്തമാനകാലത്തിലേക്ക് മടങ്ങിവരുന്നു. വഞ്ചിക്കാണ്ഡം ആരംഭിക്കുന്നത് കുണവായിൽക്കോട്ടത്തിൽ മലനാട്ട രചന്റെ മുന്നിൽ കുറവന്മാർ അവതരിപ്പിക്കുന്ന കുരവയോടുകൂടിയാണ്. അവിടെ ഫ്ലാഷ്ബാക്ക് അവസാനിക്കുന്നു.

ചിലപ്പതികാരത്തിൽ രണ്ട് കുരവകളാണുള്ളത്. ഒന്ന് മധുരക്കാണ്ഡത്തിൽ യാദവകുലസ്ത്രീകൾ ആടുന്ന ആയ്ച്ചിയർകുരവ. ഇതിൽ ശ്രീകൃഷ്ണനാ ണ് നായകൻ. രണ്ടാമത്തേത് കുറവന്മാരുടെ കുന്റക്കുരവ.മുരുകൻ നായകൻ.ആരഭടി,സാതപതി എന്റ് ഇരുവിരുത്തിയും നേരത്തോന്റും വരിയും കുരവയും എന്ന് ഇളങ്കോവടികൾ തന്നെ പറയുന്നതിനാ ൽ, കുരവ സാതപതിവൃത്തിയാണ്. വീരനായകനെയാണ് സാതപതിയിൽ കാണുക. ശ്രീകൃഷ്ണനോ, മുരുകനോ അവരുടെ വേഷം ധരിച്ച മനുഷ്യനോ

ആയിരിക്കും നായകൻ. വീരനായകൻ ദേവനോ മനുഷ്യനോ ആകാം. കുന്റക്കുരവയിൽ വീരനായ കൻ മുരുകസദൃശനായ ചേരരാജാവാണ്. ചിലപ്പ തികാരത്തിലെ നായകനായ കോവലനെ ആദ്യഭാ ഗത്ത് മുരുകസദൃശനെന്നും പിന്നീട് ശ്രീകൃഷ്ണ സദൃശനെന്നും പരാമർശമുണ്ട്. കഥാതന്തുവിന് ആധാരമായ കുന്റക്കുരവയിലെ വരികൾ നമുക്ക് ഒന്ന് ശ്രദ്ധിക്കാം.

കുരുവികളേയും തിനതിന്നുന്ന കിളികളേയും ഓടി ച്ചും, അരുവിയിൽ നീരാടിയും കുന്നിൽ വിഹരി ക്കുന്ന ഞങ്ങളുടെ മുന്നിൽ മലവേങ്ങത്തണലിൽ ഒറ്റമുലച്ചിയായി, വള്ളീസമാനയായി, ഒരു ദേവി കാണപ്പെട്ടു. നീ ആരെന്ന് ഞങ്ങൾ ചോദിച്ചപ്പോൾ, അവൾ കോപിക്കാതെ, മുജ്ജന്മപാപം ഫലിക്കാറാ യ നേരത്ത് കണവനെ ബലി കൊടുക്കാനും മധുരാ പുരിയേയും പാണ്ഡ്യരാജാവിനേയും നശിപ്പിക്കാ നും വന്ന പാപിനിയാണ് ഞാനെന്ന് പറഞ്ഞു. ഞങ്ങൾ ഭയന്ന് വണങ്ങവേ ,കുന്റവരായ സർവ്വ രും കാൺകെ, ഇന്ദ്രദൂതന്മാർ അവൾക്ക് മണവാള നെ കാട്ടിക്കൊടുത്ത് അവരെ രണ്ടുപേരേയും വി മാനത്തിൽ സ്വർഗ്ഗത്തിലേക്ക് കൊണ്ടുപോയി. നമ്മു ടെ കുലത്തിന് അവളെപ്പോലെ വലിയൊരു ദൈ വം വേറെയില്ല. അതിനാൽ ചെറുകുടികളിലുള്ള വരേ, അരുവികൾ നിറഞ്ഞ നെടുവേൾക്കുന്നിന്റെ താഴ്വാരത്തിൽ പൂത്ത വേങ്ങമരത്തണലിൽ, ഇവ ളെ ദൈവമാക്കി ആരാധിച്ചുകൊള്ളുവിൻ.ആ ഒറ്റ

മുലച്ചിദൈവത്തിന് ഈ മല സമൃദ്ധി നൽകണമെ ന്ന് പ്രാർത്ഥിച്ച് തുടി കൊട്ടി പറയടിച്ച് കൊമ്പു വിളിച്ച് മണികിലുക്കി കുറിഞ്ചിപ്പാട്ടുപാടി നൃത്തം വെക്കുവിൻ.മണമുള്ള അകിൽപ്പുകയോടെ പൂക്കൾ അർച്ചിക്കുവിൻ..ചുറ്റും മതിലും നടവാതിലും കെട്ടുവിൻ.സ്തോത്രം പാടുവിൻ. അവളുടെ മേൽ മലർ ചൊരിയുവിൻ. (പൂജയും ക്ഷേത്രാരാധനയും കുറവന്മാരാണ് ആദ്യം ആരംഭിച്ചത് എന്ന് കാണു ക) അഞ്ജനപ്പൂഴിയും അരിതാരപ്പൊടിയും സിന്ദൂ രധൂളിയും വഹിച്ച് ഇന്ദ്രവില്ലിന്റെ വർണ്ണവും അഴകും ചിന്തി മലയിൽനിന്നൊഴുകിവരുന്ന അരു വിയിൽ നീരാടാം.പേടിക്കേണ്ട എന്ന് പറഞ്ഞ് ,നമ്മുടെ ഫലമെല്ലാം അനുഭവിച്ച ശേഷം കാരുണ്യ മില്ലാതെ വിട്ടുപോയവന്റെ മഞ്ഞു ചൂഴ്ന്ന മലയി ലെ ചോലയിൽ നീരാടുക.അവന്റെ മലയിലെ കല്ലുകളിലൂടെ ഒഴുകിവന്ന ജലത്തിൽ,അവന്റെ മലയിലെ പൊന്നിൻപൊടിയോടു കലർന്നുവന്ന പുതുവെള്ളത്തിൽ, അവന്റെ മലയിലെ പൂമ്പൊടി ചേർന്ന പുതുജലത്തിൽ എന്നേക്കാൾമുമ്പ് മറ്റാരെ ങ്കിലും കുളിച്ചാൽ,എന്റെ മനസ്സിന്,എന്തെന്നില്ലാത്ത വേദന അനുഭവപ്പെടാൻ എന്തേ കാരണം. അരുവി യിൽ ഇഷ്ടംപോലെ കുളിച്ച് നമ്മുടെ കണ്ണുകലങ്ങി. സഖിമാരേ, ഇനി കടലിലെ മാവിനെ വേലുകൊണ്ട് നശിപ്പിച്ചവനെ പുകഴ്ത്തി, വട്ടത്തിൽനിന്ന് കുരവ ക്കൂത്താടുക.ഭൂമിയെ ചുഴന്ന കടൽനടുവിൽവെച്ച്, ശൂരപത്മാവിനെ ഛേദിച്ച ഒളിയാർന്ന ഇലകളുള്ള

വെളുത്ത വേൽ, തിരുച്ചെന്തൂരിലും തിരുച്ചെങ്കോട്ടി ലും വെൺകുന്നിലും ഏരകത്തിലും വിട്ടുപോകാ തെ നിൽക്കുന്നവന്റെ കയ്യിലുള്ള വേൽതന്നെ. മയി ൽവാഹനമേറി,അസുരന്റെ പെരുമ അവസാനിക്കു മാറ്, സ്വർലോകാധിപതി വാഴ്ത്തുമാറ്, ശത്രുസം ഹാരം ചെയ്ത വെളുത്ത വേൽ,ആറുമുഖവും പന്ത്രണ്ട് കൈകളുമുള്ള തനിക്കുതാനേ ഇണയായവ ൻ ധരിച്ച വേൽതന്നെ. വളരുന്ന മലയെ ചുറ്റിവരു ന്ന അസുരന്റെ മാറുപിളർത്താൻ ക്രൌഞ്ചമലയെ പിളർന്ന വേൽ ശരവണപ്പൂമ്പൊയ്കയിലെ പള്ളി യറയിൽ ആറമ്മമാരുടെ തിരുമുലപ്പാലുണ്ടു വള ർന്നവന്റെ വേൽതന്നെയാണ്.

കുരുമുളകുകൊടി പടരുന്ന കുളിർത്തമലയുടെ അ ധിപൻ എനിക്കുതന്ന വേദന തീർക്കാൻ എന്നെ കുരുമുളകുകൊടി പടരുന്ന കുളിർത്ത മലയുടെ അധിപൻ എനിക്കു തന്ന വേദന തീർക്കാൻ എന്നെ അവനു വിവാഹം ചെയ്തുകൊടുക്കുന്നതിനു പക രം ,അമ്മ കദംബമാലയിട്ട മുരുകൻ ആവേശിച്ച താണെന്ന് കരുതി, ബാധ അകറ്റുന്ന വെറിയാട്ട് നടത്താൻ വേലനെ ക്ഷണിച്ചിരിക്കുന്നു.എന്തൊരു തമാശ. വലിയ മലയുടെ നാഥൻ തന്ന കാമവേദന തീർക്കാൻ വേലൻ വരുമത്രെ. വേലൻ വരുമെങ്കി ൽ വേലൻ മഠയൻ. അവനേക്കാൽ മഠയൻ ക്രൌ ഞ്ചപർവ്വതം പിളർന്നവൻ. പരിമളം പരത്തുന്ന മലയുടെ നാഥൻ തന്ന വേദന മാറ്റാൻ വേലൻ വരുമത്രെ. നല്ല തമാശ. വേലൻ മഠയൻ. ആൽച്ചു വട്ടിലിരിക്കുന്ന ദേവന്റെ പുത്രൻ അതിലും മഠയൻ. മലനാടനായ അവന്റെ മാറിടം തന്ന ദുസ്സഹവേദന

തീർക്കാൻ വേലൻ വരുമത്രെ. വേലനും മഠയൻ. ആടിമാസക്ക ടമ്പിൻപൂമാലയണിഞ്ഞ ദേവനും മഠ യൻ.വേലൻവന്ന് വെറിയാട്ട് നടത്തുന്ന വെൺകള ത്തിൽ നീലമയിലേറി, ആൽച്ചുവട്ടിലെ ഈശ്വരന്റെ പുത്രൻ വള്ളീസമേതനായി എഴുന്നള്ളിയാൽ, വലി യ മാമല സ്വന്തമാക്കിയ മന്നൻ നമ്മെ വിവാഹം കഴിക്കണമെന്ന് പ്രാർത്ഥിച്ച് വണങ്ങണം.. കൈലാ സേശ്വരപുത്രനായ ദേവാ, അയൽപക്കക്കാരനുമായി എന്റെ വിവാഹം നടത്തരുതേ. എന്റെ നന്മകളെല്ലാ മെടുത്ത്, അവരുമായുള്ള വിവാഹം നടത്തിത്തര ണേ. അതിനായി, നിന്റെ പ്രിയതമയായ , വെണ്മതി ക്കൊത്ത ലലാടവും മയിൽപ്പീലിച്ചായലുമുള്ള മുഗ്ദ്ധയായ കുറമകൾവള്ളിയുടെ അശോകമലർച്ചേ വടികളെ വണങ്ങുന്നു. മലമകൾമകനേ, വെണ്മ തിക്കൊത്ത ലലാടവും യൌവനവും ചേർന്ന കുറ വരുടെ മകൽ കുലമലയുടെ പുത്രിയാണ്.നിന്റെ ഇണയടികളെ വണങ്ങുന്നു. ഞങ്ങളുടെ ഗാന്ധർവ്വ വിവാഹത്തെ പലരും അറിയത്തക്ക .വിവാഹ മായി നായകൻ അംഗീകരിക്കണേ. ആറുമുഖാ, കുറമകൾ ഞങ്ങളുടെ കുലമകളാണ്. നിന്റെയും അവളുടെയും കാലടി വണങ്ങുന്നു. നീർത്തുറയിൽ വെച്ച് നിന്റെ തൃപ്പാദം തൊട്ട് സത്യം ചെയ്തവൻ മുടക്കമില്ലാതെ വന്ന് വിവാഹം ചെയ്യണേ. അയല ത്തെ വിവാഹം നടക്കരുതേ.

ഇങ്ങനെ നാം പാടിക്കൊണ്ടിരിക്കെ , അത് മറ ഞ്ഞുനിന്ന് കേട്ട് മടങ്ങിപ്പോകുന്ന സുരഭിലമായ പൂമാല ചൂടിയ മലനാടന്റെ മുന്നിൽചെന്നുനിന്ന് മ ലരടി തൊഴുത് ഞാനവനോട് പറഞ്ഞത് ,തോഴീ, നിനക്ക് കേൾക്കണ്ടേ. പ്രഭോ, താങ്കൾ കടമ്പുമാല

ചൂടി, വേലേന്തി, ഈ ഊരിൽ ഒരു പെമ്കുട്ടിയെ തേടിവന്നത് ,കാണുന്നവർ  താങ്കളെ മുരുകനെന്ന് ധരിക്കാനല്ലേ. അങ്ങേക്ക് ആറുമുഖമില്ല. 12 തോളു മില്ല.അതിനാൽ ഈ കുടിയിലുള്ളവർ നിന്നെ പൂജ യേൽക്കുന്ന ദൈവമെന്ന് കരുതുകയില്ല. ഒളിവായി ചെയ്ത ബന്ധം പലരും അറിഞ്ഞ് പഴിവാക്ക് ചൊല്ലുന്നതിനെക്കുറിച്ച് ഞാൻ പറഞ്ഞതുകേട്ട് ദുഃഖിതനായി, വാടിയ നെഞ്ചത്തെ എനിക്ക് തന്നു പോയ മലർ ചൂടിയ മലയുടെ അരചൻ വരും. അതിനാൽ, ഒരുമുലകൊണ്ട് മധുരാപുരിയെ ചുട്ടെ രിച്ചവളുടെ പ്രേമവാനായ കാന്തനെ സുരന്മാർ പത്തിനീദൈവത്തിനു കാട്ടിക്കൊടുത്ത അത്ഭുതക a cycle of cosmic time. According to David Shulman it survived as it is the രമായ നിലയെക്കുറിച്ച് നമുക്ക് പാടാം. തോഴീ, വരൂ, നമുക്ക് പാടുക. നൃപനീതി തെറ്റിച്ചതിനാൽ കൊടിമാടങ്ങളുള്ള മധുരയെ എരിച്ചവളെ സ്തുതി ക്കുക. അവളെ സ്തുതിക്കുമ്പോൾ അരചൻ നമ്മെ വിവാഹം ചെയ്യുന്നതിനെക്കുറിച്ചും പാടുക. നാഗ പടംപോലെ ജഘനമുള്ള ,സതികളാൽ പുകഴ്ത്ത പ്പെട്ട കണ്ണകി, നമ്മുടെ പുനനിലത്തുള്ളവളാണ്. ദേവന്മാർ കണവനെ കൊണ്ടുവന്ന് കൊടുത്തിട്ടും അവളെ പുകഴ്ത്തുന്നത് നിർത്തിയില്ലദേവന്മാരാൽ സ്തുതിക്കപ്പെട്ട് ,മണം വീശുന്ന വേങ്ങമരത്തണലി ൽ അവൾ നിന്നു. .അവൾ ഭർത്താവൊത്ത് പരമ പദം പ്രാപിച്ച് ത. മറുജന്മമില്ലാത്തവളെ സ്തുതി ക്കുക. അതിന്നായി ഈ ചേരി ഒരു നോമ്പ് തുട ങ്ങട്ടെ. പൊൻവളയണിഞ്ഞവളും അവളുടെ കാന്ത നും തമ്മിലുള്ള സംഗമം കണ്ട ഈ ഊര് പെരിയ തപം ചെയ്ത ഊരുതന്നെ. ഇങ്ങനെ പാടി നാം ആടുന്ന കുരവയെ കണ്ട് നമ്മുടെ പ്രിയതമൻ വന്നു.

വില്ലെഴുതിയ ഹിമാലയത്തോട് കൊല്ലിമല യേയും ഭരിക്കുന്ന ഹേ, കുടനാട്ടിന്റെ അധിപാ, അങ്ങ് വീരപാനം ചെയ്ത് ചിരഞ്ജീവിയായി വാണാലും.

ഈ കുരവക്കൂത്തിൽനിന്ന് ചില കാര്യങ്ങൾ വ്യക്തമാകും. ഒന്നാമതായി, സ്ത്രീകൾ പാടുന്ന പഴയൊരു പ്രേമകഥയിൽനിന്നാണ് ഇളങ്കോവടിക ൾക്ക് ഇതിവൃത്തം ലഭിച്ചത്. കാത്യായനീനോമ്പിനു സദൃശമായ ഒരു നോമ്പുനോറ്റ് ഇഷ്ടകമിതാവിനെ ലഭിക്കാൻ പെൺകിടാങ്ങൾ പാടുന്ന പാട്ടാണിത്. ഇതൊരു പുരാതനസമ്പ്രദായത്തിന്റെ തുടർച്ചയാവ ണം. യുവതികളുടെ പ്രേമഭാജനമായി അവരുടെ ആട്ടവും പാട്ടും രസിക്കുന്ന കുടനാട്ടരചനാണ്, മുരുകസദൃശനായ നായകൻ,രാജഭോഗം ത്യജിച്ച സന്യാസിയല്ല. വീരപാനം യുദ്ധാരംഭത്തിലോ, യുദ്ധാനന്തരമോ രാജാക്കന്മാർ ചെയ്യുന്ന മദ്യപാ നമാണ്.(അമരകോശം). അതായത്, ചെങ്കുട്ടുവന്റെ മുമ്പിലാണ് കുറവയുവതികളുടെ ആട്ടവും പാട്ടും ഇളങ്കോവടികൾ (കുണവായിൽക്കോട്ടത്തിൽ) ആദ്യം കേട്ടത്. അതിന്റെ സൂക്ഷ്മാംശങ്ങളിലേക്ക് അദ്ദേഹ ത്തിന്റെ ഗവേഷണബുദ്ധി കടന്നതും ഗാനകാവ്യ മായി രചിച്ചതും രാജസദസ്സിലാണ്.

കുന്റവരായ സർവ്വരും കാൺകെ എന്നാണ് മലങ്കു റവക്കൂത്തിലെ പ്രയോഗം. കുന്റാർ എന്നാൽ ഒട്ടും കുറയാത്തവർ, കുന്നുപോലെ ഒട്ടും താഴാത്തവർ ,ഉന്നതശീർഷർ, കുന്നിൽ വാഴുന്നവരെന്നൊക്കെ അർത്ഥം പറയാം. എന്നാല് ഇന്ദിരാവിശ്വനാഥൻ പെറ്റേഴ്സൻ ഈ വാക്കിന് ജൈനരെന്ന് അർത്ഥം പറയുന്നു.(Poems to Shiva. Indira Viswanathan Paterson. Motilal Banarasidas Publishers pp 194-195)മുതുകുന്ന് അഥവാ

വൃദ്ധാചലത്തെപ്പറ്റി കുന്റാർ അറിയാ അറന്റെ കുന്ന് എന്ന് തേവാരപ്പാട്ടുകളിൽ പാടുന്നതിനെക്കു റിച്ചാണ് ഈ പരാമർശം. ഏറ്റവും പഴമക്കാരും കുന്നിൽ വസിക്കുന്നവരുമായ ഗിരിജനങ്ങളായ പൂർവ്വികർക്കുപോലും അറിയാത്ത ധർമ്മത്തിന്റെ കുന്ന് ആണ് വൃദ്ധാചലം. കുന്റക്കുറവന്മാർക്കു പോലും അറിയാത്ത ഭൂതകാലചരിത്രത്തിൽ പ്രള യപയോധിയിൽ ഉയർന്നുനിന്ന ഒരേ ഒരു ചൈതന്യ കേന്ദ്രം. The ancient hill that survived cosmic flood,at the end of a cycle of cosmic time. According to David Shulman it survived as it is the idealised ordered microcosm at the center of the universe.

ശിവജ്ഞാനസംബന്ധർ വൃദ്ധാചലത്തെക്കുറിച്ച് പാടി. നമുക്ക് മുതുകുന്നിൽ പോകാം. കരിങ്കൂന്ത ലിൽ പൂടൂടിയ കന്യകമാർ കുറിഞ്ചിരാഗത്തിൽ മുരുകനെ വാഴ്ത്തിപ്പാടുന്ന കുന്നിൽ.ഋഷഭധ്വജനായ പ്രഭുവിന്റെ , കുന്നുകളുടെ രാജാവിന് മാപ്പിള്ളെ യായവന്റെ, കുന്റാർഅറിയാത്തവന്റെ ഗൃഹത്തി ലേക്ക് പോകാം. ഹിമവാന്റെ ജാമാതാവായ ശിവനാണ് ദക്ഷിണാതൃരുടെ ആദ്യത്തെ മാപ്പിള്ള. കുറിഞ്ചിരാഗത്തിൽ മുരുകനെ വാഴ്ത്തുന്ന കുന്റ ക്കുറവന്മാർക്കുകൂടി അറിയാത്ത, ധർമ്മദേവന്റെ അനാദികാലം മുതലുള്ള പാരമ്പര്യത്തെക്കുറിച്ച ഈ പാട്ടും കൂടി ചേർത്തുവെച്ച് നോക്കുമ്പോൾവി ഷ്ണുവിന്റെ സഹോദരിപുത്രനായ മുരുകന്റെ മരു മക്കത്തായവും വള്ളിക്കുറത്തിമക്കളായ കുറവ ന്മാരുടെ പൂജാക്രമവും അതിന്റെ പഴക്കവും മനസ്സിലാവും. ,

## 2. <u>**കണ്ണകിയും മാധവിയും**</u>.

ചിലപ്പതികാരത്തിലെ പ്രധാനകഥാപാത്രങ്ങളാണ് കണ്ണകിയും മാധവിയും. സ്ത്രീത്വത്തിന്റെ രണ്ട് മുഖങ്ങളാണ് ഇവരിലൂടെ ഇളങ്കോവടികൾ വരച്ചു. കാട്ടുന്നത്. പതിദേവതയാണ് കണ്ണകി. എങ്കിലും സൂക്ഷ്മനിരീക്ഷണത്തിൽ,വികാരജന്യമായ അന്തഃപ്രേരണകൾ കൊണ്ട് നയിക്കപ്പെടുന്ന ഒരു സാധാരണ സ്ത്രീമാത്രമാണവൾ. ദേവദാസീഗണത്തിൽപെട്ടവളാകയാൽ വേശ്യയെന്ന് അവഹേളിക്കപ്പെട്ടേക്കാവുന്ന മാധവിയാകട്ടെ, വിവേകശാലിനിയും വിദുഷിയുമാണ്. പരസ്പരവിരുദ്ധമായ സ്വഭാവങ്ങൾ വെച്ചുപുലർത്തുന്ന കണ്ണകിമാധവിമാർ കോവലന്റെ ജീവിതത്തെ ഒരു നാണ്യത്തിന്റെ ഇരുവശങ്ങളെപ്പോലെ അനുധാവനം ചെയ്യുന്നു.

കണ്ണകിഃ-മഴമേഘം ചൊരിയുന്ന മഘവാനെപ്പോലെ ദാനശീലനായ മാനായ്ക്കൻ(മഹാനായകൻ) എന്ന വണികന്റെ പുത്രിയാണ് കണ്ണകി. അവന്റെ കുലത്തിന്റെ പൂങ്കൊമ്പായി, പൊൻപതാകയായി, പൂമകൾക്കൊത്ത വടിവവും വടമീൻ അരുന്ധതിക്കൊത്ത ശീലവുമുള്ള പന്ത്രണ്ടുവയസ്സുകാരിയായ കണ്ണകിയെയാണ് പതിനാറുകാരനായ കോവലന് മാനായ്ക്ക ൻ വിവാഹം കഴിച്ച് കൊടുക്കുന്നത്.പൂമ്പുകാറിലെ ഏഴുനിലമേടയിൽ സൽക്കുലജാതരും ധനികരും ധർമ്മാർത്ഥം ദാനം ചെയ്യുന്നവരുമായ കണ്ണകീകോവലന്മാർ ഗൃഹസ്ഥധർമ്മാനുഷ്ഠാനം ആരംഭിച്ചു. അറം എഴുന്ന ധർമ്മിഷ്ഠർക്കുള്ള പരിചരണവും മറ പഠിച്ച അന്തണർക്കുള്ള അതിഥിസൽക്കാരവും (വേദം പഠിച്ച ബ്രാഹ്മണർ അക്കാലത്തേ തമിഴകത്ത് ഉണ്ട്) ചെയ്യുന്നതിൽ തന്റെ മരുമകൾ കൂടുതൽ പരിചയം നേടണമെന്ന് കരുതി കോവലന്റെ അമ്മ

പണിതീർത്തുകൊടുത്ത നൂതനഗൃഹത്തിൽ, ആ പാവനകർമ്മങ്ങൾ വഴിപോലെ ആചരിച്ചും തന്റെ നാമം കെടാതെ സൂക്ഷിച്ചും കണ്ണകി സുഖമായി ജീവിച്ചു. കാമനും രതിയും പോലെ പ്രേമവിവശ രായി, നാഗങ്ങളെപ്പോലെ പരസ്പരം ഇണപിരി യാതെ,ആ യുവമിഥുനങ്ങൾ നാളുകൾപോക്കി. എന്നാൽ വിധി കണ്ണകിക്ക് എതിരായിരുന്നു. മാധ വിയിലനുരക്തനായ കോവലൻ അവളുമായി സുഖ ജീവിതം നയിക്കവേ, പ്രിയൻ പിരികയാൽ ഉലയിൽ തുരുത്തിവായ് എന്നപോലെ ദീർഘശ്വാസം വിട്ടു കൊണ്ട്, കണ്ണകി ഏകാകിനിയായി ജീവിച്ചു. ചില മ്പൊഴിഞ്ഞ ചെറിയ ചേവടികളും അരഞ്ഞാണം അഴിച്ചുമാറ്റിയ നിതംബവും, അഞ്ജനം മറന്ന നീൾമിഴിയും, അണിയാൻ മറന്ന് അഴിഞ്ഞ കാർമു ടിയും തിലകം മാഞ്ഞ പവിഴനെറ്റിയും കുങ്കുമം പുരളാത്ത മാറിൽ ഒരേ ഒരലങ്കാരമായ മംഗല്യ സൂത്രവും തോട വെടിഞ്ഞ കാതും ആശ വെടിഞ്ഞ ഉള്ളവുമായി, മേവുന്ന വിരഹിണിയായ കണ്ണകി ഒരു ശരാശരി ഭാരതസ്ത്രീയാണ്. ഭർത്താവിന്റെ ദുസ്വഭാവം കാരണം ദുഖിക്കുന്ന സാധാരണസ്ത്രീ.

ഇണങ്ങുന്നവർക്ക് തണലായും പിണങ്ങുന്നവർക്ക് ഉടൽകരിക്കുന്ന അഗ്നിയായും വിലസുന്ന,രാജാവിന്റെ വെൺകൊറ്റക്കുടപോലെ, മുഴുതിങ്കൾ ഉലകം ചുറ്റുന്ന നിശാമുഹൂർത്തങ്ങൾ കോവലനോടിണങ്ങിയ മാധവി ക്ക് ഉൾക്കുളിരേകുമ്പോൾ,കണ്ണകിക്ക് ഉൾച്ചൂടുനൽകി. ഇവിടെ വിപ്രലംഭശൃംഗാരത്തിന്റെ പ്രതീകമാണ് കണ്ണ കി. ഈ രംഗങ്ങളിലൊന്നുംതന്നെ കണ്ണകിക്ക് ഒരു ദൈവീകപരിവേഷം കാണുന്നില്ല.ദേവന്തിയോട് കണ്ണ കി തന്റെ സ്വപ്നവാർത്ത കഥിക്കുന്നിടത്താണ് അവ

ളുടെ ദൈവീകത അൽപ്പം തെളിയുന്നത്.ദേവന്തി കറുകയും ചെറുളയും ചെറുനെല്ലും തൂവി വണങ്ങി, ചാത്തൻകോവിലിലെ പ്രസാദവും കൊണ്ട് കണ്ണകി യെ ചെന്നുകണ്ട് നിനക്ക് നിന്റെ ഭർത്താവിനെ തിരിച്ചുകിട്ടുമെന്ന് പറയുന്നു. കണ്ണകി പ്രതിവചിച്ചു:-വിമലയായ നിന്റെ തിരുവാക്ക് ഫലിക്കും. എന്നാലും എന്റെ ഹൃദയം മാഴ്കുന്നു. അബലമായ ഹൃദയം ഞാൻകണ്ട സ്വപ്നമോർക്കുമ്പോൾ കഠിനമായിത്തീരുന്നു. ക്ഷിയതമൻ എന്നെ കരം പിടിച്ച് ഒരു പെരുംപട്ടണത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. ആ നഗരത്തിലുള്ളവരുടെ പഴിവാക്കുകൊണ്ട് എന്റെ ഭർത്താവിന് പറയാൻ നിവൃത്തിയില്ലാത്ത ഒരു കടുത്ത തിന്മ സംഭവിച്ചു. ഞാൻ അവിടുത്തെ രാജാവിന്റെ മുന്നിൽചെന്നുനിന്ന് കടുത്ത വാക്കുകൾ പറഞ്ഞു. രാജാവിനും പ്രജകൾക്കും കടുത്തവിന സംഭവിച്ചു. തോഴീ, അതുമാത്രമല്ല, പറയാൻപോലും ഭയമാകുന്ന ഒരു ഭയങ്കരകർമ്മം ഞാൻ അനുഷ്ഠിച്ചു. അങ്ങനെ ഉളവാക്കിയ അഗ്നിയിൽ ഞാനെന്റെ പ്രിയ നോടൊത്ത് അനുഭവിച്ച പരമാനന്ദം ഒരു കാലത്തും നിനക്ക് വിചാരിക്കാൻപോലും കഴിയാത്തതാണ്.  അതു പറഞ്ഞാൽ നീ ചിരിക്കുകയേ ഉള്ളൂ.

ഇതൊരു പ്രവചനാത്മകസ്വപ്നമാണ്. വരാൻപോകുന്നത് മുൻകൂട്ടി കണ്ടിട്ടും എന്തുകൊണ്ട് കണ്ണകി മധുരയിലേക്കുള്ള കോവലന്റെ പോക്ക് തടഞ്ഞില്ല എന്ന ത് അത്ഭുതാവഹമാണ്. മധുരാനഗരത്തിൽ പ്രവേശി ക്കും മുമ്പ് കോവലൻ കണ്ണകിയോട് ചോദിച്ചു:-സ്വന്തനഗരം വിട്ട് പരനഗരത്തിലേക്ക് ഓടിപ്പോന്നത് ശരിയായില്ലെന്ന് എനിക്കിപ്പോൾ തോന്നുന്നു. മൂത്തവരുടെ വാക്കുകേൾക്കാതെ തെറ്റായ വഴിയിൽ

നടന്ന എനിക്ക് അന്നത് തോന്നിയില്ല. എന്നാൽ ജ്ഞാനവൃദ്ധയായ നീ അറിവില്ലാത്തവനായ എന്റെ വാക്കുകൾ അനുസരിച്ചതെന്തിന്.

ഇതിനു കണ്ണകി പറഞ്ഞ സമാധാനം ശ്രദ്ധേയമാണ്ഃ- അങ്ങയെ പിരിഞ്ഞ് വിരഹിണിയായ ഞാൻ ധർമ്മി ഷ്ഠർക്ക് ദാനവും സന്യാസിമാർക്ക് ആതിഥ്യവും അതിഥികൾക്ക് വിരുന്നും അന്തണന് രക്ഷയും ചെയ്യു ന്നത് മതിയാക്കി . കീർത്തിമാനും ശ്രമിയും കരുണാ വാനും രാജാവിനാൽ പുകഴ്ത്തപ്പെട്ടവനുമായ എന്റെ ശ്വശുരൻ,തന്റെ മകൻ പിരിഞ്ഞിരിക്കുന്നതിനു കാര ണക്കാരിയായ എന്നെ കാണുമ്പോൾ ഒട്ടും വെറുപ്പ് കാട്ടിയില്ല. മനധർമ്മം പാലിക്കാത്തവളായിട്ടും മരുമ കളെ പ്രശംസിച്ചു. അവന്റെ പ്രേമത്താൽ മനസ്സുരുകു മ്പോളും ആ പിതാവിന്റെ ഉള്ളിൽ വേദന തോന്നാതി രിക്കാൻ ഞാൻ മുഖത്ത് പുഞ്ചിരിയുണ്ടാക്കി നിന്നു. എന്റെ കള്ളപ്പുഞ്ചിരി കണ്ട് ഭവാന്റെ മാതാപിതാക്ക ൾ ഏറെ തപിക്കുമാറ് ഭവാൻ തന്റെ ദുഷിച്ച നടപടി തുടർന്നുപോന്നു. ഇങ്ങനെയാണെങ്കിൽക്കൂടി, ഭർത്താ വു പറയുന്ന കെടുവാക്ക് പോലും തെറ്റിനടക്കുന്നവ ളല്ല ഞാനെന്ന ഒറ്റക്കാരണം കൊണ്ടാണ് ഭവാന്റെ വാക്ക് അനുസരിച്ചത്.

ഭർത്താവ് പറയുന്നത് കെടുവാക്കാണെന്ന് അറിഞ്ഞു കൊണ്ടും അതുകൊണ്ടുള്ള വിന സ്വപ്നത്തിൽ ദർശി ച്ചിട്ടും കൊടിയ വിപത്തിനെ ഒഴിവാക്കാനുള്ള സദു പദേശം വേണ്ട സമയത്ത് ചെയ്യുകയുണ്ടായില്ല എന്ന ത്, കണ്ണകിയുടെ ധർമ്മവിലോപമായി അവശേഷിക്കു ന്നു.വിരഹകാലത്ത് മനധർമ്മം പാലിക്കാതിരുന്ന അതേ വാശിയോടെ ,വേണ്ട സമയത്ത് ഭർത്താവിന്റെ നന്മക്ക് വേണ്ടത് ഉപദേശിക്കുക എന്ന ഭാര്യാധർമ്മ

ത്തേയും കണ്ണകി ഉപേക്ഷിച്ചിരിക്കുന്നു.ഭർത്താവിന്റെ കെടുവാക്ക് അനുസരിക്കുക വഴി അദ്ദേഹത്തേയും ഒരു രാജ്യത്തേയും അവൾ നശിപ്പിച്ചു. കണ്ണകി ഉപ ദേശിച്ചാലും കോവലൻ അത് അനുസരിക്കുമായിരു ന്നുവോ എന്നത് മറ്റൊരു വാദമുഖം. ഭാരതത്തിലെ നല്ല, ലോകത്തെവിടെയും ഭാര്യ പറയുന്നത് ഭർത്താ വ് അനുസരിക്കുക എന്നതിൽ പുരുഷൻ വിമുഖനാ ണ്.എന്നിരുന്നാലും തനിക്ക് പറയാനുള്ളത് പറഞ്ഞ് തന്റെ കടമനിർവ്വഹിച്ചു എന്ന ചാരിതാർത്ഥ്യമെങ്കി ലും കണ്ണകിക്ക് ലഭിക്കുമായിരുന്നു,വേണ്ട സമയത്ത് കോവലന് നല്ലതുപദേശിച്ചിരുന്നുവെങ്കിൽ

പൂർവ്വജന്മത്തിൽ ഭർത്താവിനുവേണ്ടി ചെയ്യേണ്ട നോമ്പു പിഴച്ചതാവാം ഭര്ത്യവിരഹത്തിനു കാരണ മെന്നും കാവേരിതീരത്തെ സൂര്യസോമകുണ്ഡങ്ങളിൽ തിരുനീരാടി, ,കാമദേവനെ വണങ്ങിയാൽ ഇഹപര ലോകങ്ങളിൽ ഭർത്താവിനെ പിരിയാതെ വാഴാമെ ന്നും ദേവന്തി ഉപദേശിക്കുമ്പോൾ കണ്ണകി അതിന്ന് ഒരുങ്ങുന്നില്ല.കുളിച്ചുതൊഴുത് ഭർത്താവല്ലാത്ത മറ്റൊ രീശ്വരനെ ഭജിക്കുന്നത് പതിവ്രതയായ തന്റെ കുലധ ർമ്മത്തിന് ചേർന്നതല്ലെന്നാണ് കണ്ണകിയുടെ വാദം.

കണ്ണകിയുടെ അലങ്കാരമില്ലാത്ത മേനി കാണുമ്പോൾ കോവലൻ വിചാരിക്കുന്നത് വഞ്ചകിയായ മാധവി യുമായുള്ളചാപല്യത്താൽ കുലപതികളായ പൂർവ്വി കർ നേടിയ സ്വത്തൊക്കെ ദരിദ്രവാസിയാ യല്ലോ ഞാനെന്നാണ്.അതിന്റെ അർത്ഥം കണ്ണകി തന്റെ ആഭരണങ്ങൾ പ്രിയവിരഹത്താൽ സ്വയം ഉപേക്ഷിച്ച തല്ല എന്നല്ലേ. ആ ഒരു മഹിമ പോലും കവി കണ്ണ കിക്ക് അനുവദിച്ചുകൊടുത്തിട്ടില്ല.കോവലന്റെ വാക്കു കേട്ടപ്പോൾ കണ്ണകി ഒരു സാധാരണസ്ത്രീയെപ്പോലെ

കുത്തുവാക്ക് പറയുകയാണ് ചെയ്തത്. ഈ ഒരു ജോഡി ചിലമ്പേ ഇനി ബാക്കിയുള്ളു, എടുത്തോളു, അവൾക്ക് കൊടുത്തിട്ട് ഈ മുഖം മലരട്ടേ.

മാധവിയിൽനിന്ന് എന്തുവില കൊടുത്തും-അത് ഭർത്താവിന്റെ ജീവനായാൽക്കൂടി,-കോവലനെ അകറ്റുക എന്ന സ്വാർത്ഥമാണ് എല്ലാ ഭവിഷ്യത്തും മുൻകൂ ട്ടി അറിഞ്ഞിട്ടുംകോവലന്റെ കെടുവാക്കനുസരിക്കാൻ കണ്ണകിയെ പ്രേരിപ്പിച്ചത്.കുലവും ഗുണവും രൂപ വും ഉയർന്ന ശീലവും പെരുമകന്റെ മൊഴിയനുഷ്ഠി ക്കുന്ന വ്രതനിഷ്ഠയുമുണ്ടായിട്ടും കോവലനും കണ്ണ കിയും അധർമ്മികളെപ്പോലെ നാടുവിട്ട് പോകാൻ കാരണമെന്തെന്ന കവുന്തിയടികളുടെ ചോദ്യത്തിന് കഴമ്പുണ്ട്. കോവലൻ മാധവിയുടെ വലയിൽപെട്ട താണ് തന്റെ അധർമ്മമെന്ന് സമ്മതിക്കുന്നു. സ്വധ ർമ്മം പാലിക്കാതിരിക്കുക എന്ന അധർമ്മം കണ്ണകി യും ചെയ്തിട്ടുണ്ട്.

കണ്ണകി അഹിംസാവ്രതക്കാരിയാണ്. ചാത്തന്റെ ഭക്തയായ ദേവന്തിയുടെ പിതൃക്കളുടെ ആരാധനാക്ര മം അവൾ സ്വീകരിക്കുന്നുമില്ല.അഞ്ചിശാഖികളുള്ള ബോധിവൃക്ഷക്കീഴിലിരിക്കുന്ന അറവോനായ (ധർമ്മ ദേവൻ) മുനിയുടെ മൊഴികളറിഞ്ഞ് അംബരചാരിക ളായി സഞ്ചരിക്കുന്നവർ മന്ത്രം ചാറ്റുന്ന ഏഴ് ഐന്ദ്ര വിഹാരങ്ങളിലും അവൾ കോവലനോടൊപ്പം ചെല്ലു ന്നുണ്ട്.മാംസം  ഭുജിക്കാതെ അഹിംസ പാലിച്ച് ഇന്ദ്രിയങ്ങളെ അടക്കി അബലവികാരങ്ങൾ ത്യജിച്ച് സത്യവ്രതരായ അഞ്ചുപേർ(പഞ്ചജനം) ഒന്നിച്ചുചേരു ന്ന  അഴകേറിയ സഭയിൽ സ്വർണ്ണപുഷ്പങ്ങൾ ചൂടി തണൽവിരിച്ച് നിൽക്കുന്ന  അശോകമരച്ചോ ട്ടിൽ ലോകവ്രതപാലകരായ ഗൃഹസ്ഥാശ്രമികൾ

ചാരണന്മാർക്ക് ഇരിക്കാനുണ്ടാക്കി ഉറപ്പിച്ച ശിലാത ലത്തെ ഭർത്താവോടൊത്ത് വന്ദിച്ച് വലംവെക്കുന്നു ണ്ട്.ഈ ലോകവ്രതമാണ് ഗൃഹസ്ഥാശ്രമികളുടെ മനധർമ്മം. ഭർത്താവോടൊത്തു മാത്രമേ മനധർമ്മം പാലിക്കു എന്ന വാശിക്കാരിയാണ് കണ്ണകി. വാളക ളെ പിടിച്ച് പൊന്തുന്ന നീർനായ്ക്കളുടെ ഹിംസ കണ്ടാൽപോലും ഭയന്ന് ഉള്ളം കലങ്ങുന്നവളാണവൾ. കള പറിക്കുന്നവർ, കുവലയത്തോടൊപ്പം അവയിലി രിക്കുന്ന പൊറിവണ്ടുകളേയും വരമ്പിലേക്ക് വലിച്ചി ട്ടിരിക്കുന്നതിനാൽ അവയെ അറിയാതെ ചവിട്ടിക്കൊ ന്ന് അവൾക്ക് ഹിംസ ചെയ്യേണ്ടിവന്നേക്കുമോ എന്ന് കവുന്തിഅടികൾ ശങ്കിക്കുന്നുണ്ട്.തോട്ടിൻകരയിലെ പുള്ളിഞണ്ടിനേയും ഞവുഞ്ഞിയേയും അറിയാതെ ചവിട്ടി നോവിച്ചാലുണ്ടാവുന്ന തുൻപം പോലും താങ്ങാത്തവളാണ്. ഇങ്ങനെ അഹിംസാവ്രതം പാലി ക്കുകയാൽ ബുദ്ധമതക്കാരിയെന്നോ ജൈനമതക്കാരി യെന്നോ കരുതാവുന്ന കണ്ണകിയാണ് കോപമെന്ന വികാരത്തിന് അധീനയായി ഒരു നാട്ടിലെ അരചനേ യും പ്രജകളേയും ഒന്നിച്ച് വധിച്ച്, നിണബലിയാൽ സന്തോഷിക്കുന്ന വാമാചാരപ്രിയയായ ദേവിയായി ആരാധിക്കപ്പെടുന്നത് എന്നത് വിരോധാഭാസമല്ലേ. അഹിംസാമൂർത്തിയായ ഒരുവൾ പ്രതികാരദുർഗ്ഗ യായി മാറിയ കഥയാണിത്.അങ്ങനെ മാറുന്നതുവരെ ബുദ്ധജൈനമതക്കാരിയും, മാറിയ ശേഷം ഹിന്ദുക്കളു ടെ ദേവിയുമെന്ന് വിവേചനം ചെയ്യാൻ എന്താണ് അതിർവരമ്പ്.  വെറുപ്പും പ്രതികാരവുമിയലാത്ത വിവേകിയായ ദേവനല്ലേ ഏതു മതത്തിലും ഉത്തമാ രാധനക്ക് പാത്രമായിരിക്കുന്നത്.

അഹിംസാശീലയായി ജീവിച്ച കണ്ണകി ഹിംസാവാദി നിയായി മാറുന്നതിന്റെ മുന്നോടിയാണ് കൊറ്റവൈ ക്കോട്ടത്തിൽവെച്ച് അവൾക്കുണ്ടായ അനുഭവം. മറവക്കുടിയിൽ പോർവില്ലേന്തിയ ബലിഷ്ഠകരങ്ങ ളാൽ വളർക്കപ്പെട്ട്, കൊറ്റവൈ എന്ന യുദ്ധദേവത ക്കുള്ള പഴംകടം വീട്ടാൻ അവൾക്ക് നേർച്ചയായി നൽകപ്പെട്ട  എന്ന പൂജാരിണി ശരീരത്തിൽ ദേവി ആവേശിച്ച് , കൈ ഉയർത്തി  മുടിചിക്കി, മെയ് വിറച്ച് ചുവടുവെച്ചാടിവന്ന് യുദ്ധത്തിൽ ജയിച്ച മറവന്മാരോട് തനിക്ക് ബലി വേണമെന്ന് ആവശ്യ പ്പെടുന്നു.അർദ്ധനാരീശ്വരവേഷത്തിൽ മാൻകഴുത്തി ലേറിയ ശാലിനിയെ പിൻതുടർന്ന് വരുന്ന തോഴിമാ രുടെ കയ്യിൽ വർണ്ണവും ചൂർണ്ണവും കുളിർചന്ദന വും പുഴുക്കല്ലരിച്ചോറിന്റെ നിവേദ്യവും പൂവും പുകയും എള്ളും ഗന്ധവും മാത്രമല്ല, നിണച്ചോറുമു ണ്ട്. നിണച്ചോറുകണ്ടിട്ടോ, രക്തബലി കൊതിച്ചു കൊണ്ടുള്ള വേട്ടുവവരിയും കൊടുകൊട്ടിയാട്ടവും കണ്ടിട്ടോ, കവുന്തിയടികൾ പറയുന്നതുപോലെയുള്ള ഭയമെ വെറുപ്പോ തളർച്ചയോ കണ്ണകിക്കുണ്ടാവുന്നി ല്ല. കോവലനും അവരുടെ പാട്ടിൽ പങ്കുചേർന്ന് ചെ ങ്കോട്ടിയാഴിൽ തന്ത്രി മുറുക്കി വായിക്കുന്നുണ്ട്. ശ്രമ ണവ്രതക്കാരായ കണ്ണകീകോവലന്മാരും  ബുദ്ധമത ക്കാരിയെന്ന് പണ്ഡിതരെല്ലാം വ്യാഖ്യാനിക്കുന്ന കവു ന്തിയടികളും ഈ രംഗമെല്ലാം മനക്ഷോഭമില്ലാതെ കണ്ടുനിൽക്കുന്നുണ്ട്. ശാലിനി ഉറഞ്ഞുതുള്ളി പറ ഞ്ഞു: താമരമലർച്ചീരടി നൊന്ത് കാന്തന്റെ കൂടെയിരി ക്കുന്ന ഈ കറ്റവാർകുഴലി കൊങ്ങുനാടിന്റെ ലക്ഷ്മി യാണ്. തെൻതമിഴ്നാടിനെ ആളുന്നവളാണ്. മാമലനാ ടിന്റെ ശ്രീയാണ്. മാലോകർ ചെയ്ത തപക്കൊഴുന്താ ണ്. ലോകത്തിന്റെ മാമണിയാണ്.

ഈ പ്രവചനം കേട്ട് നാണിച്ച് ഭർത്താവിന്റെ പിന്നി ൽ ഒളിച്ചുനിന്ന് , ഈ ജ്ഞാനവൃദ്ധക്കെന്താ തലക്ക് മയക്കം പിടിച്ചുവോ എന്നാണ് കണ്ണകി ചോദിക്കുന്ന ത്. വേട്ടുവവരി ആടിയ ശാലിനിയെ ജ്ഞാനവൃദ്ധ യായി കരുതുന്ന കണ്ണകി,ചാത്തന്റെ കോവിലിൽ കുളിച്ചുതൊഴുന്ന പൂജാരിണിയായ ദേവന്തിയെ അങ്ങനെ കരുതുന്നില്ല, അന്ധവിശ്വാസമായിട്ടാണ് അവളുടെ പൂജയെ കണ്ണകി കരുതുന്നത്. സ്വഭാവ ത്തിന്റെ ഒരു പ്രത്യേകതയായി ഇതിനെ കരുതണം.

മധുരയിലെ ഇടയക്കുടിലിൽ വെച്ച്,മാതരി കണ്ണകീ കോവലന്മാരെ ശ്രമണനോമ്പുകാരായ അടികളാണെന്ന് പറയുന്നുണ്ട്. ശമണന്മാർ പകലൂണു കഴിഞ്ഞാൽ രാത്രി ഭക്ഷണം കഴിക്കില്ല. അതിനാൽ നേരത്തേതന്നെ കലങ്ങളും വരിവളഞ്ഞ കായ്കളും മാങ്ങയും മധുര ഫലങ്ങളും - പൂവില്ലാതെ കായ്ച്ച പ്ലാവിന്റെ പഴ വും ഇളംമാതുളങ്കായും വിളഞ്ഞശാലിനെല്ലരിയും പാലും നെയ്യും ഇടയസ്ത്രീകൾ കണ്ണകിക്ക് നൽകി. മൃദുവായ കയ്യിനാൽ കൊടുവാളെടുത്ത് അവ അരി യവേ കണ്ണകിയുടെ തിരുമുഖം വിയർത്തു. കണ്ണു ചുവന്നു. കരിപുരണ്ട അടുക്കളകണ്ട് മുഖമാകെ മാറി. മാതരിയുടെ മകൾ അയ്യ ഇളംവൈക്കോലു കൊണ്ട് തീ എരിയിച്ച് കണ്ണകിയെ പാചകത്തിനു സഹായിച്ചു. തനിക്കറിയാവുന്ന വിധത്തിൽ കണ്ണകി ഭർത്താവിനുവേണ്ടി ചോറും കറികളും ഉണ്ടാക്കി. അഴകായി നെയ്ത കരിമ്പനയോലത്തടുക്കിൽ കോവ കോവലൻ ഉണ്ടെണീറ്റപ്പോൾ, ഇളംതളിർവെറ്റിലയും അപ്പോഴാണ് അവളെ അണച്ചുപിടിച്ച് കോവലൻ,

തന്നെ ഈ സാഹസത്തിൽനിന്ന് വിലക്കാഞ്ഞതെന്ത് എന്ന് അവളോടു ചോദിക്കുന്നത്.

വായിൽ വെള്ളിക്കരണ്ടിയുമായി പിറന്നകണ്ണകി കരിപുരണ്ട അടുക്കള കണ്ടിട്ടില്ല.അവൾക്ക് പാച കവൈദഗ്ദ്ധ്യമില്ല. കുടിയും സഖികളും സ്വത്തും സേവകരും തുണകളും വെടിഞ്ഞ് ഏതു ക്ലേശവും സഹിക്കാൻ തയ്യാറായി കോവലന്റെ പിന്നാലെ രാമ ന്റെ പിറകെ സീതയെന്നപോലെ,ഇറങ്ങിത്തിരിച്ചു എന്ന ഒറ്റ കാരണത്തിലാണ് കണ്ണകിയുടെ പെരുമ ഇരിക്കുന്നത്.മറ്റെല്ലാ കാര്യത്തിലും അവളൊരു സാധാരണ സ്ത്രീ മാത്രമാണെന്ന് ഇളങ്കോവടികൾ അനുനിമിഷം നമ്മെ ഒർമ്മിപ്പിക്കുന്നു.

വായിൽ വെള്ളിക്കരണ്ടിയുമായി ജനിച്ച കണ്ണകി കരിപുരണ്ട അടുക്കള കണ്ടിട്ടില്ല. അവൾക്ക് പാചക വൈദഗ്ദ്ധ്യമില്ല. കുടിയും സഖികളും സ്വത്തും സേ വകരും തുണകളും വെടിഞ്ഞ്, ഏതു ക്ലേശവും സഹി ക്കാൻതയ്യാറായി,കോവലന്റെ പിന്നാലെ, രാമന്റെ പിറകേ സീതയെന്നപോലെ, ഇറങ്ങിത്തിരിച്ചു എന്ന ഒറ്റക്കാരണത്താലാണ് കണ്ണകിയുടെ പെരുമ. മറ്റെല്ലാം കാര്യത്തിലും കണ്ണകി ഒരു സാധാരണ സ്ത്രീമാത്രമാ ണെന്ന് കവി  അനുനിമിഷം നമ്മെ ഓർമ്മിപ്പിക്കു ന്നു.കണ്ണകിയുടെ വ്യക്തിത്വം ഉണരുന്നത് മധുരക്കാ ണ്ഡത്തിന്റെ അവസാനഭാഗത്താണ്. കോവലൻ ചില മ്പുമായി പോയിട്ട് തിരിച്ചുവന്നില്ല. ആയർവാടിയിൽ അപശകുനങ്ങൾ കാണുന്നു.പരിഹാരത്തിനായി ആയ ർച്ചെറുമികൾ കൃഷ്ണനെ വാഴ്ത്തി കുരവക്കൂത്ത് ആടുന്നു.നഗരവിശേഷം കേട്ടറിഞ്ഞ മാതരി വൈഗാന ദിക്കരയിലെ നീരാട്ട് മുഴുമിക്കാതെ ഓടിയെത്തുന്നു. ഒന്നും പറയാനാവാതെ വന്നുനിൽക്കുന്ന ആ അമ്മ യെ

നോക്കി കണ്ണകി ചോദിക്കുന്നുഃഎന്തോ പറഞ്ഞ
റിയിക്കാനാവാത്ത ഭയം കൊണ്ട് എന്റെ ഹൃദയം
പിളരുന്നു. എന്റെ പ്രിയനെ കാണാനില്ലല്ലോ. ദുഃഖം
ഏറിയേറി കൊല്ലന്റെ തുരുത്തിതോൽക്കുമാറ് ചുട്ട
നെടുവീർപ്പുകൾ ഉയരുന്നു.നാട്ടുകാർ പറഞ്ഞുകേട്ട
വർത്തമാനമെന്താണ്.നല്ല പകലിൽപോലും നടുക്കം
തരുന്ന വേദന മാത്രം വളരുന്നു.പ്രിയനെ കാണാതെ
കരയുന്ന എന്റെ ഹൃദയം നീറി തപിക്കുന്നു. കൂട്ടു കാർ
എന്തുവർത്തമാനമാണ് പറഞ്ഞത്. തോഴീ അവൻ
വന്നില്ല. എനിക്കാരുണ്ടിനി ആശ്രയം. എന്തോ ചതി
പറ്റിയിട്ടുണ്ട്. ചതിയുള്ളതുകൊണ്ടാണ് എന്റെ നെഞ്ചം
മയങ്ങുന്നത്.,നാട്ടുകാർ എന്തു പറഞ്ഞു.

കണ്ണകി കോവലന് ആപത്ത് പിണയുമെന്ന് പ്രതീക്ഷി
ക്കുന്നുണ്ട്.നേരത്തേ സ്വപ്നദർശനം കൊണ്ട് ഉപബോ
ധമനസ്സിൽ പതിഞ്ഞുകിടക്കുന്ന ഒരറിവാണത്. പ്രിയ
ൻ മരിച്ചാൽ തനിക്കാരാണെന്ന് അപ്പോഴും തന്നെത്ത
ന്നെയാണ്കണ്ണകി ആലോചിക്കുന്നത്.ശരാശരി സ്ത്രീ
യുടെ മാനസികവ്യാപാരം തന്നെ.അരചന്റെ ആളുകൾ
കോവലനെ തസ്കരനാണെന്നു കരുതി പിടിച്ചുകെട്ടി,
എന്നല്ലാതെ കൊന്നുകഴിഞ്ഞു എന്ന് യാദവസ്ത്രീകൾ
കണ്ണകിയോട് പറയുന്നില്ല.അതുകേട്ട കണ്ണകി ഴീണ്ടും
ഭൂമിയിൽ വീണു. നെടുമിഴി ചുവന്ന് അശ്രു ചിന്തി
ആർത്തയായി വിലപിച്ചുഃ- അവിടുന്ന് ഇപ്പോളെവി
ടെയാണ്. ഇൻപമായി ഒപ്പം ജീവിച്ച ഭർത്താവ്
ചിതയിലെരിയുമ്പോൾ, കൂടെ ഉടന്തടി ചാടാതെ,
വൈധവ്യദുഃഖത്തെ നീക്കാനായി വ്രതങ്ങൾ
നോൽക്കുന്നവളായി, നാട്ടുകാർ എന്നെ പഴിപറയും
വിധമുള്ള കൊടുമ പാണ്ഡ്യൻ എന്നോടു ചെയ്യുന്ന
തായാൽ ഭർത്താവില്ല എന്നും പറഞ്ഞ് കരഞ്ഞ്

വാഴുന്നവളല്ല ഈ ഞാൻ. സുഗന്ധപൂരിതമായ
വിശാലമായ മാറിടത്തോടുകൂടിയ പതിയെ എന്നേ
ക്കുമായി പിരിഞ്ഞതുകൊണ്ട്,പുണ്യതീർത്ഥങ്ങളിൽ
നീരാടി ദുഃഖം വർദ്ധിപ്പിക്കുന്ന സ്ത്രീകളെപ്പോലെ ,
പാണ്ഡ്യന്റെ ക്രൂരമായ ചെങ്കോൽ പിഴച്ചതുകൊണ്ട്, ഒരു
പാപവും ചെയ്യാത്ത ഞാൻ അബലയായി
ദുഃഖിച്ചിരിക്കണമെന്നുണ്ടോ. പെരുമയേറുന്ന കാന്ത
ന്റെ ശരീരം ചാമ്പലാകുമ്പോൾ വിധവാവ്രതം നോറ്റി
രിക്കണമെന്നുണ്ടോ.മാർഗ്ഗം തെറ്റിനടന്ന രാജാവിന്റെ
ക്രൂരകർമ്മം കൊണ്ട് ഇജ്ജന്മം ആർജ്ജിച്ച സൽക്കീ
ർത്തി മുഴുവനും ഉപേക്ഷിച്ച് ഞാൻ കണ്ണീരൊഴുക്ക
ണമെന്നോ. ഒരിക്കലുമില്ല. ആപത്തൊഴിയാൻ
കുരവക്കൂത്താടിയ ആയ് മങ്കമാരേ, കേൾക്കുവിൻ.
തപിപ്പിക്കുന്ന രശ്മികളെഴുന്ന സൂര്യദേവാ,സാഗരം
വേലിയായ ഭൂമിക്ക് സർവ്വസാക്ഷിയായ നീ ചൊല്ലു ക,
സത്യവാക്കായ സൂര്യാ, എന്റെ പ്രിയൻ തസ്കര നാണോ.

അപ്പോൾ അശരീരിവാക്യം കേട്ടുഃ-കരിമീൻമിഴി, നി
ന്റെ പ്രിയൻ തസ്കരനല്ല. അങ്ങനെ പറഞ്ഞ നഗര ത്തെ
അഗ്നി ഇരയാക്കും.

അതുകേട്ട കണ്ണകി വളകൾ അറുത്തു. ഒറ്റച്ചിലമ്പ്
കയ്യിലെടുത്തു.  നീതിയില്ലാത്ത നൃപന്റെ നാട്ടിൽ
വസിച്ചതുകൊണ്ട് പിഴച്ചുപോയ തോഴിമാരേ, കാണു
ക. എന്റെ ഈ ഇണച്ചിലമ്പ്.ആരും അനുഭവിക്കരു
താത്ത തീവ്രമായ ദുഃഖം ഈ സന്ധ്യയിൽ ഞാനനുഭ
വിക്കുന്നത് കാണുക. ഇതിന്ന് ഞാനർഹയാണോ.
എന്റെ പ്രിയൻ കള്ളനാണെന്ന് പറഞ്ഞവർ ചിലമ്പ്
കിട്ടാൻ കള്ളം പറഞ്ഞ് അവനെ വധിച്ചതാണ്.
ഭർത്താക്കന്മാരെ പ്രേമിക്കുന്ന പതിവ്രതമാരേ, ഞാന
വനെ ജീവനോടു കൂടി കാണും. അതും നിങ്ങളുടെ

മുമ്പിൽവെച്ച്.ഈപുതുമ നിങ്ങളെല്ലാവരും കാണുവി ൻ, കേൾക്കുവിൻ. എന്റെ ഭർത്താവ് എന്നോടുപറയു ന്ന നല്ല വാക്ക് കേൾക്കാതെ ഞാൻ മരിക്കുകയാ ണെങ്കിൽ ഞാൻ ദുഷ്കർമ്മം ചെയ്കവളാണെന്ന് എന്നെ നിന്ദിച്ചുകൊള്ളുവിൻ.

കരഞ്ഞ് മഴരി കലങ്ങിയ കണ്ണുകളും ദേവത ആവേശിച്ചപോലെ കയ്യിൽ ഒറ്റച്ചിലമ്പുമായി കണ്ണകി മധുരാനഗരിയിലേക്ക് നാണം വിട്ട് പ്രവേശിച്ചു.പൂവാകെ കൊഴിഞ്ഞ വള്ളിപോലെ ഭർതൃജഡത്തിൽ വാടിവീണ അവളുടെ ആർത്തനാദം മധുരയെ ഞെട്ടിച്ചു. രാവിലെ കോവലനെ പുണർന്ന് അവന്റെ കൂന്തലിലെ മാല നിർമ്മാല്യമായി ചൂടിയ കണ്ണകി സന്ധ്യക്ക് കഴുത്തിലെ പുണ്ണിൽനിന്ന് ഒഴുകി യ കുരുതിപ്പുറഞ്ചോലമാലയിൽകുളിച്ചുകിടക്കുന്ന അവനെക്കണ്ട് ആർത്തയായി.സുഗന്ധം പൂശിയ പൊന്മേനി പൊടിമണ്ണിലാറാടിക്കിടക്കുന്നത് കണ്ട് ഖിന്നയായി. അപ്പോഴും അവൾ തന്റെ അവസ്ഥയെ ക്കുറിച്ച് വിലപിക്കുന്നത് മനുഷ്യസ്വഭാവം മാത്രം. അവൾ വിലപിച്ചുഃ- എന്റെ ഈ ഗതി കണ്ടാൽ എന്റെ പ്രിയതമ കേഴുമല്ലോ എന്ന് അങ്ങ് എന്തുകൊ ണ്ട് ചിന്തിച്ചില്ല.എന്റെ പൂർവ്വജന്മാർജ്ജിതാനുഭവമാ ണിത് എന്നേ ആളുകൾ പറയൂ. എനിക്കാരു  തുണ യുണ്ട് എന്ന് കേഴുന്ന വിരഹിണിയായ എന്റെ കണ്മുന്നിൽവെച്ച്,പൂമാല ചൂടിയ മാറ് ഭൂമിദേവിയെ ആലിംഗനം ചെയ്ത് കിടക്കയല്ലേ. പാണ്ഡ്യന്റെ ചെങ്കോൽ പിഴച്ച ഈ കർമ്മം ഞാൻ ചെയ്തെന്നേ ആളുകൾ പഴിക്കൂ. ീ കുരുതിരക്തവും മണ്ണും പൊടിയും കലർന്ന് കണ്ണീരൊഴുക്കുന്ന ഈ പാപിനി യുടെ മുമ്പിൽ കിടക്കുന്നതുതന്നെ മന്നന്റെ പിഴയെ എന്റെ

കർമ്മമാക്കും. മന്നൻ പിഴച്ച ഈ നാട്ടിൽ പതിവ്രതപ്പെണ്ണുങ്ങളുണ്ടോ. ഭർത്താവിന്റെ ഏതു കുറ്റവും പൊറുക്കുന്ന സതിമാരായ സ്ത്രീകളുണ്ടോ. ഈ മധുരാപുരിയിലെ വീഥികളില് എവിടെയെങ്കി ലും ചാന്റോരുണ്ടോ.അന്യൻ പ്രസവിച്ച കുഞ്ഞിനെ സ്വന്തം കുഞ്ഞായി കരുതി സ്നേഹിക്കുന്ന നല്ലവ രായ ചാന്റോരുണ്ടോ. വാളിനാൽ നീതിക്ക് ഭംഗം വരുത്തിയ മന്നന്റെ നാട്ടിൽ ദൈവം എന്നൊന്നുണ്ടോ.

കോവലന്റെ കുറ്റം പൊറുക്കാനും മാധവി പെറ്റ മണിമേഖലയെ സ്വന്തം കുഞ്ഞായി കരുതാനും തനിക്ക് സാധിച്ചപോലെ മധുരയിൽ ആർക്കെങ്കിലും സാധിക്കുമോ എന്നാണ് വെല്ലുവിളി. ജീവിച്ചിരി ക്കുമ്പോൾ കണ്ണകിയുടെ മുന്നിൽവെച്ച് മാധവിയെ പുണർന്ന കോവലൻ മരണത്തിലും ഭൂമിയെ പുണ ർന്ന് അവളിൽ ദുഃവും താപവും വളർത്തുന്നു. മാലോകർ തന്നെ പഴിചാരുമെന്ന ദുഃഖം അവളെ പ്രതികാരദുർഗ്ഗയാക്കുന്നു. തന്റെ നിരപരാധിത്വവും സതീത്വവും തെളിയിക്കലാണവളുടെ അഗ്നികർമ്മത്തി ന്റെ പ്രധാനലക്ഷ്യം. അതിനാൽ ഭർത്താവ് എഴുന്നേ റ്റ്, മതിമുഖീ നിന്മുഖം വാടിയല്ലോ എന്ന് കണ്ണീരു തുടച്ച് സുരരഥത്തിലേറിപ്പോയിട്ടും അവൾ അടങ്ങി യില്ല.ക്രൂരനായ നൃപതിയെ കണ്ട്, തന്നോട് ചെയ്ത അന്യായത്തിന് പകരം വീട്ടിയിട്ടേ താൻ കാന്തനോടു ചേരൂ എന്ന് അവൾ നിശ്ചയിച്ചിട്ടുണ്ട്. താൻ കണ്ട തീക്കിനാവ് പെട്ടെന്നവൾക്ക് വീണ്ടും ഓർമ്മവന്നു. കണ്ണീരുതുടച്ച് പാണ്ഡ്യനെ നേരിടാൻപുറപ്പെട്ടു. സഭ യുടെ പുറത്തുനിന്ന് കണ്ണകി വെല്ലുവിളിച്ചുഃ- അറി വും ധർമ്മവും കെട്ട ശൂന്യമായ നെഞ്ചത്തോടുകൂടി, നീതിപിഴച്ച ദരിദ്രനായി വാഴുന്ന

മന്നന്റെ പുറവാ തിൽ കാക്കുന്ന ദ്വാരപാലകാ, ഇണയരിച്ചിലമ്പൊ ന്നേന്തിയ കയ്യോടെ ,ഭർത്താവു നഷ്ടപ്പെട്ട ഒരു സ്ത്രീ ഗോപുരവാതിലിൽ നിൽക്കുന്നതായി നിന്റെ രാജാ വിനെ അറിയിക്കുക.

ദ്വാരപാലകൻ രാജാവിനോട് ഉണർത്തിച്ചുഃ- കൊർക്ക വാഴുന്ന മന്നവാ, വാഴ്ക. ഒരു ദേവി ഗോപുരവാതിലിൽ വന്നുനിൽക്കുന്നു. വെട്ടിയ വായിലെ കുരുതിയടങ്ങാത്ത പച്ചത്തലയെ പീഠമാക്കി വേലേന്തിയ മഹിഷാസുരമർദ്ദിനിയല്ല. ആറുദേവിമാർക്ക് അനുജത്തിയായ അടങ്ങാത്ത പിടാരിയല്ല. ശിവനെ താണ്ഡവമാടിച്ച കാളിയുമല്ല. കാനനച്ചുടലയെ മോഹിച്ച ചുടലഭദ്രകാളിയല്ല. ദാരുകന്റെ മാറിടം പിളർന്ന ദുർഗ്ഗയല്ല. അവരെപ്പോ ലെ പകവെച്ച് കോപിച്ച് പൊൻചിലമ്പ് കയ്യിലേന്തി വിധവയായ ഒരു ദേവി കാത്തുനിൽക്കുന്നു.

ദ്വാരപാലകന്റെ വിവരണത്തിൽനിന്ന് കണ്ണകിയുടെ ഭാവം വളരെ വ്യക്തമാണ്.കണ്ണകിയുടെ കാലത്തു തന്നെ ദേവിയുടെ വിവിധരൂപത്തിലുള്ള ആരാധന തമിഴകത്തുണ്ടെന്നും വ്യക്തമാണ്.നീയാര് എന്ന പാണ്ഡ്യന്റെ ചോദ്യത്തിന് തന്റെയും തന്റെ നാടിന്റേ യും മഹത്വം കണ്ണകി പറഞ്ഞുകേൾപ്പിക്കുന്നുഃ- പ്രാവിനുവേണ്ടി സ്വന്തം ശരീരം അറുത്തുകൊടുത്ത ശിബിയും തന്റെ കിടാവിനെ തേർച്ചക്രം കേറ്റി കൊന്നവന് വധശിക്ഷ കൊടുക്കണമെന്ന പശുവിന്റെ നീതി നടപ്പാക്കാൻ സ്വന്തം പുത്രനെ തേർചക്രമേറ്റി വധിച്ച നീതിമാനായ നൃപനും വാണ പൂമ്പുകാറാണ് എന്റെ ജന്മദേശം. (അവിടത്തെ രാജാക്കന്മാർ ദയാശീ ലരും നീതിമാന്മാരുമാണ് എന്ന് പറയുമ്പോൾ നീ അങ്ങനെയല്ല എന്ന് കണ്ണകി ധ്വനിപ്പിക്കുന്നു.) പൂർവ്വ

ജന്മപ്രേരണയാൽ,എന്റെ കാൽച്ചിലമ്പു വിൽക്കാൻ നിന്റെ നാട്ടിലെത്തിയ എന്റെ ഭർത്താവ് ഹേ, വീര ക്കഴലണിഞ്ഞ മന്നവാ, നിന്നാൽ വധിക്കപ്പെട്ടു. അവ ന്റെ പ്രിയപത്നി കണ്ണകിയാണ് ഞാൻ. തന്റെ ചില മ്പിലെ പരൽ മാണിക്യമാണെന്ന് അവൾ വെളിപ്പെ ടുത്തി. റാണിയുടെ ചിലമ്പിലെ പരൽ അരിമുത്താ ണെന്ന് രാജാവ് ഓർത്തു. ഇണച്ചിലമ്പിലെ പരൽ മാണിക്യമാണെന്ന് തെളിയിക്കാൻകണ്ണകി ചിലമ്പ് എറിഞ്ഞുടക്കവേ മാണിക്യമണികൾ ചിതറിത്തെറിച്ച് പാണ്ഡ്യന്റെ മുഖത്തും വായിലും വീണു. പാണ്ഡ്യ നും പട്ടമഹിഷിയും ഉള്ളുനടുങ്ങി തൽക്ഷണം മരണ മടഞ്ഞു. മരണത്തിലും ഭർത്താവിനെ അനുഗമിച്ച പതിവ്രതയായ റാണിയോട്, അതറിയാതെ കണ്ണകി പറഞ്ഞുഃപാപം ചെയ്യുന്നവർക്ക് യമധർമ്മനാൽ ആപത്തുപിണയുമെന്ന പഴമൊഴി മാറ്റാൻ സാദ്ധ്യമ ല്ല.പാപിയായ പാണ്ഡ്യന്റെ ദേവീ, ഞാനിനി ചെയ്യാൻ പോകുന്ന കടുംകൈ നീ കണ്ടാലും.

പാണ്ഡ്യൻ പാപിയായതുകൊണ്ടാണ് അവൻ യമപു രിക്ക് പോയതെന്നാണ് കണ്ണകിയുടെ വിവക്ഷ. എല്ലാ മനുഷ്യരും ഇന്നല്ലെങ്കിൽ നാളെ യമപുരിക്ക് പോ കും. തന്റെ ഈ അഭിപ്രായം ശരിയാണെന്ന് കണ്ണകി കരുതുന്നുണ്ടെങ്കിൽ തന്റെ ഭർത്താവ് യമപുരിക്ക് പോയതിലും ഈ ന്യായം കാണേണ്ടതായിരുന്നു. ഭർത്താവിനെ കൊടുംയാതന അനുഭവിച്ച് പിന്തുട ർന്ന പതിവ്രതാരത്നമായ തന്നെ അപകീർത്തിക്ക് ആളാക്കിയ പാണ്ഡ്യന്റെ തെറ്റ് അക്ഷന്തവ്യമാണെന്ന് കരുതുന്ന കണ്ണകി , മരണത്തിലുംകൂടി ഭർത്താവിനെ അനുഗമിച്ച പതിവ്രതയായ രാജ്ഞിയോട് താൻ കാട്ടുന്നതും അതേ അപരാധമാണെന്ന് അരനിമിഷം

ചിന്തിക്കുന്നില്ല.ഈ മനുഷ്യസ്വഭാവമാണ് കവി വര ച്ചുകാട്ടുന്നതും.

ചോഴനാട്ടിലെ പ്രസിദ്ധരായ പതിവ്രതമാരെ വർണ്ണി ച്ച കണ്ണകി തന്റെ പട്ടിമൈ (ചതി)ആരംഭിക്കുന്നു. നാലുമാടങ്ങളോടുകൂടിയ മധുരയിലെ സ്ത്രീപുരുഷ ന്മാരേയും ആകാശദേവന്മാരേയും മഹാതപസ്വികളേ യും സാക്ഷിനിർത്തി താൻ മുമ്പ് സ്വപ്നത്തിൽ കണ്ട കടുംകൈ കണ്ണകി അനുഷ്ഠിച്ചു. ഇടത്തുമുലയെ വലംകൈകൊണ്ട് തിരിച്ചുപറിച്ചെടുത്ത് മധുരയെ മൂന്നുവട്ടെ പ്രദക്ഷിണം വെച്ച് ഒരു ശാപവാക്കോടെ ആ നഗരത്തിലെ തെരുവീഥിയിലേക്ക് വലിച്ചെറി ഞ്ഞു. ആളിപ്പടരുന്ന അഗ്നിയോട്, പാർപ്പാർ, അറ വോർ, പചു, പത്തിനിപ്പെണ്ടിർ, മൂത്തോർ, കുഴവി (ദർശകരായ ബ്രാഹ്മണർ, ധർമ്മിഷ്ഠർ, പശുക്കൾ, പത്രിവതമാർ, വൃദ്ധർ, കുഞ്ഞുങ്ങൾ)എന്നിവരെ ഒഴിച്ച് മര്റെല്ലാം നശിപ്പിക്കാനാജ്ഞാപിച്ചു.ഈ ആറു കൂട്ടരോട് കരുണ കാണിച്ചതുകൊണ്ട് അവൾ തന്റെ വ്യക്തിത്വത്തിന് അഴകുവരുത്തി. മധുരാപുരി കത്തി യെരിയവേ, ആധിയോടെ ദീർഘനിശ്വാസമുതിർത്ത് തെരുവീഥികളിൽ ചുറ്റിത്തിരിയുന്ന കണ്ണകിയെ പാണ്ഡ്യവംശത്തിന്റെ മഹിമ കാക്കുന്ന മധുരാപതി എന്ന ദേവി കണ്ടെത്തി. (മധുരമീനാക്ഷി). താൻചെ യ്ത അക്രമത്തിന്റെ സ്വഭാവം കണ്ണകി മധുരാപതി യിൽ നിന്ന് സാവധാനം ഗ്രഹിച്ചു. പാണ്ഡ്യൻ കുറ്റ ക്കാരനല്ലെന്നും കോവലന്റെ ജന്മാന്തരപാപം കൊണ്ട് വന്നുപെട്ട അനുഭവമാണിതെന്നും അവൾ മനസ്സിലാ ക്കി. താൻ നിന്ദിച്ച പാണ്ഡ്യനെ മധുരാപതി പുക ഴ്ത്തവെ കണ്ണകി വികാരതലത്തിൽനിന്ന് വീണ്ടും വിചാരതലം സ്പർശിച്ചു. ആടിത്തിങ്കളിലെ (കർക്കിട

കം)കൃഷ്ണാഷ്ടമി നാൾ വെള്ളിയാഴ്ച കാർത്തികയു ടെ പ്രഥമപാദം വരുന്ന ദിവസം മധുരയും അതിന്റെ നാഥനും നശിക്കുമെന്ന ദൈവജ്ഞവചനം ഫലിക്കാൻ താൻ ഒരു നിമിത്തമാവുകയാണുണ്ടായതെന്ന് കണ്ണകി അറിഞ്ഞു.

മുജ്ജന്മത്തിലെ ഭരതനാണ് ഈ ജന്മത്തിലെ കോവല നെന്നും, സിംഹപുരത്തിലെ വസുവിന്റെ ജോലിക്കാര നായ അവൻ എല്ലാവരാലും വെറുക്കപ്പെട്ടവനായി രുന്നു എന്നും, സംഗമനെന്നൊരാളുടെ കൊലപാതക ത്തിന് ഹിംസാസ്വഭാവമുള്ള അവൻ കാരണക്കാരനാ യി എന്നും ,സംഗമന്റെ പത്നിയായ നീലി നിരാലം ബയായി 14 ദിവസം ഭർതൃദുഃമനുഭവിച്ച് അലഞ്ഞു തിരിഞ്ഞ് പതിനാലാം ദിനം മലമുകളിലേറി ഞങ്ങ ൾക്ക് ഈ ദുഃഖം വരുത്തിയവരും ഇതേ ദുഃഖമനു ഭവിക്കട്ടെ എന്ന് ശപിച്ച് താഴോട്ട് ചാടിയെന്നും മധുരാപതിയിൽ നിന്ന് കണ്ണകി കോവലന്റെ പൂർവ്വ ജന്മകഥ കേൾക്കുന്നു. അതിന്റെ ഫലമായി പതിനാ ലാം ദിനം പകൽവേളയിൽ നിനക്കും ഭർത്താവുമാ യി ചേരാമെന്ന് മധുരാപതി അറിയിക്കുന്നു.

ഇത് കണ്ണകിയുടെ വീരകൃത്യത്തിന്റെ ആന്റിതിസിസ് ആണ്. ഞാൻ മധുര നശിപ്പിക്കും ,പാണ്ഡ്യനെ പാഠം പഠിപ്പിക്കും  മുതലായ ഉഗ്രശപഥങ്ങൾ ചെയ്ത കണ്ണ കി മധുരയും പാണ്ഡ്യനും നശിച്ചത് ദൈവജ്ഞപ്രവ ചനം ഫലിക്കൽ മാത്രമാണെന്ന് ധരിക്കുന്നു. കോവല നെ കൊന്നത് അവന്റെ തന്നെ പൂർവ്വജന്മകൃതമായ പാപമാണെന്നും പാണ്ഡ്യനല്ലെന്നും അറിയുന്നു. താന നുഭവിക്കുന്ന ദുഃഖകാരണം നീലിയുടെ താപമാണെ ന്നറിയുന്നു. ധർമ്മിഷ്ഠയും പതിവ്രതയുമായ ഞാൻ ചാരിത്യശുദ്ധികൊണ്ട് ഒരു രാജ്യം ദഹിപ്പിച്ചു എന്ന

ഞാനെന്ന ഭാവം  ഒരു നിമിഷം കൊണ്ട് ശീട്ടുകൊട്ടാരം പോലെ വീഴുന്നു മധുരാപതിയുടെ വാക്കുകേട്ട മാത്രയിൽ. അതാണ് ഇതൊരു ആന്റിതെസിസ് ആണെന്ന് പറഞ്ഞത്.

നീലിയെപോലെ 14 ദിവസം കണ്ണകിയും അലഞ്ഞു. കൊറ്റവയുടെ ക്ഷേത്രവാതിലിൽ വെച്ച് തന്റെ കൈവള ഉടച്ചു. കീഴ്‌വാതിലിലൂടെ കാന്തനോടൊത്ത് മധുരയിൽ പ്രവേശിച്ച കണ്ണകി ഏകാകിനിയായി മേൽവാതിലിലൂടെ പുറത്ത് കടന്ന് പടിഞ്ഞാട്ട് അഭിമുഖമായി നടന്നു. കുണ്ടും മേടുമറിയാതെ വൈഗാതീരത്തിലൂടെ നടന്ന് തിരുവേൾക്കുന്നിൽ കയറിനിന്നു. അവിടെ പൂത്ത വേങ്ങമരച്ചോട്ടിൽ നിന്ന് ഞാൻ തീത്തൊഴിലാട്ടി (പാപകർമ്മം ,അഗ്നി കർമ്മം ചെയ്തവൾ) എന്ന് ദുഃഖിച്ചു

തൈവം തൊഴാ അൾ കൊഴുനൻ തൊഴുവാളെ തൈവം തൊഴും തകമൈ തിണ്ണിനാൽ എന്ന ഗുണ പാഠമാണ് ഇവിടെ കവി തരുന്നത്. കണ്ണകി ദൈ വത്തെ തൊഴുതവളല്ല. പതിയെ തൊഴുതവളാണ്. പതിയെ തൊഴുതവളെ ദൈവം തൊഴും എന്ന് ആശയം. നാസ്തികരായാലും സ്വധർമ്മം അനുഷ്ഠി ച്ചാൽ ദൈവപ്രീതി നേടും. സ്വൽപ്പമപ്യസ്യ ധർമ്മസ്യ എന്ന ഗീതാവാക്യം പോലെ, താനനുഷ്ഠിച്ച പതിവ്ര താധർമ്മമാണ് കണ്ണകിയെ ദൈവം തൊഴുന്നവളാക്കിയത്.

കുറവന്മാർ കണ്ണകിയെ കാണുന്നത് പതിനാലാം ദിനമാണ്. അപ്പോഴേക്കും അവൾവികാരരഹിതയായി വിവേകശാലിനിയായി പക്വത ആർജ്ജിച്ചിരിക്കുന്നു. അവരോട് മുനിയാതെ (ദേഷ്യപ്പെടാതെ) അവൾ മറുപടി പറഞ്ഞു. പറഞ്ഞതോ, തന്റെ വീരകൃത്യത്തിലു

ള്ള ആത്മപ്രശംസയല്ലതാനും.മണം നിറഞ്ഞ മംഗള
കരമായ മധുരാപുരിയേയും അതിന്റെ അരചനേയും
നാശത്തിന് ആളാക്കാൻ നിമിത്തമായിക്കൊണ്ട്,
ദുഷ്കർമ്മഫലം അനുഭവിക്കേണ്ട മുഹൂർത്തത്തിൽ
എന്റെ പ്രിയതമനേയും കൊലക്കിരയാക്കാൻ അങ്ങോ
ട്ടുചെന്ന മഹാപാപിനിയാണ് ഞാൻ. ഇതു പറഞ്ഞു
തീർന്നതും കണ്ണകി സ്വർഗ്ഗാരോഹണം ചെയ്തു.
പതിനാലുദിവസം പ്രായോപവേശം ചെയ്താവാം
അവളുടെ സ്വർഗ്ഗാരോഹണം. അത് ശ്രമണവിധിക്ക്
നിരക്കുന്ന . മഹാപാപിനി എന്ന് സ്വയം വിമർശി
ച്ചതോടെ കണ്ണകി സർവ്വപാപമുക്തി നേടി കുറവ ന്മാർ
അവളെ കുലദൈവമാക്കി. ബലിയിലും രക്ത
മാംസാദികളിലും ലഹരിപാനീയങ്ങളിലും
ആനന്ദിക്കു ന്ന ഹിംസാമൂർത്തിയായ
യുദ്ധദേവതയായിട്ടാണ് വിജയകാംക്ഷികളായ മന്നവർ
അവളെ ആരാധിക്കു ന്നത്. ചോഴന്റേയും ചേരന്റേയും
രക്തം സിരകളി ലോടുന്ന ചെങ്കുട്ടുവൻ
കുലദേവതയായ അവളെ ബിംബപ്രതിഷ്ഠാപനകർമ്മം
നടത്തി വഞ്ചിനാട്ടിൽ സ്ഥാപിച്ചു. .ചെങ്കുട്ടുവന്
തടില്ലത പോലുള്ള ദിവ്യമംഗളസ്വരൂപം
കാട്ടിക്കൊടുത്ത്, പാണ്ഡ്യൻ ദുഷ്കർമ്മം ചെയ്തിട്ടില്ലെന്നും
ഇന്ദ്രസിംഹാസന ത്തിലിരിക്കുന്ന പാണ്ഡ്യന്റെ
മകളാണ് താനെന്നും വേളാൻകുന്നിലെ
വിളയാട്ടിൽനിന്ന് ഒരിക്കലും താൻ
മാറിനിൽക്കുന്നതല്ലെന്നും കണ്ണകി തന്നെ പറയുന്നു
ണ്ട്.നാം ഇവളെ ചേരന്റെ മകളെന്ന് പറഞ്ഞു. അവ
ൾതന്നെ അവളെ പാണ്ഡ്യന്റെ മകളെന്ന് പറയുന്നു.
നമുക്ക് ചേരനെ വാഴ്ത്തുക. ആ കുലദേവത
പാണ്ഡ്യനെ വാഴ്ത്തിക്കൊള്ളും. ചോഴന്റെ പുത്രിയാ
യിപ്പിറന്ന്, ചേരപാണ്ഡ്യന്മാരുടെ പുത്രിയായി മാറി,

താൻ നശിപ്പിച്ച പാണ്ഡ്യനെ വാഴ്ത്തുന്ന കുലദേവത യായ കണ്ണകിയുടെ കഥ ഇതാണ്.

മാധവിഃ- സ്ത്രീത്വത്തിന്റെ മറ്റൊരുമുഖമാണ് മാധവി. അവൾ പതിവ്രതമാരുടെ കുലത്തിൽ പിറന്നവളല്ല, വാരാംഗനയാണ്. അഹിംസാവ്രതം ശീലിച്ചവളല്ലെ ങ്കിലും സന്യാസവൃത്തിയിലാണ് അവസാനം ചെന്നെ ത്തുന്നത്. കണ്ണകിയെപ്പോലെ വികാരശീലയല്ല. വിചാ രവതിയും പക്വമതിയുമാണ്. സ്ത്രീ അടിമയാണെന്ന് വിശ്വസിക്കുന്നവരുടെ കൂട്ടത്തിലല്ല ,മാധവി. അവൾ വിദ്യാസമ്പന്നയാണ്. കോവലനെ തക്ക സമയത്ത് ഉപ ദേശിക്കാൻ വേണ്ട വിവേകം കാട്ടുന്നുണ്ട്. ആ ഉപ ദേശം കോവലൻ ചെവിക്കൊള്ളുന്നില്ലെങ്കിലും. കണ്ണ കിയേക്കാൾ ശക്തമായ വ്യക്തിത്വത്തിനുടമയായ മാധ വിയെ നിറക്കൂട്ടാർന്ന വാക്കുകളിൽ കവി അവതരി പ്പിക്കുന്നു.

അരങ്ങേറ്റവേളയിലാണ് ആദ്യമായി നാം മാധവിയെ കാണുന്നത്. അന്നവളുടെ പ്രായം പന്ത്രണ്ട് വയസ്സാ ണ്.മാധവി ദേവദാസിയാണ്. ദേവതാത്മാവായ പൊതികൈമലയിലെ അഗസ്ത്യമുനി ശപിച്ചതിനാൽ ജയന്തനെന്ന (ചേന്ദൻ) ഇന്ദ്രപുത്രൻ ഉർവ്വശിയോടൊ ത്ത് ഭൂമിയിൽ ഗന്ധർവ്വനായി ജനിച്ചു.( കന്തിരവ). കൂത്തരങ്ങിൽ നൃത്തമാടി തലക്കോൽ(ശിരോദണ്ഡം) പട്ടെ ലഭിച്ച ഉർവ്വശി ശാപമോക്ഷം നേടി. ഉർവ്വശി യുടെ വംശത്തിൽ മേനി കുറയാത്ത നാട്യത്തൊഴിൽ പഠിച്ചവളെന്ന് പുകഴ്ന്ന ഭൂലോകസുന്ദരിയായ മാധ വി ജനിച്ചു. പൂമ്പുകാർ പെറ്റ പൊൻപൂങ്കൊടിയായ അവൾ നൃത്തം മാത്രമല്ല അഭ്യസിച്ചത്. പന്ത്രണ്ട് വയസ്സാവുമ്പോഴേക്ക് ഗണിതം,എഴുത്ത്, ഭാഷയുടെ 5, പാട്ടിന്റെ 4 എന്നിങ്ങനെ 11 വിഭാഗത്തിലും വിദുഷി

യായി.വാക്കുകൊണ്ടും ആട്ടം കൊണ്ടും ഭൂലോകം അടക്കിവാണു. സാഹിത്യത്തിന്റെ അക്ഷരം, അർത്ഥം, വാക്ക്,വൃത്തം,അലങ്കാരം ഇവയാണ് ഭാഷയുടെ 5. ശ്രുതി,സ്വരം,രാഗം,താളം ഇവയാണ് സംഗീതത്തിന്റെ 4. പന്ത്രണ്ടാം വയസ്സിൽ കാവ്യനാടകാലങ്കാരാദികളി ലും സംഗീതത്തിലും നൃത്തത്തിലും ഗണിതത്തിലും വിദുഷിയായ മാധവി വ്യക്തിത്വവും വിദ്യാഭ്യാസ വുമുള്ള സ്ത്രീയെ പ്രതിനിധീകരിക്കുന്നു. അന്യാദൃശ മായ കഴിവുകളാൽ അ്ത മാലവൾ തലക്കോൽപട്ടം നേടി. 108 പൊൻപവൻ കോർത്ത മാല അവൾക്ക് ചോഴൻ സമ്മാനിച്ചു. ആ മാല വാ‌ധ്ധുന്നവന്ന് മാധവി സ്വന്തമാകുമെന്ന് ഒരു കൂനി നഗരത്തിൽ അറിയിച്ചതു കേട്ട് കാമപരവശനായ കോവലൻ മാല വാങ്ങി. മാധവിയെ പുണർന്ന കോവലൻ കണ്ണകിയേയും സ്വഗൃഹത്തേയുമെന്നുവേണ്ട, സ്വന്തം പേരുപോലും മറന്ന് അവളുമായുള്ള ബന്ധനത്തിൽ ആസക്തനായിത്തീർന്നു.

പൂമണം പരക്കുന്ന കിടപ്പറയിൽ ഒരുങ്ങിയിരിക്കുന്ന മാധവിയുടെ രൂപം കാമോദ്ദീപകമാണ്. ഉയർന്ന നിതംബത്തിൽ ചുവന്ന പട്ടും അതിന്നു മുകളിൽ കിഴിഞ്ഞിറങ്ങുന്ന മുത്തരഞ്ഞാണവും മുത്തുമാലയു മണിഞ്ഞ്, പടിഞ്ഞാറൻ കടലോരത്തെ വെളുത്തയി രും കിഴക്കൻതീരത്തെ അകിൽപുകയും വടക്ക് ഹിമ വാനിൽനിന്നു കിട്ടിയ ചാണമേലരച്ച  തെന്മലയിലെ സുഗന്ധചന്ദനവും പൂശി, പരാഗം നിറഞ്ഞ സരോജ പുഷ്പവും നീലോൽപ്പലവും ചെങ്കഴുനീരും തളിരും പച്ചിലയും കോർത്തുകെട്ടിയ മാലകളണിഞ്ഞ്, നിലാ മുറ്റത്തെ മലർമഞ്ചത്തിൽ മാധവി ഒരുങ്ങിയിരിക്കു ന്നത്, കൊതിക്കുന്ന നെഞ്ചവുമായി കാത്തിരിക്കുന്ന

പ്രിയന്ന് കലവിയും പുലവിയും നൽകാനാണ്. കല വിയും പുലവിയുമെന്നാൽ ഇണക്കവും പിണക്കവു മെന്ന് സാമാന്യമായ അർത്ഥം.കലവി അഥവാ കൽവി വിശേഷാർത്ഥത്തിൽ വിദ്യയാണ്. പുലവി പണ്ഡതോചിതമായ കവിതയും. പുലവനാൽ നൽക പ്പെടുന്നത് പുലവി. കോവലന് വിദ്യയും പണ്ഡിതോ ചിതമായ കവിതയും കൊടുക്കാനാണ് മാധവി ഇരി ക്കുന്നത്.

ഇന്ദ്രോത്സവത്തിനുശേഷം പിണങ്ങിയിരിക്കുന്ന കോവലനോട് പൌർണ്ണമിനാളിൽ സമുദ്രസ്നാനത്തിനു പോകാൻ മാധവി ആവശ്യപ്പെടുന്നു.സമുദ്രസ്നാനത്തി ന് അവൾ പല്ലക്കിലാണ് പോകുന്നത്.അർത്ഥശാസ്ത്രം 44ആം പ്രകരണത്തിൽ കൌടില്യൻ പറയുന്നത് മദ്ധ്യ മവാരക്കാരായ ഗണികകൾക്കാണ് പല്ലക്ക് കൽപ്പിച്ചു കൊടുക്കുന്നതെന്നാണ്.ഗണികമാർ ഗീതം,വാദ്യം, പാഠ്യം, നൃത്തം,നാട്യം അക്ഷരം,ചിത്രം, വീണ,വേണു, മൃദംഗം,പരചിത്തജ്ഞാനം,ഗന്ധം,മാല്യം,സമ്മോഹനം, സംവാഹനം,വൈശികം എന്നീ വിദ്യകൾ അഭ്യസിച്ചി രുന്നു. കൂടാതെ പല സംജ്ഞകളും ഭാഷകളും പഠി ച്ച ഇവരെ രാജാവ് ശത്രുക്കളുടെ രഹസ്യം ചോർത്താനയച്ചിരുന്നു.രാജാവിന്റെ ശമ്പളം പറ്റി രാജാവിനു വേണ്ടി ജോലി ചെയ്യുന്ന (സർക്കാരുദ്യോ ഗം) സമുദായമായിരുന്നു അവരുടേത്. ഗണികകൾക്ക് വാരം കൽപ്പിക്കുക പതിവായിരുന്നു.വാരം ദേവനു പാടേണ്ട പാട്ട് അഥവാ ദേവപാണി. വാരം ഇരി ക്കുക എന്നാൽ വ്രതമിരിക്കുക. ദേവനുവേണ്ടി വ്രത മനുഷ്ഠിക്കാനുഴിഞ്ഞുവെച്ച അമ്പലവാസികൾക്കി ടയിൽ ഒരു തോഴിൽവിഭജനമുണ്ട്,.

1. യോഗവും നാനവും (ധ്യനവും ജ്ഞാനവും)

2. തേവാരപ്പാട്ട്.പൂജക്കുശേഷം ഒതുവർ പാടുന്ന പാട്ട്. സ്ഥലമഹിമ,സ്ഥലപുരാണം,ദേവന്റെ തോറ്റം(ഉൽപ്പത്തി) മാഹാത്മ്യം ഇവ പാടണം.ബ്രാഹ്മണിയമ്മമാരാണ് കേരളത്തിൽ ഇത് ചെയ്യുക
3. തൊണ്ട്. ചര്യയോ ക്രിയയോ ചെയ്യലാണ് തൊണ്ട് അഥവാ സേവ.ചര്യയിൽ അമ്പലക്കിണ റോ കുളമോ കുഴിക്കുക, പുഷ്പം ശേഖരിക്കുക ,വിളക്കു തെളിയിക്കുക, ഇവയും ക്രിയയിൽ പൂജാദികളും പെടുന്നു.
4. ,ഉത്സവവേളകളിലും വിശേഷാവസരങ്ങളിലും പാടി നൃത്തം വെക്കുക, ഇന്ദ്രോത്സവത്തിൽ ആടുക, ഭഗവാനെ ചാമരം വീശുക.
   നാലാമത്തെ ഇനത്തിലാമ് മാധവി പെടുന്നത്. അവളുടെ വംശപാരമ്പര്യം  മുക്കുവരുടേതാണെന്ന് കടലോരഗാഥയിലെ കോവലന്റെ പാട്ടിൽ നിന്ന് ഗ്രഹിക്കാം.നിന്റെ പൂർവ്വികർ തിരയിൽ പ്രവേശിച്ച് ജീവനെകൊല്ലുന്നവരാണ്,   എന്റെ ശരീരത്തിൽ പ്രവേശിച്ച് ജീവനെ കൊല്ലു ന്നു. നിന്റെ അഛൻ വലകൊണ്ട് മത്സ്യത്തിന്റെ ജീവൻ നശി.പ്പിക്കുന്നു, നെടുകണ്ണാകുന്ന വലയാ ൽ എന്റെ ജീവനപഹരിച്ചാണ് നിന്റെ ഉപജീവ നം.കടലിലോടുന്ന തോണികൊണ്ട് നിന്റെ അഛൻ ജീവനപഹരിക്കുമ്പോൾ,വളഞ്ഞ പുരികത്താൽ നീ ഉയിർ കൊല്ലുന്നു പരതവർ(ഭരതവർ) എന്ന മുക്കുവവംശത്തിലാണ് മാധവിയുടെ ജനനം. നാട്യശാസ്ത്രത്തിനും പരതവരാണ് അവകാശി കൾ.
   ഭാരതി,സാത്വതി,കൈശികി, ആരഭടി എന്നീ വൃത്തികളുടെ ഉത്ഭവം വിഷ്ണുവിന്റെ അംഗചലന

ങ്ങളിൽ നിന്നാണ്. ഭക്തിസാന്ദ്രമാണ് സാത്വതി. കുരവ സാത്വതിയിലാണ് പെടുന്നത്. ആദ്യം പിറന്നത് ഭാരതിയാണ്. സ്ത്രീകൾക്കായി പിറന്നതാണ് കൈശികി.വിചിത്രങ്ങളായ അംഗഹാരങ്ങളണിഞ്ഞ് വിഷ്ണു(മോഹിനി) ലീലയാടവേ തന്റെ തലമുടി അഴിഞ്ഞത് കെട്ടിവെച്ചപ്പോഴാണത്രെ കൈശികി ജനിച്ചത്. ഋഗ്വേദത്തിൽനിന്ന് ഭാരതി യും യജുർവ്വേദത്തിൽനിന്ന് സാത്വതിയും സാമവേദത്തിൽനിന്ന് കൈശികിയും അഥർവ്വണത്തിൽനിന്ന് ആരഭടിയും സ്വീകരിക്കപ്പെട്ടു. അപ്സരസ്സുകൾക്ക് വേണ്ടിയാണ് ഭരതമുനി കൈശികിയെ നാട്യവേദത്തിൽ ഉൾപ്പെടുത്തിയത്. മാധവി ഉർവ്വശികുലത്തിൽ പിറന്ന് കൈശികി അവലംബിച്ചവളാണ്.പരതവർ മാധവിയുടെ പൂർവ്വികരാകയാൽ ഭരതമുനിയുടെ കുലത്തൊഴിലിനെക്കുറിച്ചും ഒരു സൂചന നമുക്കിവിടെ ലഭിക്കു ന്നു. കടലോരത്തെ ചോലയിൽ മാധവിക്ക് വിശ്രമിക്കാനുള്ള കൂടാരങ്ങൾ തിരശ്ശീല കെട്ടി നിർമ്മിച്ചത് അവളുടെ പരിജനങ്ങളായ അരചരും ഭരതരും നർത്തകിമാരുമാണ്. അവിടെ മീൻമണം വീശുന്ന കടലോരക്കൈതകൾ ചുറ്റും വേലിയ്യി ചുഴന്നുനിൽക്കുന്ന മണൽപരപ്പിൽ, പുന്നനിഴലിൽ വളച്ചുകെട്ടി, വിതാനിച്ച് മേലാപ്പുതൂക്കിയ ശിബിരത്തിലെ ദന്തം കടഞ്ഞെടുത്ത മഞ്ചത്തിൽ കോവലനോട് ചേർന്നിരുന്ന മാധവിക്ക് തന്ത്രികൾ കെട്ടിയ വീണയെ വസന്തമാല എന്ന തോഴി കയ്യിൽ വെച്ചുകൊടുത്തു .ആ വീണ മാധവി വാങ്ങുമ്പോൾത്തന്നെ അവളുടെ കാമം നീങ്ങി സന്യാസം സ്വീകരിക്കാനുള്ള സാദ്ധ്യത കവി ചൂണ്ടിക്കാണിക്കുന്നു. പൂവിരിക്കൈതയുടെ

വെളുത്ത ദളങ്ങളിലകപ്പെട്ട വണ്ട്, രാത്രി മുഴു
വനും പൂന്തേനും പരാഗവും നുകർന്ന് ഉണ്ണാ നുള്ള
കാമം മുഴുവനായി അകന്ന കാവിനിറ ത്തോടെ
രാവിലെ പുറത്തേക്ക് വന്നപോലെ യാണ്
വെൺകതിർ വീശിയ കതിരോന്റെ തേര്
പൂർവ്വദിക്കിൽപുറത്തേക്ക് വന്നത്. മാധവിക്ക്
മാത്രമല്ല,കോവലനും കാമാർത്തി അസ്തമിക്കാ
റായിരിക്കുന്നു. അതിന്നൊരു നിമിത്തമായി
വീണവായന.
വീണ ചിത്രപടത്താൽ മെയ് മൂടി,കോട്ടിന്മേൽ
പുഷ്പം ധരിച്ച്, നവവധുവിനെപ്പോലെ ചന്തം
തികഞ്ഞവളാണ്. അതിനെ വിനയപൂർവ്വം
തൊട്ടുതൊഴുതാണ് മാധവി വാങ്ങിയത്. അതിൽ
ശ്രുതിയും രാഗവും ചേർത്ത് അവൾ കോവലനു
നൽകി. കാവേരിയെ പാതിവ്രത്യചിഹ്നമാക്കി,
ചോളമന്നനാകുന്ന ഭർത്താവ് ഗംഗയേയും കുമാ
രിയേയും പുണർന്നാലും പൊറുക്കുന്നവളാക്കി
ചിത്രീകരിച്ചുകൊണ്ട് കോവലൻ പാടിയ ആദ്യ
ത്തെ വരിപ്പാട്ട് ഒരാത്മകഥാകഥനമാണ്. കാവേരി
കണ്ണകിയും കോവലൻ ചോളമന്നനുമാണെങ്കിൽ
ഗംഗയാണ് മാധവി.
തന്റെ ഊഴം വന്നപ്പോൾ മാധവി പാടിഃ-
കൂവളമലർപോലെ നീണ്ട കണ്ണുള്ളവളുടെ മുമ്പി
ൽ വരുണനെ മുൻനിർത്തി ചെയ്ത ശപഥം
നുണയാണെന്ന് ഈ ഏഴ അറിഞ്ഞില്ല.ശംഖിനെ
അമ്പിളിയെന്നും മുത്തിനെ അരിന്ധതീനക്ഷത്ര
മെന്നും ആമ്പൽമൊട്ട് തെറ്റിദ്ധരിക്കുന്ന നാടാണ
ല്ലോ  ഞങ്ങളുടെ നാട്.ഇന്നലെ അവൻ പ്രേമം പൂണ്ട്
എന്റെ പിന്നാലെ വന്നു.ഇന്ന് ഞാൻ ഒറ്റക്ക്
അലയുകയാണ്. ഇങ്ങനെ വരുമെന്ന്

ഞാനറിഞ്ഞില്ല.താമരപ്പൂവും മധുമൊഴിമാരുടെ കണ്ണും തമ്മിലറിയാത്ത വണ്ടുകൾ ചുറ്റിനടക്കുന്ന നാടല്ലേ ഞങ്ങളുടെ നാട്.സ്ത്രീകൾ ഉപേക്ഷിച്ചു പോയ നീലക്കുവലയപുഷ്പം മണലിൽ കിടക്കു ന്നതുകണ്ട വഴിപോക്കൻ, അത് സുന്ദരിയുടെ കണ്ണാണെന്നു കരുതി കാമമോഹിതനായി വലയുന്ന നാടല്ലേ എന്റെ നാട്.
എത്ര അർത്ഥവത്തായ ഗാനം.കൂവളമിഴി ഭാര്യയാകാം, ദേവദാസിയുമാകാം.രണ്ടുപേരോടും നായകൻ ഈശ്വരനെ സാക്ഷിയാക്കി നിന്നെ വിട്ടുപോകില്ലെന്ന്  ശപഥം ചെയ്യുന്നു.അത് നുണയാണെന്ന് അവരറിയുന്നില്ല. ശംഖിനെ അമ്പിളിയെന്നും മുത്തിനെ നക്ഷത്രമെന്നും തെറ്റിദ്ധരിക്കുന്ന ആമ്പൽ മൊട്ടുകളാണ് സ്ത്രീകൾ.അതിനാലവർ ഏകാകിനിമാരായി ത്തീരുന്നു.തന്റെ നാട്ടിലെ പുരുഷന്മാരുടെ വിട ത്വത്തെയാണ് മാധവി വിമർശിക്കുന്നത്. വണ്ടു കളെപ്പോലെയാണവർ. പൂവിലും പെണ്ണിന്റെ കണ്ണിലും ഭേദമറിയാതെ ചുറ്റിക്കറങ്ങുന്ന കാമപീഢിതരായ ശൃംഗാരകവികൾ. അത്തര ക്കാരുടെ നാട്ടിൽ സ്ത്രീകൾ ഏകാകിനികളായതി ൽഎന്തത്ഭുതമെന്ന് പിഴച്ച സാമൂഹ്യനീതിയെ അവൾ ചോദ്യം ചെയ്യുന്നു.പുരുഷമേധാവിത്വ ത്തെ ചോദ്യം ചെയ്യുന്നു.കാവേരിയുടെ പാതിവ്ര ത്യത്തെ പുകഴ്ത്തുമ്പോൾ പാതിവ്രത്യമില്ലാത്ത ദേവദാസികളെ  വ്യംഗ്യമായി നിന്ദിക്കുകയാണ് കോവലന്. അതുപറയാൻ ഭാര്യയെ ഉപേക്ഷിച്ച് ദേവദാസിയെ തേടിവന്ന കോവലന് അധികാരമി ല്ലെന്ന് മാധവി മറുപടി പറയുന്നു. അത് തന്റെ പൌരുഷത്തിനേറ്റ അപമാനമായി എടുത്ത കോ

വലന് ദേഷ്യം വന്നു. അപ്രിയസത്യം കേട്ടാൽആ
ദ്യം വരിക ദേഷ്യമാണല്ലോ.
കോവലൻപിണങ്ങിപ്പാടിയ അടുത്ത വരിപ്പാട്ടിൽ
തന്നെ കൊല്ലാനൊരുങ്ങിവരുന്ന കാലനായി
ചിത്രീകരിച്ചപ്പോൾ മാധവി വിട്ടുകൊടുത്തില്ല. ആ
കലവിയിൽ ആനന്ദം കൊണ്ടവളെപ്പോലെ,
എന്നാലെന്റെ പുലവിയും കൂടി കാണിച്ചുകൊടു
ക്കണമെന്ന് നിശ്ചയിച്ച് അവൾ മധുരമായി മറ്റൊ
രു പാട്ട് പാടി. കാവേരിയെ വർണ്ണിച്ചുകൊണ്ടാ ണ്
ആ ഗാനം. മണിപ്പൂവാട ചാർത്തി, കരിംകയ
ൽക്കണ്ണു മിഴിച്ചു, ഇരുകരകളിലും വണ്ടത്താന്മാ
രാൽ ചുറ്റപ്പെട്ട് നടക്കുന്നവളായ കാവേരീ, നീ വാഴ്ക.
നിറെ ഭർത്താവായ ചോഴന്റെ ഒരിക്ക ലും
വളയാത്ത ചെങ്കോലിന്റെധർമ്മം കൊണ്ടാണ്
നീയിങ്ങനെ നടക്കുന്നത്. അതിനാൽ നീ വാഴ്ക.
പൂവുകളാർക്കുന്ന  ചോലയിൽമയിലാടവെ,
കുയിലുകൾ പഞ്ചമം പാടവേ, കാമദസന്ധ്യകൾ
അരികിലാടവെ,മന്ദഗമനയായ കാവേരീ,  നീ വാഴ്ക.
കണവന്റെ നാമമാകുന്ന വേലിന്റെ ശക്തികൊണ്ട്
സഞ്ചരിക്കുന്നവളേ, വാഴ്ക. ചോഴ ന്റെ നാടിന്
മാതാവായി ,ഊഴിക്ക് ഉപകാരരൂപി ണിയായി, നീ
എന്നെന്നും പ്രവഹിക്കുന്നത് ജീവ രക്ഷകനും
സമുദ്രാധിപനുമായ സൂര്യദേവന്റെ
വരദാനത്താലാണ്. ഈ വസ്തുതയെല്ലാം ഞാന
റിയുന്നു. നീ വാഴ്ക .
കോവലൻ വരച്ചുവെച്ച കാവേരിയുടെ
പതിവ്രതാചിത്രത്തെ ദേവദാസീചിത്രമാക്കി മാറ്റി
എഴുതുന്നു മാധവി. അവൾ ചോഴന്റെ
ധർമ്മപാലനത്തിനായി ജോലി ചെയ്യുന്നവളും
പത്നിയും മാത്രമല്ല, അമ്മയും കൂടിയാണ്. ഭൂമിക്കു

മുഴുവനും സ്വന്തവും ഉപകാരരൂപിണി യിമാണ്,
ജഗജ്ജനനിയാണ്. ജീവദാതാവായ സൂ ര്യന്റെ
വരദാനമാണ്. മാധവി അവിടെ നിർത്തു ന്നില്ല.
കോവലൻ തരുന്ന ഭൌതികസമ്പത്ത് അവ ളുടെ
സൌന്ദര്യസമ്പത്തുമായി താരതമ്യപ്പെടുത്തു ന്നു.
കതിരെഴുമമ്പിളിമുഖമലരിൽ
ചെവ്വായിൽ ചിരിമുത്തുണ്ടേ
അനുദിന,മാര്യ,ഭവാനെന്തേ
മുത്തുംകൊണ്ടുവരുന്നിവിടെ
അഴകൊഴുകും പൽമുത്തുകളോ-
ടിവയാളാമോ പട വെട്ടാൻ
കടലല നൽകും മുത്തേകി
പുതുപൂഞ്ചോലയിൽ നാരികളെ
വിലപേശുന്നോർ വാഴുന്നീ
നഗരം ഞങ്ങടെ നാടല്ലേ.
കോവലനെപ്പോലെ മുത്തും പണവും
വാരിയെറിഞ്ഞ് സ്ത്രീകളെ വിലപേശുന്ന
വിഷയലമ്പടന്മാർ വാഴുന്ന നഗരം തന്റെ
നഗരമാണ്. അതെങ്ങനെ തന്റെ കുറ്റമാകും
എന്നചോദ്യം കണക്കിനു കൊണ്ടു. മാധവി
തുടർന്നുഃഭരതന്മാരുടെ ഗൃഹങ്ങളിൽ വേദമുറ
യിൽ വാഴുന്ന സുന്ദരിമാരുടെ വള അഴിഞ്ഞു
പോകുമാറ് അവർ മെലിഞ്ഞതിനെക്കുറിച്ച്
അബലയായ എനിക്കെന്തറിയാൻ കഴിയും. പൂത്ത
പുന്നക്കൊമ്പിലെ പൂവു കണ്ട് ,നക്ഷ ത്രമാണെന്ന്
തെറ്റിദ്ധരിച്ച്, അരയന്നം അതിൽ ചേക്കേറിയത്
അരയന്നത്തിന്റെ അജ്ഞത. എനി ക്കതിലെന്തു
ചെയ്യാൻ കഴിയും.

കണ്ണകി കോവലനെ വിശിഷ്ടവ്യക്തിയാണെന്ന്
തെറ്റിദ്ധരിച്ച അജ്ഞയാണെന്നുള്ള പരിഹാസ
ധ്വനി കോവലനെ ശുണ്ഠി പിടിപ്പിച്ചു.
മാധവി അതറിയാതെ വീണ്ടും പാട്ട് തുടരുകയാ
ണ്:-വിരിഞ്ഞ ആമ്പൽപൂക്കളിൽ തെണ്ടുന്ന വണ്ട
ത്താൻ പാടുന്ന കാമപ്പാട്ടുകളുടെ നാടാണല്ലോ
എന്റെ നാട്. മധുവുണ്ടവരെ ജയിക്കുന്ന മധുപാ നം
,കാമം കൊണ്ട് രഹസ്യഭാഗങ്ങളെയെല്ലാം
മറുമരുന്നില്ലാത്ത വേദന തിന്നിക്കുന്നതാണെന്ന്
ഞാനറിഞ്ഞിരുന്നില്ല. ഞാൻ വെറുമൊരുപാവം
പെണ്ണല്ലേ. മമലിൽ കെട്ടിയ കൊട്ടാരങ്ങൾ തിര
വന്ന് തട്ടുമ്പോൾ കണ്ണിൽ നീർനിറച്ച സുന്ദരിമാർ
മണലുവാരിയിട്ട് കടലുതൂർക്കാൻ ശ്രമിക്കുന്ന
പുകാറാണല്ലോ എന്റെ നാട്.
സംഭവിക്കാനുള്ളത് സംഭവിക്കുമ്പോൾ, വിധിയെ
പഴിക്കുന്ന സ്വഭാവം, മണലുകൊണ്ട് കടലു
തൂർക്കാമെന്ന വ്യാമോഹം ,കാമപ്പാട്ടും പാടി
മധുപാനവും ചെയ്ത് സ്ത്രീകളെ തേടിനടക്കുന്ന
കോവലനെപ്പോലുള്ളവരിൽ വിശ്വാസമർപ്പിച്ച
കണ്ണകിയുടെ വിധിക്ക് മാധവി എങ്ങനെ ഉത്ത
രവാദിയാകും.അവിടുന്നങ്ങോട്ട് മാധവി പരിഹാ
സം മതിയാക്കി വിപ്രലംഭശൃംഗാരത്തിന്റെ ഭാഷ
ഉപയോഗിക്കുന്നു.തന്നെ പഴി പറയുന്ന നാവുക
ളിൽ നിന്ന് രക്ഷിക്കാനണയുന്ന രക്ഷകനായ നാഥ
നെയാണവൾ പ്രതീക്ഷിക്കുന്നത്. ശബ്ദമുണ്ടാക്കുന്ന
തിരനീരിൻചേർപ്പൻ, അഥവാ വരുണനാണവളുടെ
നാഥൻ. ആ നാഥൻ തന്റെ തേരും കരുണയും
ഉപേക്ഷിച്ച്, തന്നെ മറന്നുവോ. പൂങ്കൊത്തുകളേ,
അരയന്നങ്ങളേ, അവൻ അകന്നിരുന്നാലും നാമ
വനെ മറക്കുമോ.മാധവിയാകുന്ന അരയന്നത്തിന്

നാഥൻ ഈശ്വരനാണ്. തുൻപം തരുന്ന സന്ധ്യക
ളിൽ അവളുടെ കണ്ണുകൾ അവനെ തേടി പുല
മ്പുന്നു. സന്ധ്യാവന്ദനവേളയിൽ ഈശ്വരനുവേണ്ടി
തപിക്കുന്ന തേവാരപ്പാട്ടുകാരുടെ സംഗീതം വ്യം
ഗ്യം. കാമുകസമാഗമത്തിന് കാമുകി തപിക്കുന്ന
തും സന്ധ്യയിൽത്തന്നെ. സന്ധ്യക്ക് തുൻപം കൂടാ
തെ സുഖമായുറങ്ങുന്ന (തുയിലുറങ്ങുന്ന)
തേൻവായ് നീർമലരുകളുടെ മോഹക്കിനാവിൽ
ആ നാഥൻ കടന്നുവരാറുണ്ടോ. അവന്റെ രഥപ്പാ
ടുപോലും, ഹേ,സമുദ്രമേ, നീ തെളിനീരിനാൽ
മാച്ചുവല്ലോ. എന്നെ പഴിപറയുന്നവരോട് കൂട്ടു
കൂടുന്ന നീ എങ്ങനെ എന്റെ വേദന മനസ്സിലാ ക്കും.
എന്റെ പ്രിയന്റെ രഥനേമി കടന്നുപോയ വഴിക്ക്
ഒഴുകുന്ന ജലമേ, പൂന്തളിർച്ചോലേ,
ഇണപുണർന്നാടുന്ന അന്നമേ,നീർത്തുറയേ ,നിങ്ങ
ളാരും തന്നെ എന്നെ വിട്ടോടിപ്പോകരുതെന്ന്
അവനെ വിലക്കാത്തതെന്ത്.പ്രിയന്റെ രഥചക്ര
പ്പാടിൽ പരക്കുന്ന സമുദ്രമേ,നീ പ്രിയം കാട്ടി
അപ്രിയം ചെയ്യുന്നതുകൊണ്ട് എന്നും വാഴ്ക.
ഹൃദയത്തിൽ  ഈശ്വരഭക്തിയുടെ രഥനേമി
പതിഞ്ഞ പാടുമായി ജീവിക്കുന്ന ദേവദാസിയുടെ
പിന്നാലെ പ്രിയം കാട്ടി നടന്ന് കാമത്താൽ
ഈശ്വരഭക്തി മാച്ചുകളകയാണ് കോവലൻ
ചെയ്തത്. എന്നിട്ടും അവന്ന് ശുഭമാശംസിക്കു
ന്നു.വേദനിപ്പിച്ചവനേയും നിന്ദിച്ചവനേയും കൂടി
വാഴ്ത്തുന്നു.മാധവിയുടെ വ്യക്തിത്വം അതാണ്.
താൻ കോവലനിൽനിന്ന് ഗർഭം ധരിച്ചിരിക്കുന്നു
എന്നു സൂചിപ്പിക്കുന്ന വരികളും മാധവി
പാടുന്നുണ്ട്:-പവിഴക്കലയുടുത്തും,മുത്തുപ്പൂണാരം
ചാർത്തിയും ചെന്നെൽമരുതവയലും തിര ലാ

ത്തും കടലും ഭരിക്കുന്നവനേ, പുന്നക്കാവിലെ
മത്സ്യധ്വജനായ കാമദേവൻ എന്നെ പുണ്ണാക്കിയ ത്
മറച്ചുവെച്ചാലും. അമ്മ അതുകണ്ടുപിടിച്ച്
ദുഃഖിക്കുമല്ലോ. കടൽമുത്തു വാരി പുഞ്ചിരിയാ
ക്കി പവിഴവായ് അൽപ്പം തുറന്നുവെച്ച് ഭരത വർ
ചിക്കുന്ന വലയുടെ മുന്നിലൂടെ അതിൽപ്പെ ടാതെ
തിരയുലാത്തുന്ന കടലിന്റെ നാഥാ,മഴയത്തു
വിടരുന്ന അലർപോലെ ഇവൾ വിളറിക്കൂമ്പി
നിൽക്കുന്നതുകണ്ട് ആരാണിതു ചെയ്തെന്ന്
അമ്മ ചോദിച്ചാൽ അബലയായ ഞാനെന്തു
ചെയ്യും
തന്നിലെ ദുർഗന്ധം(മീൻമണം) മാറിക്കിട്ടാൻപൂ
ഞ്ചോലയിൽ വന്ന് അവിടെ ഉതിർന്നുകിടക്കുന്ന
പല പഴമ്പൂക്കളേയും സ്പർശിച്ച് സുരഭിലമായ
തിരകൾ അനേകം ഉലാത്തുന്ന സാഗരത്തിന്റെ
അധിപനായ പ്രിയതമാ, പല വേദനകൾ
ചേർന്നുപടർന്ന ഉഗ്രനോവു കൊണ്ട് വിവശയാ യി
ഞാൻ ഉഴലുന്ന കോലവും ഉരുകി മെലിയു ന്ന
വ്യഥയും എങ്ങനെ അമ്മയോടു പറയും.
കടലിന്റേയും കരയുടേയും നാഥനെന്ന് മാധവി
പ്രിയതമനെ വിളിക്കുന്നു. ഈശ്വരനെയാണ്
ഉദ്ദേശിച്ചത്.തിരകളെ രണ്ടുവിധക്കാരായി പരി
ചയപ്പെടുത്തുന്നു. ഭരത വംശജർ ചിക്കുന്ന
വലയിൽ പെട്ട് മത്സ്യഗന്ധം പെടാതെ പുഞ്ചി രിച്ച്
മാറിനിൽക്കുന്നവർ. ദുർഗന്ധമയമായ കാമവെറി
നീങ്ങാൻ പല പഴമ്പൂക്കളെ തൊട്ട്
സുരഭിലമായവർ. രാജാവിന്റെ പുരുഷപ്രജക ളിലെ
രണ്ട് തരക്കാരാണിവർ.കോവലൻ രണ്ടാം
വർഗ്ഗത്തിലാണെന്ന് വ്യംഗ്യം. കളിയാക്കുന്നുണ്ടെ
ങ്കിലും മാധവി കോവലനുമായി സംഭോഗസു ഖം

ഇഛരിക്കുന്ന നായികയാണ്.അതിനാൽ സന്ധ്യാനേരത്ത് കാമുകൻ തന്നോടൊത്തുചേരു മെന്ന ഇഛ പ്രകടമാക്കുന്നു.തന്റെ വേദനകൾ മുഴുവനും വിസ്മരിച്ചുകൊണ്ട് ചെവ്വഴിപ്പാല യിൽ അതിമോഹനമായ ഒരു ഗാനമാലപിക്കു ന്നു.ഉയിർമയക്കം തരുന്ന സന്ധ്യനേരത്ത് വിരലു കൾ , ഇളിക്കുപകരം കിള്ളയിൽ ചെന്നുതൊട്ടു. (ഇളിയെന്ന തന്ത്രിയുടെ ശത്രുവും ആറാം സ്ഥാന വുമാണ് കിള്ള) മാധവിയുടെ അറിവിനു പക യായി അനുരാഗം ഉദിക്കുന്നു. ഇതുവരെ പറ ഞ്ഞ വാക്കെല്ലാം അവൾ മടക്കിഎടുക്കുന്നു. വിരലുകൾ ശത്രുസ്ഥാനത്ത് മുട്ടിയതിൽ പശ്ചാ ത്തപിക്കുന്നു. അകത്തിരിക്കുന്ന മന്നൻ ഈശ്വര നാണ്, പുറത്തിരിക്കുന്ന മന്നൻ കോവലനും. സംഭോഗശൃംഗാരമിഛരിക്കുന്ന മാധവി അതിനു തന്നെ പ്രേരിപ്പിക്കാൻ പുറത്തിരിക്കുന്ന മന്നനു കയ്യാളായി വന്ന സന്ധ്യയെ വാഴ്ത്തുന്നു.അഗ്നിക്ക ടൽ തുഴഞ്ഞുവരുന്ന സന്ധ്യ, ദുഃഖാഗ്നി തുഴ ഞ്ഞുവരുന്ന നായികയുടെ സ്ത്രീത്വത്തിന്റെ പ്രതി രൂപമാണ്. മാധവി ഉദ്ദേശിച്ച അർത്ഥമല്ല കോവലൻ ധരിച്ചത്. നേരത്തേ അസൂയാവശഗ നായ കോവലൻ, മാധവി താനടുത്തിരുന്നിട്ടും മറ്റാരെയോ മോഹിച്ച് പാടുകയാണെന്ന് തെറ്റിദ്ധ രിച്ചു. മാധവിയുടെ പാട്ടിൽ അറം പറ്റിയതു പോലെ പ്രിയന്റെ വേർപാടു കൊണ്ടുള്ള വിപ്ര ലംഭശൃംഗാരത്തിന് അവൾ പാത്രമാവുകയും ചെയ്തു.

അംബരചുംബിയായ മേടയിലെ വേനൽപള്ളിയി ൽ മാധവി ശുഭാപ്തിവിശ്വാസത്തോടെ പിന്നെ യും കാത്തിരുന്നു. ചന്ദനവും കുങ്കുമവും കൊ ണ്ട്

കോലംവരഞ്ഞ  നെഞ്ചാകുന്ന മുറ്റത്ത് മു
ത്തുകോർത്ത ആഭരണങ്ങളാകുന്ന ഉപഹാരങ്ങളു
മായി. ചെമ്പകവും മാധവിമുല്ലയും തമാലവും
പച്ചിലകളുംമല്ലികയും ചെങ്കഴുനീരും വെട്ടിവേ രും
കലർന്നുതോടുത്ത മാലയുടെ മദ്ധ്യത്തി
ൽകൈതപ്പൂവിതളിൽ ,ചെറുപിച്ചകമൊട്ടിനെ
എഴുത്താണിയാക്കി, ചെമ്പഞ്ഞിനീരിൽ മുക്കി
അവൾ കോവലന് സന്ദേശമെഴുതി. വസന്ത
മാലയുടെ കൈവശംകൊടുത്തയച്ച ആ കത്ത്
കോവലൻ വാങ്ങിയതേയില്ല. പ്രഭാതത്തിലെങ്കി
ലും അവൻ തന്നെ കാണാൻ വരുമെന്ന പ്രതീ
ക്ഷയുമായി, മലർമെത്തമേൽ ഒരുപോള കണ്ണ
ടക്കാതെ ദുഃഖിതയായി, അവൾ ശയിച്ചു.  ആ
കാത്തിരിപ്പ നീണ്ടു. ചെന്താമരകൾ പലവട്ടം
പൂത്തു. തേന്മാവുകൾ ശാഖകളിൽ മകരന്ദമധു
കൊത്തുകൾ ചൊരിഞ്ഞു.ഇളവേനൽ വന്നപ്പോൾ,
നിങ്ങൾ ഇണങ്ങുവിൻ, എന്ന് കാമദേവൻ
ആജ്ഞാപിച്ചു. കുയിലുകൾ അത് ആവർത്തിച്ച്
പാടി. പലവേനലുകളിൽ നിന്നോടൊത്ത് രമിച്ച
വൾ ഇതാ വാടിനിൽക്കുന്നു, കാനൽവരിക്ക്
പിണങ്ങിപ്പോയവനേ, നീ ഈ പൂവൽമുഖത്തെ
ഒരിക്കലെങ്കിലും നോക്കു, എന്ന് ഋതുക്കളോടൊ
പ്പം കവിയും പറയുന്നു.ഒരിക്കലെങ്കിലും കോവ
ലൻ അവളുടെ മുഖത്ത് നോക്കി തന്റെ തെറ്റ്
മനസ്സിലാക്കിയിരുന്നെങ്കിൽ സ്വന്തം വിധിയും
പാണ്ഡ്യരാജ്യത്തിന്റെ വിധിയും അവന്ന് മാറ്റാ
മായിരുന്നു എന്ന് വിലപിക്കുന്നതുപോലെ. വിദു
ഷിയും സുന്ദരിയുമായ മാധവി നല്ല പ്രഭാത
ത്തിനായി കാത്തിരിക്കുമ്പോൾ,അവളുടെ പ്രതീ
ക്ഷയെ വിഫലമാക്കിക്കൊണ്ടും, കണ്ണകിയുടെ

പ്രവചനാത്മകസ്വപ്നത്തെ സത്യമാക്കാനും പ്രഭാ
തത്തിനു മുമ്പേ കോവലൻ നാടുവിട്ടു.മാധവി
കാത്ത നല്ല പുലരിയെന്ന ഭാവി അവന് ലഭിച്ചി
ല്ല.കണ്ണകി പ്രവചിച്ച ഇരുണ്ട രാത്രി എന്നേക്കു
മായി അവനെ ഗ്രസിച്ചു.
കോവലൻ തനിക്കവകാശപ്പെട്ട സ്വത്തല്ലെന്നറിയാ
വുന്ന മാധവി ദുഃഖത്തെ കടിഞ്ഞാണിട്ടുനിർത്തി .
കോവലനെ കണ്ടുപിടിച്ച് ദുഃഖിതരായ അവ ന്റെ
മാതാപിതാക്കളെ ചേർക്കേണ്ട ചുമതല തനി
ക്കുണ്ടെന്ന് കരുതി. ദൂതനായ കൌശികബ്രഹ്മചാ
രിയെ അയച്ച് കോവലനെ കണ്ടെത്തി. മാധവി
നൽകിയ ഓലയിൽ സുപരിചിതമായ ആ കൂന്ത
ലിൽ പുരട്ടുന്ന വാസനതൈലത്തിന്റെ ഗന്ധം കോ
വലൻ നുകർന്നു.അവളുടെ സന്ദേശം ഇതായിരു
ന്നുഃ-ഞാൻ പറയുന്നത് തെളിവില്ലാത്ത
വാക്കുകളാണെങ്കിലും ഇവ നീ ഉള്ളിൽ ഗ്രഹി
ക്കണം. പൂർവ്വികരെ മറന്ന്അവർക്ക് ചെയ്യേണ്ട
ശുശ്രൂഷകൾ ചെയ്യാതെ, കുലമകളോടുകൂടി
രാത്രിയിൽ പുറപ്പെട്ടുചെന്നതിൽ.എന്റെ പിഴ
എന്തെന്നറിയുന്നില്ല. എന്റെ മനസ്സ് ദുഃഖാക്രാ
ന്തമാണ്. ആ ദുഃഖം തീർത്തുതരിക. കുറ്റമെഴാത്ത
അറിവുള്ളവനേ, നീ എന്നെ രക്ഷിക്കണം.
ഇതുവായിച്ചപ്പോൾ കോവലൻ തന്റെ വങ്കത്തം
മനസ്സിലാക്കുന്നു. മാധവി പാപമില്ലാത്തവളാ
ണെന്നും അവളെ തെറ്റിദ്ധരിച്ചത് തന്റെ ദുഷ്കൃ
തമാണെന്നും അറിഞ്ഞതോടെ കോവലന്റെ മാന
സികമായ തളർച്ച നീങ്ങി എന്ന് കവി പറയു ന്നു.
അസൂയാകലുഷിതമായ കോപം കൊണ്ടാണ്
കോവലൻ നാടുവിട്ടത്. ഒരുപക്ഷേ നാട്ടിൽനി
ന്നാൽ മാധവിയെ കാണാതിരിക്കാൻ തനിക്കാവി

ല്ലെന്നും അഭിമാനഭംഗം സംഭവിക്കുമെന്നും ഉള്ള ഭയവും തന്റെ വിദേശഗമനം മാധവിക്ക് ശിക്ഷ യാവുമെന്ന ചിന്തയും കാരണമായിരിക്കാം. കാമ വും  ക്രോധവും അകന്നപ്പോൾ തളർച്ചമാറി ബു ദ്ധി  തെളിഞ്ഞു.മൃത്തികാചിത്രമിട്ട്, സുഗന്ധതൈ ലവാസനയുള്ള ഓല കയ്യിൽനിന്ന് വിടാൻ മന സ്സില്ലാതെയായി. ആ ഓല മാധവിയുമായി കൂടി ക്കഴിഞ്ഞ നല്ലകാലം മുഴുവൻ ഓർമ്മയിലെത്തി ച്ചു.മാധവിയുടെ വാക്കുകൾ തന്റെ അഛന് താനയക്കേണ്ട സന്ദേശമാണെന്ന് തോന്നിയ കോവലൻ അതേ ഓല കൌശികന്റെ കയ്യിൽ അഛന് അയക്കുന്നു. മാധവിയുടെ സ്വാധീനം കോവലനിൽ എത്രമാത്രമാണെന്ന് ഇതിൽനിന്ന് അറിയാം. മാധവിയുമായി പിരിഞ്ഞതോടെ ഗാനവും താളവും ഉപേക്ഷിച്ച കോവലൻ കൌശികനുമായി കണ്ടുമുട്ടിയശേഷം വീണ്ടും യാഴിൽ തന്ത്രി മുറുക്കിപാടാനാരംഭിച്ചു. കോവലഹൃദയത്തിൽ നിലച്ചുപോയ സംഗീതം മാധവിയുടെ സന്ദേശം കിട്ടിയപ്പോൾ വീണ്ടും ഉണർന്നു.

പൂർവ്വികരെ മറന്ന് അവർക്കുള്ള ശുശ്രൂഷ ചെ യ്യാതെ എന്ന മാധവിയുടെ വാക്യം വായനക്കാരി ലെന്നപോലെ കോവലനിലും ഒരു സന്ദേഹമുയ ർത്തിയിരിക്കാം. എന്തുകൊണ്ട് കണ്ണകി ഈ കടമയെക്കുറിച്ച് ഒരക്ഷരം ഉപദേശിച്ചില്ല. ഈ ചോദ്യം മധുരാപുരിയിലേക്ക് തന്റെ മരണത്തി ലേക്ക് പ്രവേശിക്കും മുമ്പ് അയാൾ കണ്ണകിയോ ടു ചോദിക്കുന്നുമുണ്ട്..

മാധവി ദോവദാസിയാണ്. വൈശികവൃത്തി ണവളുടെ കുലധർമ്മമാണ്. എങ്കിലും കുലവധൂ

ടിയെപ്പോലെ അവൾ കോവലനെ മാത്രം ചിന്തി ച്ച്
കാലം കഴിച്ചു. അവന്റെ മരണവാർത്ത കേട്ട പ്പോൾ
സന്യസിച്ചു. അമ്മയോട് അവൾ പറഞ്ഞുഃ
നല്ലതായേ, ഞാൻ സന്മാർഗ്ഗത്തിൽ(ന
ൽത്തിറം)സഞ്ചരിക്കേണ്ടവളാണ്. വലിയദുഃഖ
ത്തിനിടവരുന്ന ഗണികമാരുടെ കോലത്തിൽ നീ
മണിമേഖലയെ വളർത്തരുത്.മാധവി തന്റെ മുടി
മുറിച്ചു,അലങ്കാരമെല്ലാം വെടിഞ്ഞു ബോധിധർമ്മ
സ്ഥാനത്തെത്തി ധർമ്മം സ്വീകരിച്ചു.
മാധവിയുടേയും കണ്ണകിയുടേയും പാത്രസൃഷ്ടി
ഒന്നിനൊന്ന് വിരുദ്ധമാണ്.കോവലനോടുള്ള
പ്രേമത്തിൽ മാത്രമാണ് സാദൃശ്യം.അഹിംസാ
ശീലയായി, കുലവധൂടിയായി വളർന്ന കണ്ണകി
സ്വധർമ്മം വെടിഞ്ഞ് നാടും വീടും വിട്ട് രാജ
സഭയിൽവീരവാദം മുഴക്കി ഒരു വലിയ രാജ്യ
ത്തെ മുഴുവനും നശിപ്പിച്ച് അനേകം മരണങ്ങ
ൾക്ക് കാരണക്കാരിയായി നിണബലി കാംക്ഷിക്കു
ന്ന ദേവതയായി. മത്സ്യങ്ങളെ കൊല്ലുന്നവരുടെ
വംശത്തിൽ ജനിച്ച് വേശ്യാകുലത്തിൽ വളർന്ന
മാധവിയും തന്റെ കുലധർമ്മം ഉപേക്ഷിച്ചു.
അഹിംസാമാർഗ്ഗം സ്വീകരിച്ച് ബുദ്ധസന്യാസിനി
യായി.
നാട്യശാസ്ത്രത്തിൽ പറയുന്ന കൈശികിയാണ്
മാധവിയുടേതെങ്കിൽ ആരഭടിയാണ് കണ്ണകിയുടേ
ത്. കൈശികീവൃത്തിയുടെ നർമ്മം,നർമ്മ സ്ഫു
ഞ്ജം ,നർമ്മസ്ഫോടം എന്ന മൂന്ന് അംഗങ്ങളും
കടലോരഗാഥയിൽ
കാണാം.ക്രോധവേഗാദിവികാര ങ്ങളും കപടവും
ദംഭവുമുള്ള ആരഭടിയാണ് കണ്ണകിയുടെ
വ്യക്തിത്വപ്രകടനത്തിന് കവി ഉപ

യോഗിക്കുന്നത്. അവപാതം,വസ്തുത്ഥാപനം,
സംഫേടം എന്നിങ്ങനെ ആരഭടിയുടെ മൂന്ന് അംഗ
ങ്ങൾ കോവലന്റെ മരണശേഷമുള്ള പ്രവൃത്തിയി
ൽ ഇളങ്കോവടികൾ ഇണക്കിച്ചേർത്തിരിക്കുന്നു.
കോവലനോടുള്ള ഹാസ്യശൃംഗാരരസങ്ങളിലാണ്
മാധവിയുടെ വ്യക്തിത്വം. രൌദ്രഭയാനകവീരരസ
ങ്ങളാലാണ് കണ്ണകിയുടെ വ്യക്തിത്വം വരച്ചു
കാട്ടുന്നത്.
നായികയുടെ സ്വഭാവജാലങ്കാരങ്ങളായ ലീല,
വിലാസം, വിഛരിത്തി, വ്ഭ്രമം, കിലികിഞ്ചിതം,
മോട്ടായിതം, കുട്ടമിതം, ലളിതം ,വിഹൃതം
,ബിംബോകം ഇവ മാധവിയിലാണുള്ളത്. കണ്ണ
കിയിലില്ല. അയത്നജാലങ്കാരങ്ങളിൽ രൂപയൌവ
നലാവണ്യശോഭ രണ്ടുപേർക്കുമുണ്ട്. കാന്തി,
ദീപ്തി,മാധുര്യം,ധൈര്യം,പ്രാഗത്ഭ്യം, ഔദാര്യം
എന്നിവ മാധവിയിലാണുള്ളത്.  വിരഹോത്ക
ണ്ഠിത, സ്വാധീനഭർതൃക, വാസകസജ്ജക ,കല
ഹാന്തരിത, വിപ്രലബ്ധ, പ്രോഷിത എന്നീ ഏഴു വിധ
ശൃംഗാരനായികാസങ്കൽപ്പം മാധവിയിലാണ്
കാണുന്നത്. വിരഹോത്കണ്ഠിതയും കലഹാന്ത
രികയും ഖണ്ഡിതയും പ്രോഷിതയുമാണ് കണ്ണ കി.
സ്വഭാവം കൊണ്ട് ഗന്ധർവ്വശീലയാണ് മാധ വി.
അനേകം ആരാമങ്ങളിൽചെന്ന് സുഖിക്കാൻ
ആഗ്രഹം, മന്ദഹസിക്കുന്ന മധുരമൊഴി, രതിയി ൽ
താൽപ്പര്യം, ഗീതവാദ്യനൃത്തങ്ങളിൽ താൽപ്പ ര്യം
ഇതാണ് ഗന്ധർവ്വശീലയുടെ  ലക്ഷണം.
അനുഭവങ്ങൾ അവളെ മനസ്സിനു സ്ഥൈര്യവും
ദീപ്തിയും ദാനശീലവും സത്വഗുണവും ആർജ്ജ
വവും സമരതിയും ഹൃദ്യതയും ചേർന്ന ദേവ
ശീലയാക്കുന്നു. ആർജ്ജവം, കർമ്മകുശലത, ക്ഷമ,

വിഭക്താംഗത, കൃതജ്ഞത, ഗുരുദേവദ്വിജപ്രിയ
ത്വം , ധർമ്മകാമാർത്ഥങ്ങളിൽ താൽപ്പര്യം, അഹ
ങ്കാരമില്ലായ്മ, സുഹൃത്തുക്കളിൽ പ്രിയത്വം
സുശീലത ഇവയുള്ള മാനുഷശീലയാണ് പ്രകൃ ത്യാ
കണ്ണകി. താൻ പതിവ്രതയാണെന്ന അഹ ങ്കാരം
മുളച്ചതോടെ അവൾ അസുരശീലയായി മാറി.
അധർമ്മശാഠ്യാഭിരതാ സ്ഥിരക്രോധാതിനിഷ്ഠുരാ
മദ്യമാംസപ്രിയാനിത്യം കോപനാ ചാതി മാനിനി
ചപലാചാതിലുബ്ധാ ച പരുഷാ കലഹപ്രിയാ
ഈർഷ്യാശീലാ ചലസ്നേഹാ ചാസുരം
ശീലമാസ്ഥിതാ.
ശാഠ്യക്കാരിയും ക്രോധയും നിഷ്ഠുരയും മദ്യ
മാംസപ്രിയയും കോപിഷ്ഠയും അഭിമാനിനിയും
ചപലയും പരുഷയുമായ അസുരശീലയായി മനു
ഷ്യശീലയായ കണ്ണകി അധഃപതിച്ചു. ഗന്ധർവ്വശീ
ലയായ മാധവി, ദേവശീലയായി ഉയർച്ച നേടി. ഈ
ആരോഹണാവരോഹണങ്ങലുടെ കഥയാണ്
ചിലപ്പതികാരം. ആട്ടത്തിലും പാട്ടിലും സാഹിത്യ
ത്തിലും വാദ്യത്തിലും വിദഗ്ദ്ധനായ കവിയാണ്
ഇതിന്റെ രചയിതാവ്. അദ്ദേഹം സന്യാസം
സ്വീകരിച്ചവനുമാണ്. കവിയുടെ ജീവിതകഥ
ഇതായിരിക്കെ ഗന്ധർവ്വശീലയായ മാധവിയുടെ
സന്യാസത്തിലേക്കും ദേവശീലത്തി ലേക്കുമുള്ള
ഉയർച്ചയാണ് അദ്ദേഹം സ്വന്തം ആത്മാംശമായി
നമുക്ക് തരുന്ന സന്ദേശം. ഇത് മനസ്സിലാക്കാതെ
യാണ് കണ്ണകിയെ ഉയർത്തിയും മാധവിയെ
താഴ്ത്തിയും പലരും സംസാരിക്കുന്നത്, സിനിമ
കളെടുക്കുന്നതും.

# 3. കോവലൻ

കോവലനെന്ന വണികൻ തന്റെ ഊരിലെ പ്രശസ്തയാ യ മാധവിയോടുകൂടി ലീലകളാടി, പേരും പെരുമ യും കളഞ്ഞുകുളിച്ചു, പ്രേയസിയായ കണ്ണകിയോടൊ ത്ത് ഊരുതെണ്ടി. കാവ്യത്തിന്റെ സംക്ഷിപ്തരൂപം നൽകുന്ന ആദ്യപതികത്തിലെ ഈ പരാമർശം , കൊ ള്ളരുതാത്ത ഒരു ചെറുപ്പക്കാരനാണ് കോവലനെന്ന് ഒറ്റ നോട്ടത്തിൽ തോന്നിക്കുന്നു. കഥയുടെ ആദ്യഭാഗ ത്ത് ഇപ്രകാരമാണ് കോവലനെ ചിത്രീകരിച്ചിരിക്കു ന്നതും.

ഭൂമിയാളുന്ന ചോഴനാണ് ധനസമൃദ്ധിയിൽ ഒന്നാമൻ. രണ്ടാംസ്ഥാനത്ത് നിൽക്കുന്നു ധനികനായ വണിഗവരൻ മാശാത്തപവന്റെ പുത്രനാണ് കോവലൻ. ബന്ധുബാ ന്ധവയുക്തനായി, ധർമ്മാർജ്ജിതമായ ധനം ദാനം ചെയ്യുന്നവനായി,പത്മനിധി, ശംഖനിധി എന്ന രണ്ടു നിധികളും ചേർന്നവനായി വാണ മാശാത്തുവന്റെ പുത്രനായ കോവലന് 16 വയസ്സുള്ളപ്പോളാണ് കഥാ രംഭം. മാശാത്തുവന്റെ പ്രശസ്തി ധനംകൊണ്ടും ദാനം കൊണ്ടുമാണ്. കോവലന്റേത് സൌന്ദര്യം കൊ ണ്ടും. മുരുകനു സമാനമായ സൌന്ദര്യമുള്ള അവനെ തേൻമൊഴിച്ചന്ദ്രമുഖികൾ പ്രകീർത്തിക്കുന്നു. പ്രേമം കൊടുക്കാൻ യോഗ്യനും മനോഹരനും കാമിനിമാരു ടെ കരൾ കവരുന്നവനുമാണ് കോവലനെന്ന വിശേ ഷണങ്ങൾ ഏതുവഴിക്കാണ് കോവലന്റെ ജീവിതം പോവുക എന്നതിന്ന് സൂചനയാണ്.

പ്രഥമരാത്രിയിൽ കണ്ണകിയൊത്തിരിക്കുന്ന കോവലനെ വർണ്ണിക്കുമ്പോൾത്തന്നെ വ്ംഗ്യമായി അയാളുടെ സ്വ ഭാവം കവി സൂചിപ്പിക്കുന്നു. ചഞ്ചലനായ കാറ്റു പോലെയാണയാൾ.

കഴുനീരും ആമ്പലും ഇതളോലും കുവളവും വണ്ടാർക്കും താമരമലരുകളുംവയലിലെപൂക്കൾതൻ സൌരഭമോടൊത്തു മലയിലെ പൂമണമേന്തിക്കൊണ്ടും മേതകം പൂത്തുവിരിഞ്ഞുതിളങ്ങുന്നതോട്ടിന്നരികിലെ കാവുതോറും ചെമ്പകക്കാവിലെ മാധവിപ്പൂവിലും തേൻതേടിത്തെണ്ടിനടന്ന തെന്നൽ സുന്ദരിമാർ പുരി കൂന്തലിൽ ചേരുമകിൽപ്പുകയേറ്റിടാനാശയോടെ താളത്തിൽ തക്കത്തിൽ തഞ്ചം പാർത്തെട്ടീട്ടു, കൂടെക്ക ളിക്കുമളികളോടെ മാലയും മുത്തും നിരത്തി വകുത്ത കുറുങ്കണ്ണിലൂടെയൊളിച്ചുനോക്കി.

സ്ത്രീവിഷയമായ ചാപല്യവും രതിവേഗവും രഹ സ്യസ്വഭാവവുമുള്ള കോവലൻ മാധവിപ്പൂവിൽ തേൻതേടി നടക്കുമെന്ന സൂചന ആദ്യമേ തരുന്നു കവി. ഇതവനിൽ നിർല്ലീനമായ സ്വഭാവമാണ്. മാധ വി ഉണ്ടാക്കിയതല്ല.കൌശികനെ കാണുമ്പോൾ മാത്ര മാണ് കോവലൻ അതു ഗ്രഹിക്കുന്നത്.

പൂവമ്പുംകൊണ്ട് കാമദേവൻ പ്രവേശിച്ച മണിയറ യിൽ ചെങ്കഴുനീരും മുല്ലയും ഞെങ്ങിവീഴുമാറ് കൈ മെയ് മറന്നു തഴുകി മുഗ്ദ്ധാനുരാഗമനസ്സായ കോവ ലൻ കണ്ണകിയോടു പറയുന്ന മധുരവാക്കി ലുമുണ്ട് അവന്റെ രതിവിഷയമായ ആസക്തി.കോവലന്റെ പ്രശംസയിൽ  കണ്ണകിയുടെ രൂപലാവണ്യ യൌവനാ ദികളെക്കുറിച്ചല്ലാതെ,സൌശീല്യാദിഗുണങ്ങളെക്കു

റിച്ച് ഒറ്റവാക്കില്ല.അവയാകട്ടെ, മറ്റൊരിണയെ കിട്ടിയതോ ടെ അവൻ മറന്നുംപോയി.

ഇണപിരിഞ്ഞവർ ദുഃഖിക്കയും പുണർന്നവർ ആന ന്ദിക്കയും ചെയ്യുന്നരാത്രികളിൽ വളർന്ന മുല്ലമല ർക്കുഴലുകളിൽ മധുരത്തുമ്പിയും കോവലരും ഒപ്പം ഊതുന്നു എന്ന് (നിശാവർണ്ണനം) കവി പറയുന്നു. ചഞ്ചലസ്വഭാവവും ഗാനപ്രിയത്വവുമുണ്ട് എന്നർത്ഥം. ഇന്ദ്രോത്സവത്തിലും കോവലന്റെ വിടത്വത്തെ കവി പരിഹസിച്ചുപറയുന്നു.ഇന്ദ്രോത്സവമാഘോഷിക്കുന്ന പൂംപുകാറിലെ അങ്ങാടിയിൽ പൂശാലകളിലെ മണമേറ്റ് അകിൽപുകയും ചാന്തും മേനിയിൽപ്പറ്റി ചിരിച്ചും കാമക്കളിമൊഴികൾ ഉരച്ചും കുരൽവായ് പാണരോടും നഗരവീഥികളിൽ തെണ്ടുന്ന ഭരതരോടും കൂടി ഉലാത്തുന്ന കോവലനെപ്പോലെ മലയമാരുതൻ ഇളിവായ് വണ്ടുകളോടും സ്നേഹിതനായ ഇളവേന ലോടും കൂടി കാമമോഹിതനായി ഉപവനമുല്ല, മല്ലി ക, മയിലാ, താവിക്കുവള, ചെങ്കഴുനീർ മുതലായി അനേകം പൂക്കളിൽ കടന്ന്, പൂപ്പിന്നൽമുടിയാൽ പൊലിവുറ്റ കാമക്കളിയിൽ ആമോദം പൂണ്ട് സൌരഭ്യമുള്ള പൂമ്പൊതികളിൽ മുങ്ങി നീരാടാൻ ആശയോടെ വിരഹം കാണാത്ത മാധവീമലരിന്റെ കൂടെ തെരുവീഥികളിൽ ചുറ്റിനടന്നു. കോവലനെപ്പോ ലെ കാമക്കളിയിൽ ആമോദം പൂണ്ട ചെറുപ്പക്കാർ വഴിയിൽ കാണുന്ന തരുണികളേയും വാരസ്ത്രീകളേ യും അവർക്കെന്തുതോന്നുമെന്ന സംശയലേശം കൂടാ തെ കമന്റടിക്കുന്നതും സന്യാസിയായ കവി വരച്ചു കാട്ടുന്നുണ്ട്.

“കരിമുകിൽ ചുമന്ന് ചെറുമുയലിനെ ഒഴിച്ചുനിർത്തി, രണ്ട് കരിമീനും കുമിഴും മുഖത്തെഴുതി,

ആകാശമുറ്റത്തെ രാഹുവിനെ ഭയന്ന അമ്പിളിമുഖം തെരുവിൽ വന്ന് നടക്കുകയാണോ. മധുമയചന്ദ്രൻ നൽകിയ അമൃതു മോന്തി, മീൻകൊടിയേന്തിയ കാമ ദേവൻ വീണ്ടും അംഗം തേടി വന്നതുപോലുള്ള മിന്നൽക്കൊടികളും ഉണ്ടല്ലോ. രണ്ട് രാജാക്കന്മാ ർക്കും നശിക്കാത്ത ധനം തരാൻ കമല ജനിച്ച ഈ ഭൂമിയിൽ എരിതീനാളംപോലെ ഇലവപ്പൂവും മുപ്പ ത്തിരണ്ട് മുല്ലമൊട്ടും രണ്ട് കുവലയവും ഒരു കുമിഴും പൂത്ത രൂപം ധരിച്ച് ഇണകളെ തേടി മല്ലീശരനെ തോഴനാക്കിയ കള്ളക്കമലകൾ എത്രയാ ണലയുന്നത്. ഇവർ ഉയിരെടുക്കുന്ന പിശാചുക്ക ളാണ്. കാലന്മാരാമ്. ഇവറ്റയുടെ കുലധർമ്മം കൊല ധർമ്മമാണ്. ആ ധർമ്മം കാക്കാൻ സ്ത്രീരൂപമെടുത്ത് ഇറങ്ങിയിരിക്കയാണ് “ .ഇതാണ് സ്ത്രീകളെക്കുറിച്ച് കാമകേളിയിൽ രസിക്കുന്ന കോവലനും അയാളെ പ്പോലെയുള്ള പുരുഷന്മാർക്കും അഭിപ്രായം.അവർ മനംകവർന്ന ദേവദാസിപ്പെണ്ണിനോട് പ്രേമം അഭിന യിക്കുന്നു.മധുരവാക്കും കടാക്ഷവും കൊണ്ട് വില ക്കിയും പുണർന്നും ദേഹമാകെ വാരാംഗനമാരുടെ ഗന്ധവും പൊടിയും പറ്റി വീടണയുമ്പോൾ കുലാംഗ നമാരുടെ കടമിഴി ചുവക്കുന്നു. ഇത് കവി സാമാന്യ മായുംകോവലന്റെ കാര്യത്തിൽ വിശേഷമായും ദിനംപ്രതി നടക്കുന്നതായി വിവക്ഷിക്കുന്നു.

ഇന്ദ്രോത്സവത്തിലാടുക മാധവിയുടെ കുലധർമ്മമാ ണ്. കോവലന് അത് രസിക്കുന്നില്ല. മാനവരും വാനവരും കാൺകെ അവൾ അരങ്ങത്ത് നൃത്തം ചെയ്യുന്ന അഴകും അവനെ അസൂയാലുവാക്കുന്നു .അയാൾ പരിഭവിക്കുന്നു. ആ പരിഭവം സമുദ്രസ്നാ നവേളയിലെ രതിക്രീഡയും സംഗീതവും കൊണ്ട്

മഞ്ഞുപോലെ അലിയുമെന്ന് മാധവി വിചാരിച്ചു. ആ കണക്കുകൂട്ടൽ തെറ്റി. കടലോരത്തുവെച്ച് വരി പ്പാട്ട് പാടാൻ തുടങ്ങിയപ്പോളും കോവലൻ മാധവി യെ വിട്ടുപോകണമെന്ന് വിചാരിച്ചിരുന്നില്ല. മാധവി യുടെ മനം മകിഴാനാണ് അവൻ പാടിയതുതന്നെ. മാധവി തന്നോടുമാത്രം പ്രേമം കാട്ടുന്നവളാവണമെ ന്ന ആശയാണ് കാവേരിയുടെ പാതിവ്രത്യത്തെക്കു റിച്ച് പാടി അവൻ പ്രകടിപ്പിച്ചത്.അത് പുരുഷസഹ ജമായ ഒരു വികാരം മാത്രം. എന്നാൽ സ്വയം  സ ദാചാരം പാലിക്കാത്ത പുരുഷൻ, സ്ത്രീ സദാചാരം പാലിക്കണമെന്ന് പറയുന്നതിനെ മാധവി കണക്കിനു കളിയാക്കി. ആ പരിഹാസവാക്കാണ് കോവലന്റെ ഹൃദയത്തിലെ കാമവെറിയെ നീക്കിക്കളഞ്ഞത്. കോ വലൻ തന്നെ ശരിക്ക് മനസ്സിലാക്കുന്നത് എപ്പോഴും മാധവിയുടെ വാക്കുകളിലൂടെയാണ്.കോവലന്റെ ദൌർബല്യം അവന്റെ കാമാസക്തിയാണ്. പണ്ഡിതോ ചിതമായ വാക്കിൽ പൊതിഞ്ഞ ഹാസ്യത്താൽ മാധ വി ആ ദൌർബല്യം നീക്കി. കണ്ണകിയോട് താൻ ചെയ്ത അനീതി കോവലൻ മനസ്സിലാക്കുന്നതും പ ശ്ചാത്തപിക്കുന്നതും മാധവിയുടെ വാക്കിലൂടെയാണ്. കോവലനെ സദാചാരത്തിലേക്ക് നയിച്ചതുംമാധവിയു ടെ ഹാസ്യമാണ്.

പുരുഷന്മാരുടെ കാമവെറിക്ക് കാരണം മാധവിയെ പ്പോലുള്ള സ്ത്രീകളാണെന്ന് സ്ഥാപിക്കാൻ കോവലൻ ശ്രമിക്കുന്നുണ്ട്.പരാജയം സമ്മതിച്ചുകൊടുക്കുന്നതി ലുള്ള വിമുഖത മാത്രമാണിതിന്നു പിന്നിൽ.രക്തം ഊറുന്ന മാംസം ഉണക്കാൻ സ്ത്രീവേഷം പൂണ്ടിരി ക്കുന്ന കൊടുങ്കാളിയായി മാധവിയെ ചിത്രീകരിക്കു മ്പോളും അവളുടെ അംഗലാവണ്യം തന്നെ ഇഞ്ചി

ഞ്ചായി കൊല്ലുന്നുവെന്നും അതിനാൽ താൻ പെടുന്ന പാട് മാധവി അറിയുന്നില്ലെന്നും കോവലൻ പറയുന്നുണ്ട്.കാനൽവരിയില് മാധവിയുടെ ഇളമുലകളെക്കുറിച്ച് വീണ്ടും വീണ്ടും പറയുന്ന കോവലന്റെ കാമാസക്തി ജുഗുപ്സാജനകമാണ്. തന്റെ കാമാസ ക്തി തീർത്തുകൊടുക്കാത്തതിന് മാധവിയെ എത്ര ഹീനമായാണ് കോവലൻ നിന്ദിക്കുന്നതെന്നത് ആലോചനാർഹമാണ്. പുരുഷമനശ്ശാസ്ത്രത്തെ ഇളംകോവടികൾ എത്ര ഭംഗിയായി വരച്ചുകാട്ടുന്നു.

ആത്മാഭിമാനമുള്ള ഏതൊരു സ്ത്രീയും പറയുന്ന ഉത്തരമേ മാധവിയും പറഞ്ഞുള്ളു.ദുരഭിമാനിയായ കോവലൻ പരിഭവിച്ച്, യാഴിന്റെ ഇശയിലൂടെ മുജ്ജന്മപാപം ഫലിക്കാനുള്ള ഊഴമെത്തിയതിനാൽ ,മാധവിയെ ചുറ്റിപ്പിടിച്ച തൃക്കൈ വലിച്ചെടുത്ത് തിടുക്കത്തിൽ യാത്രയായി. പൊടുന്നനെയുള്ള ആ പോക്ക് നേരത്തേ നിശ്ചയിച്ചുറപ്പിച്ചതായിരുന്നില്ല. വികാരശീലനായ ഒരാളുടെ വീണ്ടുവിചാരമില്ലാത്ത എടുത്തുചാട്ടമായിരുന്നു. പാമ്ഡ്യനാട്ടിൽവെച്ച് തലപോകാനുള്ള എടുത്തുചാട്ടത്തിന്റെ ആദ്യത്തെ കുതിപ്പ്.മാധവിയുടെ മേനിയിൽനിന്ന് കൈ എടുത്തതുതന്നെ കോവലന്റെ മുജ്ജന്മപാപം ഫലിക്കാൻ സമയമടുത്തതുകൊണ്ടാണെന്ന് കവി കരുതുന്നു. വസന്തമാല മാധവിയുടെ സന്ദേസവും കൊണ്ട് വരുമ്പോളും കോവലന്റെ മനസ്സ് മാധവിയോടുള്ള പരിഭവം കൊണ്ട് കലുഷിതമാണ്.മാധവിയുടെ തൊഴിലിനെ നിന്ദിച്ച് അവൻ വസന്തമാലയോടും സംസാരിക്കുന്നുഃ- തിലകവും അളകവും കറുത്ത ചില്ലിയും കുവലയവും കുമിഴും കോവപ്പഴവും അവയവമാക്കിയ അവൾ കാമം പകർന്ന സുന്ദര

മതിമുഖത്തിൽ മദദൃഷ്ടിയോടെ പ്രേമം നടിച്ച് എന്നെ നോക്കിയ ആദ്യസമാഗമയാമം ഇപ്പോഴുംഎന്റെ ഉള്ളിലുണ്ട്. കാർമേഘം ചുമന്ന് അവശനായിട്ടും കിരണം ചൊരിയുന്ന വെൺമതിയിൽ കരിമീനുകള് ഉലാവുന്ന കാമം വളർത്തുന്ന അഴക് അന്ന് ഞാൻ കണ്ടതാണ്. പവിഴാധരം തുറന്ന് ഇളമുത്തുപുഞ്ചിരി പ്പൊലിമയാൽ നിലാവു പരത്തുന്ന അവൾ വരിക എന്ന് ചൊല്ലിയാൽ വരുന്നവളാണ്. ഭർത്താവിനോട് പോവുക എന്ന് ചൊല്ലുന്ന കാൺവരിപ്പാട്ടും ഞാൻ കേട്ടു.പിണങ്ങിയിരിക്കുമ്പോൾ സന്ധ്യാവേളയിൽ ഭോ ഗതൃഷ്ണ കൊണ്ട് നീറുന്ന എന്റെ യൌവനചാപല്യം കണ്ടിട്ടും തന്റെ കിളിമൊഴിയും മയിൽപ്പീലിമുടിയും അന്നനടയും അവളെന്നിൽനിന്നും മറച്ചുവെച്ചു. യുദ്ധ ക്കളത്തിലെ ഉൾവരിപോലെ ആ നെടുങ്കണ്ണിയാൾ ഒറ്റ ക്കുചെയ്ത ഉൾവരിയാട്ടവും ഞാൻ മറന്നിട്ടില്ല. ചില മ്പ് പുലമ്പുകയും മേഖല ധ്വനിക്കുകയും ചെയ്യവേ, വിരഹിയായ എന്റെ നോവറിഞ്ഞിട്ടും എന്റെ അരി കത്തണയാതെ പിന്നിൽനിന്ന് അവൾ പുറവരിയാടി യിട്ടുണ്ട്.പുരികുഴലും പൂമ്പൊടി ചേർന്ന അളകവും ഒറ്റവരി മുത്തണിഞ്ഞ തിരുമുലകളും മിന്നലിനെ വെ ല്ലുന്ന ഇടയുമായി അവളെന്റെ മുന്നിൽ വന്നുനിന്നു. പുണരാൻ കൊതിക്കുന്ന എന്റെ വാക്കുകേട്ടിട്ടും അതിൽ ദ്വയാർത്ഥമുണ്ടെന്നുകരുതി, പരിഭവിച്ചകന്നു പോയ കിളിർവരിക്കോലം ഞാനെന്നെങ്കിലും മറക്കു മോ.വിരഹം സഹിക്കാതെ പരിചയക്കാരോടും ബ ന്ധുക്കളോടും  തന്റെ കൊടിയ ദുഃഖം പറഞ്ഞുകരയു ന്ന തേർച്ചിവരിയും വണ്ടുവന്ന് വിടർത്തുന്ന പൂമൊ ട്ടണിഞ്ഞവൾ അന്തിനേരത്ത് മയങ്ങി താപത്തെ കണ്ട വരോടൊക്കെ പറഞ്ഞ കാട്ചിവരിയും അവളുടെ താപം കേട്ടവർ തീർത്ത എടുത്തുകോളും അപാരം തന്നെ.

ആട്ടത്തിലും പാട്ടിലും പേരുകേട്ട ഒരു പെണ്ണി ന് ഈ നാട്യങ്ങളൊക്കെ കാട്ടാനറിയുന്നത് വലിയ പെരുമ തന്നെ.

മാധവിയുടെ ഓരോ ചലനവും ഭാവവും നാട്യമാ ണെന്നും അവൾക്ക് ആത്മാർത്ഥതയില്ലെന്നും സമ ർത്ഥിച്ച കോവലൻ കത്ത് വാങ്ങാതെ വസന്തമാലയെ തിരിച്ചയച്ചു. മാധവിയെ തോൽപ്പിച്ചു എന്ന് വിചാ രിച്ചു. നാട്ടിൽനിന്നാൽ ആ വിജയം നിലനിർത്താനാ വില്ല എന്നതുകൊണ്ട് സ്വന്തം മനസ്സിന്റെ കാമതൃഷ്ണ യിൽനിന്നുള്ള പലായനമാണ് കോവലന്റേത്. കണ്ണകി യുടെ വാടിയമനവും മേനിയും കാണുമ്പോഴും , താൻ ദരിദ്രനായി എന്ന് വിലപിക്കുന്നതല്ലാതെ, അവ ളൊട് ഒരു മധുരവാക്കും കോവലൻ പറയുന്നില്ല. കണ്ണകി മാധവിക്കു കൊടുക്കാനായി വെച്ചുനീട്ടിയ ചിലമ്പ് കോവലനുള്ള വധശിക്ഷയായിരുന്നു. മാധ വിയുടെ രക്ഷാവലയം ഭേദിച്ചത് മരണക്കെണിയു മായി കാത്തിരിക്കുന്ന  ആ ചിലമ്പിലേക്കാണ്. അതിൽ ഭാവിക്കുള്ള സർവ്വആശയും കോവലൻ അർപ്പിച്ചു.അതിനെ മൂലധനമാക്കി നഷ്ടപ്പെട്ടതെല്ലാം നേടുമെന്ന് പ്രതിജ്ഞ ചെയ്തു.പൂർവ്വകർമ്മദുരിതം മനസ്സിനെ ചൂഴ്ന്നുനിൽക്കുമ്പോൾ അതിന്റെ ആജ്ഞക്ക് വിധേയനായ കോവലൻ മൃത്യുവിലേക്കുള്ള തന്റെ യാത്ര തുടങ്ങി.

കവുന്തിയടികളോട് പറയാനരുതാത്ത പാപം കോവ ലന് തന്റെ കാമപ്പേക്കൂത്തുകളാണ്.സന്യാസിനിയോട് അതെങ്ങനെ പറയും. സന്യാസിനിയുടെ സഹവാസം കൊണ്ട് കണ്ണകിയുടെ ദുഃഖത്തിന് ശമനമുണ്ടാവുമെന്ന് കോവലൻ കരുതുന്നുണ്ട്.സർവ്വദുഃഖവും തീരാനുള്ള മാർഗ്ഗം സന്യാസമാണെന്ന് മാധവിയെപ്പോലെ കോവ

ലനും കരുതുന്നുണ്ട്.കുലധർമ്മം അനുഷ്ഠിക്കുമ്പോലും കർമ്മസന്യാസയോഗം അനുഷ്ഠിച്ചിരുന്ന മാധവിയാണോ അതിനും പ്രേരകശക്തി എന്ന് പറയാവതല്ല. കുടനാട്ടിലെ മാങ്ങോട്ടുകാരനായ ബ്രാഹ്മണനോട് കോവലൻ മധുരയിലേക്കുള്ള വഴി ചോദിച്ചു. അദ്ദേഹം പറഞ്ഞ മൂന്നു മാർഗ്ഗങ്ങളിൽ മദ്ധ്യമമാർഗ്ഗം സ്വീകരി ച്ച് യാത്ര ചെയ്തു. പൊയ്കയുടെ തീരത്തുവെച്ച് ദുഃഖദായിനിയും മായാവിനിയുമായ ഒരു വനദേവ ത കോവലനെ സമീപിച്ചു. അവളെ കോവലൻ മറുമന്ത്രം ചൊല്ലി അടക്കി. പാഞ്ഞുചെല്ലുന്ന കലമാനിന്മേലിരിക്കുന്ന ദേവിയുടെ മന്ത്രം ജപിച്ചാണ് ശമണനോമ്പുകാരനായ കോവലൻ വനചാരിണിയെ അടക്കിയതെന്നത് ശ്രദ്ധേയമാണ്.ഈ കഥാഭാഗത്ത് കോവലൻ നയജ്ഞനാണെന്നും അയാളുടെ കാമഭ്രാന്ത് അസ്തമിച്ചിരിക്കുന്നു എന്നും, കൊറ്റവ എന്ന കലമാനേറിയ യുദ്ധദേവതയെ ആരാധിക്കുന്നവനാണെന്നും (ശാക്തേയം)മന്ത്രതന്ത്രാദികളിൽ നിപുണനാണെന്നും കവി നമുക്ക് മനസ്സിലാക്കിത്തരുന്നു.  കൊറ്റവ പത്മനാഭസഹോദരിയും നിത്യകൌമാരിയും മഹിഷാസുരമർദ്ദിനിയുമായ ഗൌരിയാണെന്ന് വേട്ടുവവരിയിലുണ്ട്. ദുർഗ്ഗയെ ജപിച്ച കോവലന്റെ കാമം ശമിച്ചു. ആ കൊറ്റവൈയാണ് ശാലിനി ആടുന്ന വരിക്കൂത്തിലാവേശിച്ച് കണ്ണകിയെ ശക്തയാക്കുന്നത്. മന്ത്രജപത്തിനുശേഷം സമ്പൂർണ്ണകാമമുക്തനായി, താമരക്കുമ്പി ളിൽ ജലം കൊണ്ടുവന്ന് കണ്ണകിയുടെ യാത്രാക്ലേശം തീർത്ത കോവലൻ കുറിഞ്ഞി പൂത്ത പൊഴിലുക ൾക്കപ്പുറത്ത്,യുദ്ധഭൂമിയിലെത്തുന്ന ഉഴവന്മാരുടെ വിജയത്തിനു പ്രതിഫലമായി നിണബലി കാംക്ഷിക്കു ന്ന നെറ്റിക്കണ്ണുള്ള കൊറ്റവൈയുടെ ക്ഷേത്രത്തിലാണ് എത്തുന്നത്.കോവലന്റെ

കാമവിജയം കൊടുത്ത കൊറ്റവ ആ വിജയത്തിനു പകരം വിജയിയിൽനിന്ന് നിമബലി വാങ്ങുന്നവളാണ്. കോവലന്റെ മരണശിക്ഷ അനിവാര്യമായ ആ ബലിയാണ്. കൊറ്റവയെ സ്തു തിച്ച് പാടുന്ന പാട്ട് ശ്രദ്ധിക്കൂ.

ബലശാലികളാം എയിനർ ഞങ്ങൾഅടിയിണ തൊട്ടിപ്പോൾവിജയത്തിന്നൊരു വിലയായ്ത്തരുമീ കടമിതു കൈക്കൊൾക വഴിപാടായിക്കണ്ഠമുതി ർക്കും കുരുതിയെ കൈക്കൊൾക

ഇത്തരമൊരു ബലിവഴിപാടിന്റെ പാട്ടാണ് കാമത്തെ ജയിച്ച ഉടനെ കോവലൻ കേൾക്കുന്നതും പങ്കെടുക്കു ന്നതും.

ഇവിടുന്നങ്ങോട്ട് കോവലൻ പുതിയൊരാളാണ്. പഴയ കോവലന്റെ നിഴൽപോലും അയാളിലില്ല. സ്വന്തം സുഖത്തെക്കുറിച്ച് അയാൾ ചിന്തിക്കുന്നില്ല. മറ്റുള്ളവർക്ക് തുണയാവാനാണ് ശ്രദ്ധിക്കുന്നത്. കണ്ണ കിക്ക് അഭയമരുളാനും മാധവി തെറ്റുകാരിയല്ലെന്ന് അംഗീകരിക്കാനും അയാൾക്ക് കഴിയുന്നു.സ്വന്തം തെറ്റുകളെ വിലയിരുത്താനും മുതിർന്നവരോട് മാപ്പു ചോദിക്കാനും, കണ്ണകിയോട് നീ എന്തുകൊണ്ട് എന്നെ ഉപദേശിച്ചില്ല എന്നു ചോദിക്കാനുമുള്ള വിവേകബുദ്ധി ഉദിക്കുന്നു.മാനസികപക്വത നേടിയ ഈ കോവലൻ,തെരുവുകളിൽ കൊച്ചുവർത്തമാനം പറഞ്ഞ്നടന്ന്, പെണ്ണുങ്ങളെ കമന്റടിച്ച് നടന്ന പണ ക്കാരൻ ചെക്കനല്ല.കാട്ടിൽ പുലികളും ആനകളും കരടികളുമുണ്ടെങ്കിലും ഞാൻ കൂടെയുള്ളപ്പോൾ നീ ഭയപ്പെടേണ്ടതില്ലെന്ന് കണ്ണകിയോടുപറഞ്ഞ്,വളയിട്ട ചുവന്ന കൈകൾ തന്റെ തോളത്ത് വെപ്പിച്ച്, കവുന്തി യടികൾ പറയുന്ന പാപം പുരളാത്ത ധർമ്മമൊഴിക ൾ

കേട്ടുകൊണ്ടാണ് കോവലൻ ദുർഘടമാർഗ്ഗങ്ങൾ തരണം ചെയ്യുന്നത്. ആത്മവിശ്വാസവും ദയവും ധർമ്മമൊഴികളിലുള്ള താൽപ്പര്യവും പ്രയാസമായതു ചെയ്യാനുള്ള കർമ്മശേഷിയും അയാളിൽ ഇപ്പോഴു ണ്ട്

തന്ത്രവും മന്ത്രവും ക്ഷേത്രവും മാത്രമല്ല വേദമോതു ന്ന ബ്രാഹ്മണരുമുണ്ട് ചിലപ്പതികാരകാലത്തെ ദക്ഷി ണേന്ത്യയിൽ.സാമവേദികളായ പൂണൂൽ വർഗ്ഗക്കാ രുടെ ഗ്രാമത്തിലെ കോവിലിൽ കണ്ണകിയേയും താപ സിയേയും ഇരുത്തിയാണ് കോവലൻ പൊയ്കയിലേ ക്ക് പോയത്. യാത്രയിൽ അദ്ദേഹത്തിന് പശ്ചാത്താപ മുണ്ട്. കണ്ണകിയെ കാട്ടില് നടത്തിയതോർത്ത് കൊല്ല ന്റെ ഉലപോലെ മനസ്സ് കലങ്ങി ശ്വാസമുതിർത്താണ് പൊയ്കയുടെ തീരത്ത് അയാളിരിക്കുന്നത് .അപ്രകാ രമുള്ള കോവലനെയാണ് കൌശികമാണി കണ്ടെത്തി യത്.പച്ചിലക്കുരുക്കുത്തിമുല്ലപന്തലിൽ മറഞ്ഞുനിന്ന് കോവലന്റെ ഭാവമറിയാൻ അദ്ദേഹം ഇങ്ങനെ പറ ഞ്ഞുഃ-കോവലൻ പിരിഞ്ഞ മാധവിയെപ്പോലെ വര ണ്ട വേനലിൽ മലർകൾ ഉപേക്ഷിച്ച ദുഃഖിതയായ മാധവിവള്ളീ.

ഇതുകേട്ട കോവലൻ നീ പറഞ്ഞതിന്റെ അർത്ഥമെന്താ ണ് എന്ന് ചോദിച്ചു. വസന്തമാലയുടെ കയ്യിൽ കൊടുത്ത സന്ദേശം വാങ്ങിനോക്കുകപോലും ചെയ്യാ ത്ത കോവലൻ കൌശികന്റെ കയ്യിലയച്ച സന്ദേശം വാങ്ങി വായിച്ചു. രത്നം പോയ നാഗങ്ങളെപ്പോലെ ഉഴലുന്ന മാതാപിതാക്കളെക്കുറിച്ചും ബ്രഹ്മചാരിയി ൽനിന്ന് ഗ്രഹിച്ചു.മാധവിയുടെ കുറിപ്പും ചിരപരി ചിതമായ വാസനത്തൈലത്തിന്റെ ഗന്ധമുയരുന്ന ഓല യും വൈദികബ്രഹ്മചാരിയായ ധർമ്മിഷ്ഠനെയാണ് മാധവി സന്ദേശവാഹകനായി അയച്ചതെന്നതും

കോവലനിൽ ബാക്കി നിൽക്കുന്ന ഏതെങ്കിലും കാമ മുണ്ടെങ്കിൽ അതും തീർത്ത് അവനെ നിർമ്മലചിത്ത നാക്കി. മാധവിയോടുള്ള സ്നേഹം(കാമമല്ല)ബലപ്പെ ട്ടു. മാധവിയുടെ തെറ്റല്ല, എല്ലാം തന്റെ തെറ്റാണെന്ന് ഗ്രഹിച്ച് വിധിയോട് സമരസപ്പെട്ടു. മനസ്സിന്റെ തളർച്ച മാറി. മധുരസ്മരണകളുണർത്തുന്ന ഓല കൈവിടാൻ മടിയുണ്ടെങ്കിലും മാതാപിതാക്കൾക്കുള്ള സന്ദേശമായി ബ്രാഹ്മണനെ ഏൽപ്പിച്ചു. കോവിലിലെ ത്തി ദേവിയുടെ പോർക്കോലത്തെ  പുകഴ്ത്തിപ്പാ ടുന്ന പാണരോടൊപ്പം ചെങ്കോട്ടിയാഴിൽ തന്ത്രി മുറു ക്കി പാടാനാരംഭിച്ചു. സാമവേദികളായ പൂണൂലിട്ട വരുടെ കോവിലിലെ പാട്ടുകാർ പാണന്മാരാണ്, നൃ ത്തം വെക്കുന്നത് വേട്ടുവരും എന്ന് പ്രത്യേകം ശ്രദ്ധി ക്കുക.

കുറ്റബോധത്തിൽനിന്ന് തീർത്തും വിമുക്തമാണ് ഇപ്പോൾ കോവലന്റെ ഹൃദയം. ധർമ്മോപദേശം ഗ്രഹിക്കാൻ സന്നദ്ധവും.മധുരയിലെത്തിയ ഉടൻ കവുന്തിയടികൾ കോവലന് ധർമ്മോപദേശം നൽകി:- മകനേ, കർമ്മഫലങ്ങൾ അനുഭവിക്കുമ്പോൾ ജ്ഞാനി കളായ പുരുഷന്മാർ ദുഃഖം അനുഭവിക്കാറില്ല. അംഗ നമാരെ പുണരലും പിരിയലും അനംഗൻ കൊടുക്കു ന്ന രണ്ട് ദുഃഖങ്ങളാണ്. ഈ ദുഃഖം സ്ത്രീരതന്മാർക്ക ല്ലാതെ സന്യാസികൾക്ക് ഒരിക്കലും ഉണ്ടാവുന്നില്ല. ഭക്ഷണസുഖവും സ്ത്രീസുഖവുമാണ് ആകെ സുഖ മെന്ന് തെറ്റിദ്ധരിച്ച അജ്ഞരായ മനുഷ്യർ അനുഭവി ക്കുന്ന ദുഃഖം കണ്ടറിഞ്ഞിട്ടാണ് മഹർഷിമാർ കാമത്യാഗികളായത്.

ഈ ധർമ്മോപദേശം കേട്ട് കോവലൻ ആനന്ദവാനാ യി. മധുരാപുരിയാകെ നടന്നുകണ്ടു. മടങ്ങിവന്ന്

നഗരത്തിന്റെ മഹിമയും പാണ്ഡ്യന്റെ ഐശ്വര്യവും കണ്ണകിയോടും താപസിയോടും വിവരിച്ച് പറഞ്ഞു. അപ്പോഴാണ് വേദപാരംഗതനായ മാടലബ്രാഹ്മണന്റെ വരവ്. അദ്ദേഹത്തിന്റെ പാദം തൊട്ടുവണങ്ങി വിന യത്തോടെ നിന്നു പ്രിയംവദനായ കോവലൻ .ഇതുവരെ കോവലന് ഒരാദർശപുരുഷന്റെ രൂപം കവി കൊടുത്തിട്ടില്ല. എങ്കിലും ഒരു വിശേഷണം കൊണ്ട് കോവലൻ തന്റെ പിതാവിനെപ്പോലെ ദാന ശീലനാണെന്ന് കടലോരഗാഥയിൽ സൂചനയുണ്ട്. താര ണിമാർവ്വനായി, അത്തിരി എന്ന കോവർകഴുതപ്പുറ ത്തേറി സമുദ്രസ്നാനത്തിനു പുറപ്പെടുന്ന കോവലനെ ദാനത്തിൽ മേഘമാം കോവലനെന്ന് കവി വിളിച്ചിട്ടു ണ്ട്.കാമാസക്തനായി നടന്ന കാലത്തും കോവലൻ കാരുണ്യവാനും ദാനശീലനും സൽക്കർമ്മനിരതനുമാ യിരുന്നു എന്ന് മാടലന്റെ വാക്കുകളിലൂടെ നാം ഗ്രഹിക്കുന്നു. ഇക്കാര്യം എന്തുകൊണ്ട് കോവലന്റെ മരണത്തിനു തൊട്ടുമുമ്പുവരെ ഇളങ്കോവടികൾ മറച്ചുവെച്ചു. ഇത്രകാലവും അംഗനമാരെ പുണരലും പിരിയലുമല്ലാതെ കോവലന്റെ ജീവിതത്തിൽ മറ്റൊന്നുമുണ്ടായിട്ടില്ലെന്ന് എന്തിന് വായനക്കാരെ തെറ്റിദ്ധരിപ്പിച്ചു. കടലോരഗാഥയിൽ കൈശികിയുടെ നർമ്മം, നർമ്മസ്ഫുരഞ്ജം,നർമ്മസ്ഫോടം ഇവ മാധവിയിലുണ്ടെന്നു കണ്ടു. നാലാമത്തെ അംഗമായ നർമ്മഗർഭം കോവലനിലാണുള്ളത്.

വിജ്ഞാനരൂപശോഭാധനാദിഭിർനായകോ
ഗുണൈര്യത്ര പ്രഛന്നം വ്യവഹരതേ
കാര്യവശാന്നർമ്മഗർഭോസൌ

അറിവ്,ശോഭ മുതലായ നായകഗുണങ്ങൾ ആദ്യഭാ ഗങ്ങളിൽ മുഴുവനായി മറച്ചുവെച്ചും രൂപഗുണവും

ധനവും മാത്രം പ്രശോഭിപ്പിച്ചും കോവലനെ ഇളിവാ യ് വണ്ടുകളായ ഇളിച്ചവായൻ സുഹൃത്തുക്കളുമാ യി തെണ്ടിനടക്കുന്ന വിടനായി ചിത്രീകരിച്ചത് നർമ്മ ഗർഭത്തിനാണ്. കഥാന്ത്യത്തിൽ നായകൻ മരിക്കുന്നതി ന്നു മുമ്പ് , ധർമ്മോപദേശം ലഭിച്ചതിന് തൊട്ടു പിമ്പ്, മറ്റൊരു വെളിച്ചത്തിൽ മാടലന്റെ വാക്കുക ളിലൂടെ കവി നമുക്ക് കോവലനെ കാണിച്ചുതരുന്നു. ഇതിന്ന് മൂന്നു കാരണങ്ങളുണ്ട്.ഒന്ന്, കവുന്തിയടിക ളെന്ന തപസ്വിനിയുടെ തുണയും ധർമ്മോപദേശവും ലഭിക്കാൻ കോവലനുള്ള അർഹത സ്വയാർജ്ജിതമാ ണ്, കണ്ണകിയുടെ ഭർത്താവെന്ന നിലക്കുള്ള സൌജ ന്യമല്ല. രണ്ട്, കോവലന്റെ വധത്തിൽ അനുവാചകന് അനുകമ്പാർഹമായ ഒന്നുണ്ടാവണം. മൂന്ന്,കഥയുടെ ഉദ്ദേശം തന്നെ പൂർവ്വജന്മാർജ്ജിതകർമ്മം അതിന്റെ ഫലം തക്കസമയത്ത് അനുഭവിക്കുമെന്ന് മനസ്സിലാക്കി ത്തരലാണ്. ഈ ജന്മത്തെ പാപമായി കോവലനും നാട്ടുകാരും കരുതുന്ന മാധവിയോടുള്ള പ്രേമമായിരു ന്നില്ല കോവലന്റെ പാപം.കവിയെ സംബന്ധിച്ചേട ത്തോളം പ്രേമം ദൌർബല്യമാണ്,പാപമല്ല. ഹിംസ യാണ് പാപം.പൂർവ്വജന്മത്തിൽ ചെയ്ത ഹിംസയാണ് കോവലന്റെ ദാരുണമായ അന്ത്യത്തിനുകാരണം.

ഈ ജന്മത്തിൽ കോവലൻ ചെയ്ത പുണ്യകർമ്മങ്ങ ളെന്തെല്ലാമെന്ന് മാടലന്റെ വാക്കുകൾ ശ്രദ്ധിക്കുകഃ- കൂനുള്ളവനും വടിയൂന്നിനടക്കുന്നവനും,സർവ്വവി ജ്ഞാനത്തിനുംഅതിർവരമ്പായി, വിശ്ഷ്ടദാനത്തിന ർഹനായിരിക്കുമ്പനുമായ ഒരു  മദയാന കടന്നുപി ടിച്ചു. തുമ്പിക്കൈയിൽ കടന്ന്, വെളുത്ത കൊമ്പിൽ പിടിച്ച്, പർവ്വതാരോഹണം ചെയ്യുന്ന വിദ്യാധരനെ

പ്പോലെ വിടർന്ന മസ്തകത്തിലേറി മദയാനയെ അട ക്കി വൃദ്ധബ്രാഹ്മണനെ സംരക്ഷിച്ച കരുത്തനും ധീരനുമാണ് നീ.ഒരിക്കൽ ഒരു ബ്രാഹ്മണി താൻ വളർത്തുന്ന കീരിയുടെ മേൽ ചോര പുരണ്ട് കാണവേ, തന്റെ കുട്ടിയെ കീരി കൊന്നു എന്ന് വിചാരിച്ച് കീരിയെ കൊന്നു. അപ്രകാരം ഹിംസ ചെയ്തവളുടെ കൈകൊണ്ട് അന്നവും ജലവും കഴി ക്കുക വയ്യ എന്ന് തീരുമാനിച്ച ബ്രാഹ്മണൻ ഒരു ഓലയിൽ നാലുവരി സംസ്കൃതശ്ലോകം കുറിച്ചുകൊ ടുത്തു. ഇതിന്റെ അർത്ഥം ആരു ഗ്രഹിക്കുന്നുവോ അവൻ നിനക്ക് സുഖമായി ജീവിക്കാനുള്ള വകതരും എന്നു പറഞ്ഞ് നാടുവിട്ടു.അവൾ ഓലയും കൊണ്ട് വലിയ തറവാടുകളിലും കടത്തെരുവുകളിലും വണി കക്കുടികളിലും മനകളിലും ചുറ്റിത്തിരിഞ്ഞു. നീ അവളുടെ ഓല വാങ്ങി പഠിച്ച് ധാരാളം ധനം നൽകി ആശ്വസിപ്പിച്ചു. അവളുടെ ദുഃഖം തീർത്തു കൊടുത്തു. ദേശാന്തരം പോയ കണവനെ അവളോട് കൂട്ടിയിണക്കി. അവർക്ക് ധാരാളം ദാനധർമ്മങ്ങളും യാഗങ്ങളും നടത്താനുള്ള ധനം ദാനം ചെയ്തു.

ഒരിക്കൽ പതിവ്രതയായ ഒരു സ്ത്രീയെക്കുറിച്ച് ഒരാൾ അസത്യമായ അപവാദം പറഞ്ഞുപരത്തി. ഇതറിഞ്ഞ് ഭൂതം അവനെ പാശത്തിൽകുടുക്കി കൊല്ലാനാരംഭിച്ചു. ഭൂതപാശത്തിൽ കുടുങ്ങി മരണ വെപ്രാളം കാട്ടുന്നതുകണ്ട അവന്റെ അമ്മ കരഞ്ഞു. അമ്മയുടെ കരച്ചിൽ കേട്ട് നിന്റെ ഉള്ളിൽ കാരുണ്യം പ്രവഹിച്ചു.അവന്റെ ജീവനുപകരം എന്റെ ജീവനെടു ക്കുക എന്ന നിന്റെ വാക്ക് ഭൂതം ചെവിക്കൊണ്ടില്ല. നരകത്തിൽപോകേണ്ട ഈ പെരുംപാപിയുടെ ജീവ നാണ് വേണ്ടതെന്നു പറഞ്ഞ് അവനെ നിലത്തടിച്ച്

കൊന്നു.മകൻ മരിച്ചുപോയ അമ്മയേയും കുടുംബ ത്തേയും വിശപ്പകറ്റുമാറ്, പല സംവത്സരങ്ങൾ, ഹേ, ഗൃഹസ്ഥാഗ്രേസരനായ കോവലാ, നീ പരി പാലിച്ചുവല്ലോ. ജ്ഞാനവൃദ്ധനായ വൃദ്ധഗോപാലാ, നീ എത്രയോ അമിതസൽക്കർമ്മങ്ങൾ ചെയ്തവ നാണ്. ഈ കിളിന്തുപെണ്ണായ പ്രിയതമയുമൊത്ത് വീണ്ടുവിചാരം കൂടാതെ കൊടിയ ദുഃഖങ്ങൾ സഹി ക്കാനായി ഒരുങ്ങിപ്പുറപ്പെട്ടത് അതീതജന്മപാപം കൊണ്ടാണ്, സുഹൃത്തേ.

കോവലന്റെ ഇതുവരെയുള്ള അവതരണത്തിൽ ശൃം ഗാരവും ഹാസ്യവുമാണ്. ഇപ്പോഴാകട്ടെ, വീരരസ വും അത്ഭുതവുമാണ് ഭരതമുനി പ്രകീർത്തിക്കുന്ന പലതരം പുരുഷഭേദങ്ങളിൽ,  ചതുരൻ, ഉത്തമൻ എന്നിവയിലാണ് കോവലൻ പെടുന്നത്. നായികയോ ടൊപ്പം ദുഃഖിക്കാനും ഏതു ക്ലേശവും സഹിക്കാനും കഴിയുക, പ്രണയകോപം ശമിപ്പിക്കാൻ കുശലതയു ണ്ടാവുക.കാമോപചാരത്തിൽ നിപുണനാവുക, ഇതാ ണ് ചതുരലക്ഷണം.ഉത്തമപുരുഷൻ നായികക്ക് വിരക്തി വരുമാറുള്ള അപ്രിയം ചെയ്യില്ല. തന്റെ ഹൃദയം എന്തെന്ന് മറ്റൊരാൾക്ക് പിടികൊടുക്കില്ല. ധൈര്യശാലിയും
ഓർമ്മശക്തിയുള്ളവനുമായിരിക്കും. വാക്കിന് മാധുര്യം, ദാനശീലം, രാഗം ജനിപ്പിക്കാൻ സാമർത്ഥ്യം, സ്വയം കാമാധീനനെങ്കിലും തന്നെ അപമാനിച്ച നായികയിൽ വൈരാഗ്യം ഇവ
ഉത്തമപുരുഷലക്ഷണങ്ങളാണ്. ശൃംഗാരത്തെ പരിഹസിക്കുന്ന ഹാസ്യം ആദ്യഭാഗത്ത് കവി പ്രയോഗിച്ചു. വീരത്തിന്റെ സൃഷ്ടിയായ അത്ഭുതം മാടലന്റെ വാക്കുകളിലൂടെയും ജനിപ്പിച്ചു. ഇത്

കൊലക്കളഗാഥയുടെ തൊട്ടുമുമ്പാണ്. ബീഭത്സവും ഭയാനകവുമായ കൊലക്കളദൃശ്യം കണ്ണകിയുടെ രൌദ്രത്തിലേക്കും കരുണത്തിലേക്കും നയിക്കുന്ന തിനാണ് ഈ പ്രത്യേകഘട്ടത്തിൽ കോവലന്റെ ദാന ശീലം കാരുണ്യം ധാർമ്മികത, ധൈര്യം മുതലായ ഗുണങ്ങളെ എടുത്തുകാട്ടിയത്.

പലരും വായിച്ച് അർത്ഥം മനസ്സിലായില്ല, പലരും ഹായിക്കാൻ തയ്യാറായില്ല. അത്തരമൊരു ഓല വാ യിച്ച് അര്ത്ഥം പറഞ്ഞ് ബ്രാഹ്മണിയെ സഹായിച്ചത്, കോവലന്റെ ജ്ഞാനത്തിനും കാരുണ്യത്തിനും തെളി വാണ്.കീരിയെ വധിച്ച പാപത്തിൽനിന്ന് ബ്രാഹ്മണി യെ മുക്തയാക്കിയപ്പോൾ പൂർവ്വജന്മത്തിൽ സംഗമ നെ വധിപ്പിച്ച പാപത്തിൽനിന്ന് ഒരളവ് മുക്തനായി. ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ ബ്രാഹ്മണനെ ആനയിൽ നിന്ന് രക്ഷിച്ച് സർവ്വപാപവിമുക്തനായി. പാപിയായ ഒരാൾക്കുവേണ്ടി സ്വജീവൻ ത്യജിക്കാൻ സന്നദ്ധനായതോടെ മരണഭയവും പോയി. കോവല ന്റെ ധനം നശിച്ചതും കണ്ണകി അലങ്കാരവിഹീനയാ യതും മാധവി മൂലമല്ല, ദാനശീലമാണ് അദ്ദേഹത്തി ന്റെ ദാരിദ്ര്യഹേതു എന്നും നാം ധരിക്കുന്നു.

കോവലന്റെ മരണത്തെക്കുറിച്ച് കണ്ണകി സ്വപ്നത്തി ലൂടെയും കവുന്തിയടികൾ ദീർഘദൃഷ്ടിയിലൂടെയും അറിഞ്ഞിട്ടുണ്ട്.ഒരു കൊടുംവിപത്ത് അണയാറായി എന്ന് കോവലനും സ്വപ്നദർശനത്തിലൂടെ അറിഞ്ഞി ട്ടുണ്ടെന്ന് മാടലനോടുള്ള കോവലന്റെ വാക്കുകളിലൂ ടെ മനസ്സിലാക്കാം.ഒരു കുറുമകൻ കാരണം ഇവൾ കടുത്ത കാവലുള്ള മധുരയിൽ കടന്ന് വസ്ത്രങ്ങൾ, അപഹരിക്കപ്പെട്ടവളായി,പരിമളക്കൂന്തൽ അഴിഞ്ഞ വളായി, നിൽക്കുന്നതും ,നടുങ്ങി ദുഃഖിതനായ ഞാൻ

മഹിതമായഎരുമപ്പുറത്തേറി പോകുന്നതും സംസാരദുഃഖം തീർന്ന് ദേവപദത്തിൽ ചേർന്നതും ഞാൻ സ്വപ്നം കണ്ടു.ദുഃഖിതനായ കാമദേവൻ പുലമ്പി വിലപി ക്കുമാറ്, ബോധിധർമ്മമരുളുന്ന മുനിയുടെ മുന്നിൽ മാധവി പുത്രിയെ കാഴ്ച വെക്കുന്നതായും ഇരുണ്ട രാത്രിയുടെ അന്ത്യയാമത്തിൽ വാസ്തവത്തിലുണ്ടായ സംഭവം പോലെ ഞാൻ കണ്ടു. ഏതോ വലിയ വിപത്ത് അടുക്കാറായിട്ടുണ്ട്.

ചലിതചിത്തനായി ഇപ്രകാരം പറഞ്ഞ കോവലനെ കവുന്തിഅടികളും വേദജ്ഞനായ മാടലബ്രാഹ്മണനും ധർമ്മോപദേശങ്ങളാൽ സാന്ത്വനിപ്പിച്ചു. വിഷ്ണുഭക്ത യായ ഇടയസ്ത്രീയായ ,കോവലജാതിക്കാരിയായ, മാതരിയുടെ കൂടെ വൃദ്ധഗോപാലാ എന്ന് മാടലൻ അഭിസംബോധന ചെയ്ത കോവലനെ അയച്ചു. തന്റെ സമാനധർമ്മമുള്ള, സ്വധാമത്തിലേക്കുള്ള യാത്ര യാണത്.ഉണ്ണാനിരിക്കുന്ന കോവലനെ കണ്ട് അയ്യ ശ്രീ കൃഷ്ണനെന്നാണ് സംശയിക്കുന്നത്.മഹിതമായ വേദ ത്തിൽ ക്ഷത്രിയന്നു പിന്നാലെ വരുന്ന വണിക്കുക ൾക്ക് അനുയോജ്യമാം വിധം ബലികൾ ചെയ്ത് ആയർവാടിയിൽ ഇരുന്നുണ്ണുന്ന ഇവൻ, വിദൂരമായ മഥുരയിൽ ജനിച്ച്, ഗോകുലത്തിലെത്തിയ കായാമ്പൂ വർണ്ണനായ യശോദാനന്ദനനാണോ. അയ്യയുടെ വാക്കു കളിൽ കോവലന് ഗോപാലബാലനായ ശ്രീകൃഷ്ണ നോടാണ് സാമ്യം. ശൃംഗാരത്തിന്റെ അധിദേവതയായ വിഷ്ണുവിനേയും വീരത്തിൻ അധിദേവതയായ ദേവേന്ദ്രനേയും അയ്യ കോവലനിൽ കാണുന്നുണ്ട്. ഇവ രണ്ടുമാണ് കോവലന്റെ സ്ഥായിഭാവങ്ങൾ. മാതരിയുടെ ഇടയക്കുടിൽ ഇഹലോകത്തെ കോവല ന്റെ ധാമമാണെങ്കിൽ ദേവേന്ദ്രന്റെ ലോകം അവന്റെ

പരലോകത്തെ സ്വധാമമാണ്.ഇപ്രകാരം തന്റെ സ്വധാമത്തിലേക്ക് മടങ്ങാനുള്ള സമയമടുത്തിരിക്കെയാണ്, തളിർവെറ്റില തെറുത്തുതന്ന കണ്ണകിയെ ചേർത്തുപിടിച്ച് കോവലൻ ചോദിക്കുന്നത്ഃ- ചരലും മുള്ളുമുള്ള മാർഗ്ഗത്തിലൂടെ നടന്നാൽ നിന്റെ മൃദുലപാദം നോവുമെന്ന് കരുതിയാണ് ദുർഗ്ഗമവും ക്രൂരന്മാരായ മറവന്മാർ പാർക്കുന്നതുമായ ചുരത്തിലൂടെയുള്ള യാത്ര ഞാൻ തെരഞ്ഞെടുത്തത്. ഇതുകേട്ടാൽ എന്റെ വൃദ്ധ മാതാപിതാക്കൾ എന്താവും പറയുക.ഞാനീ കാണുന്നതൊക്കെ മായയാണോ,അതോ പൂർവ്വജന്മകൃതപാപമോ. കലങ്ങുന്ന മനസ്സിൽ ഒന്നും ശരിക്ക് മനസ്സിലാവുന്നില്ല.വെറുംവാക്ക് പറയുന്ന വമ്പന്മാരായ ഭരതരുടെ കൂടെ വെറുതെ കുറുമൊഴികൾ പറഞ്ഞുനടന്ന് പലരുടെ പരിഹാസം കേൾക്കാനും കുലം മറന്നുനടക്കാനും എനിക്ക് തോന്നിപ്പോയി. എനിക്ക് സൽഗതി വരുമോ. ഞാനെന്റെ മാതാപിതാക്കൾ പറഞ്ഞതൊന്നും കേട്ടുനടന്നില്ല. എന്നേക്കാൾ ഇളയവളെങ്കിലും അറിവിൽ മൂത്തവളായ നിനക്കും എന്നാൽ ഈ ഗതി വന്നു. നഗരം വിട്ട് ഈ പരനഗരത്തിൽ വന്നത് തെര്റാണെന്ന് ഞാനറിഞ്ഞില്ല. അറിവില്ലാത്ത എന്റെ വാക്കുകൾ നീ അനുസരിച്ച് വരാനെന്തേ കാരണം.

മരണം മുൻകൂട്ടിക്കണ്ട കോവലൻ മരണഭയം കൊണ്ടല്ല ഈ ചോദ്യമുന്നയിച്ചത്. കണ്ണകിയുടെ യഥാർത്ഥമനോനില അറിയാനാമ്.താൻ വേശ്യ എന്ന് നിന്ദിച്ച മാധവി തനിക്കായി പതിവ്രതാധർമ്മം കാക്കുക മാത്രമല്ല, താനും പുത്രിയും സന്യാസധർമ്മത്തിലേർപ്പെടുക കൂടി ചെയ്യുമെന്ന് കോവലൻ അറിഞ്ഞിരിക്കുന്നു.മാതാപിതാക്കളെ തനിച്ചാക്കി കുലവധുവുമൊത്ത് ഒളിച്ചോടിയത് തെറ്റായെന്ന് മാധവി

പോലും ഉപദേശിച്ചിരിക്കെ എന്തുകൊണ്ട് ആ ഉപ ദേശം കണ്ണകി തന്നില്ല എന്ന സംശയം ഉയർന്നിരിക്കുന്നു.വഴിവിട്ട് നടന്ന തന്നെ നേർവഴിക്ക് നടത്താനുള്ള അദ്ധ്വാനം എന്തേ അവൾ എടുക്കാഞ്ഞത്. ഗണിക യായ മാധവിപോലും തന്റെ വൃദ്ധരായ മാതാപിതാക്കളുടെ അവസ്ഥ ചിന്തിച്ചു. അവരുടെ ലാളനയും സ്നേഹവും അനുഭവിച്ച് അവരുടെ തണലിൽ കഴിഞ്ഞ കണ്ണകി എന്തേ അവരെക്കുറിച്ച് ചിന്തിച്ചില്ല. വെറുംവാക്ക് പറയുന്ന പരതവരുടെ സഹവാസവും കുറുമൊഴികളുമാണ് തന്നെ മാധവിയുടെ പ്രേമത്തെ കാമമായി തെറ്റിദ്ധരിപ്പിച്ചത്.കണ്ണകി സത്യം പറഞ്ഞതോടെ കോവലൻ തന്റെ വിധിക്ക് കീഴടങ്ങി, ജ്ഞാനിയായ പുരുഷനായിത്തീരുന്നു.അയാൾ ചിലമ്പുവാങ്ങി കണ്ണകിയെ പുണർന്ന് അവൾ അനുഭവിക്കാനിരിക്കുന്ന ഏകാന്തതയെക്കുറിച്ചു മാത്രം തപിച്ച്,അശ്രുക്കളാൽ ഇരുകണ്ണും മങ്ങി,കോവലഗൃഹങ്ങൾ പിന്നി ട്ട് മധുരയിലേക്കും മൃത്യുവിലേക്കും യാത്രയായി.

രാജാജ്ഞ പാലിക്കാൻ തട്ടാന്റെ കുടിലിലെത്തിയ ഭടന്മാർദേവക്കോട്ടത്തിലിരിക്കുന്ന കോവലൻ വദ്ധ്യനാണെന്നോ കള്ളനാണെന്നോ വിശ്വസിക്കുന്നില്ല.

പുരുഷലക്ഷണം തികഞ്ഞവൻ,മാന്യൻ

ഇരിപ്പതു കണ്ടാലവദ്ധ്യനാണിവൻ

എങ്കിലും രാജാജ്ഞയെ ഭയന്ന് അവര് കോവലനെ വധിച്ചു. മുറിവായില്ലിന്ന് രക്തം പരന്നൊഴുകുന്ന വളഞ്ഞ ശരീരം, ഏറ്റവും ക്ഷമാവതിയായ ഭൂമിയു ടെ മാറിൽ, അവളുടെ വിഷാദത്താൽ വളഞ്ഞുപോയ പാണ്ഡ്യന്റെ ചെങ്കോലുപോലെ വീണു.നിരപരാധിയായ ഒരാളാണ് വധിക്കപ്പെട്ടതെന്ന അറിവ് കരുണരസ

സ്ഫൂർത്തി വരുത്തുന്നു.കോവലൻ മരിച്ചശേഷം ഉയിർത്തെഴുന്നേറ്റ് കണ്ണകിയോടു സംസാരിക്കുന്നതായി ഒരു പരാമർശമുണ്ട്. ഇത് അസംഭവ്യമല്ലേ എന്ന് സംശയമുദിക്കാം. കണ്ണകിയുടെ വാക്കുകളിലൂടെ കവി തന്നെ അങ്ങനെ ചോദിക്കുന്നുണ്ട്. മായമോ, വഞ്ചമോ,നെഞ്ചം കലക്കുന്ന ദൈവമോ, മറ്റെന്തു വേല താനോ.

അഥാത്ഭുതനാമവിസ്മയസ്ഥായിഭാവാത്മകഃ എന്ന ഭരതമുനിവാക്യം അനുസരിച്ചുള്ള അത്ഭുതരസപ്രക ടനത്തിനാണിത്.ദിവ്യജനദർശനം, അസംഭവ്യമായത് സംഭവിക്കൽ,മുതലായവ അത്ഭുതരസാഭിനയത്തിൽ പെടുന്നു. മൂന്നുവിധവീരരസങ്ങളിൽ യുദ്ധവീരമൊ ഴികെ മറ്റു രണ്ടും (ധർമ്മവീരം,ദാനവീരം) തികഞ്ഞ പുരുഷനായ കോവലന്റെ അന്ത്യത്തിൽ വീരരസ ജന്യമായ അത്ഭുതം നിവേശിപ്പിക്കുന്നത് യുക്തമായ കാവ്യമർമ്മം തന്നെ. ഇവിടെ ദിവ്യമായ അത്ഭുത മാണ് ഉണ്ടാവുന്നത്..

ദിവ്യശ്ചാനന്ദജശ്ചൈവ ദ്വിധാഖ്യാതോത്ഭുതോരസഃ

ദിവ്യദർശനജോ ദിവ്യോ ഹർഷാദാനന്ദജഃസ്മൃതഃ

മധുരാപതി പറയുന്ന കോവലന്റെ പൂർവ്വജന്മത്തിലെ കഥയോടുകൂടി രതിജന്യമായ ശൃംഗാരം സ്ഥായീഭാവ മായിരിക്കുന്ന ചിലപ്പതികാരകാവ്യത്തിന് കരുണരസ ഭാവം പൂർണ്ണമായി കൈവരുന്നു. കരുണസ്തുശാപക്ലേശ വിനിപതിതേഷ്ടജന-
വിഭവനാശവധബന്ധസമുത്ഥോനിരപേക്ഷഭാവഃഔ ത്സുക്യചിന്താസമുത്ഥഃസാപേക്ഷഭാവോ വിപ്രലംഭകൃതഃ എന്നതനുസരിച്ച് പ്രത്യാശക്ക് യാതൊരു വകയുമില്ലാ ത്ത ഭാവമാണിവിടെ കരുണം.

കോവലനെ തിരിച്ചു വിളിക്കാൻ കണ്ണകിയുടെ പ്രായോപവേശമല്ലാതെ മറ്റൊരു വഴിയുമില്ലമാധവിയിൽനിന്ന് പ്രിയനെ മോചിപ്പിച്ച കണ്ണകിക്ക് കർമ്മഫലമായ മൃത്യുവി ൽനിന്ന് അവനെ മോചിപ്പിക്കാനവുകയില്ല.

ഉത്തമനും ചതുരനുമായ നായകനാണ് കോവലൻ. ശൃംഗാരവീരങ്ങളോടുകൂടിയ ഉത്തമനായകന്റെ വധ ത്തോടെ കരുണരസം ഉണ്ടാവുന്നു.ഉത്തമനായകാ നുരൂപകളായ നായികമാരാണ് കണ്ണകിയും മാധ വിയും.വേശകുലജാതയെങ്കിലും സൌശീല്യത്താലും ജ്വിലിക്കുന്ന സന്യാസമനോവൃത്തിയുടെ ശാന്തകിര ണങ്ങളാലും വിവേകശീലത്താലും കോവലന് പുത്രി യെ സമ്മാനിച്ച മാധവിയാണ് ഉടനീളം അനുവാച കരെ ആകർഷിക്കുന്ന കഥാപാത്രം. പിടിവാശിക്കാരി യും അഭിമാനിനിയുമായ കണ്ണകി അവനെ ദുർഘ ടമായ വിധിവൈപരീത്യത്തിലേക്ക് നയിക്കുന്നു.

കോവലന് ഇണങ്ങിയ നായിക മാധവിയാണെന്ന് കവിക്ക് അഭിപ്രായമുള്ളതുകൊണ്ടാണ് അവരിരു വരേയും വൈശികവൃത്തിയിൽ നിപുണരായി കാണിക്കുന്നത്.കുലം കൊണ്ടും ഗുണം കൊണ്ടും കോവലനും വൈശികനാണ്.

വിശേഷയേത് കലാഃ സർവ്വാ യസ്മാത്തസ്മാത്തു
വൈശികഃ വേശോപചാരേ സാധുർവ്വാ
വൈശികഃപരികീർത്തിതഃ (നാട്യശാസ്ത്രം)

എല്ലാ കലകൾക്കും വിശേഷമുണ്ടാക്കുന്ന വിശേഷ ജ്ഞനാണ് വൈശികൻ.
വൈശേഷികശബ്ദത്തിൽനിന്നാ ണ് ഇതിന്റെ ഉത്ഭവം. കലകളിലും കാമോപചാരത്തി ലും നിപുണനായ

വൈശികന് ശരീരത്തിലും ആത്മാ വിലും ചില ഗുണങ്ങളുണ്ടാവണം. അവയിൽ ചില ത് ജന്മസിദ്ധവും ചിലത് പ്രയാസപ്പെട്ട് സമ്പാദിക്കേ ണ്ടതുമാണ്.ശാസ്ത്രവിജ്ഞാനം,ശിൽപ്പജ്ഞാനം,രൂപ ലാവണ്യം,പ്രിയദർശിത്വം,ധൈര്യം,കർമ്മകുശലത, യൌവനം,ഭംഗിയുള്ള വേഷം,തറവാടിത്തം,സുഗന്ധം, മാധു ര്യം,സഹിഷ്ണുത,ത്യാഗശീലം,ആത്മപ്രശംസ ചെയ്യാതി രിക്കൽ, പ്രിയഭാഷണം.ചതുരത,സുഭഗത, ശുചി,കാ മോപചാരകുശലത,ദേശകാലങ്ങൾ അറിഞ്ഞ പെരുമാ റ്റം, ദയാദാക്ഷിണ്യം, ഉന്മേഷത്തോടും പുഞ്ചിരിയോ ടും കൂടിയ വാക്ക്, ധനവ്യയം ചെയ്യാൻ ലുബ്ധില്ലാ യ്മ, മറ്റുള്ളവർക്ക് വേണ്ടത്ര കൊടുത്തുമാത്രം താൻ അനുഭവിക്കുന്ന ശീലം, ശ്രദ്ധ,ചിട്ട ദൃഢവ്രതം, ഗമ്യ കളായ സ്ത്രീകളെപ്പോലും സംശയിക്കുന്ന സ്വഭാവം, അഭിമാനം എന്നിവയാണ് വൈശികന്റെ ഗുണങ്ങളാ യി ഭരതമുനി ചൂണ്ടിക്കാണിച്ചിട്ടുള്ളത്. ഇളംകോവടി കൾ ഇവയെല്ലാം തന്റെ നൃത്യനാടകകാവ്യത്തിൽ ഇണക്കിച്ചേർത്തിരിക്കുന്നു.

# 4. ചിലപ്പതികാരത്തിലെ സ്ത്രീകഥാപാത്രങ്ങൾ.

- കവുന്തിയടികൾ

മാധവിയേയും കണ്ണകിയേയും കൂടാതെ അനേകം സ്ത്രീകഥാപാത്രങ്ങൾ ചിലപ്പതികാരത്തിലുണ്ട്. അടിക ളെന്ന നാമം ആദരസൂചകമാണ്. അടികളെന്നു വിളി ക്കയാലും അവരുടെ വാസസ്ഥാനത്തെ കവുന്തിപ്പള്ളി എന്നു പറകയാലും അവർ ജൈന,ബുദ്ധമതക്കാരി യാണെന്ന് ചരിത്രകാരന്മാർ

വിചാരിക്കുന്നു. കിടക്ക പ്പള്ളി എന്ന് കിടപ്പറയേയും വേനൽപ്പള്ളി എന്ന് വേനൽക്കാലസുഖവാസവസതിയേയും വിളിക്കുന്ന ഒരു കൃതിയിൽ കവുന്തിപ്പള്ളി മാത്രം പ്രത്യേകമത ത്തെ കുറിക്കുന്നു എന്ന് വിശ്വസിക്കുക പ്രയാസമാ ണ്.

ജലസമൃദ്ധമായകാവേരിയുടെ തുറമുഖവും ഉത്തരതീ രത്തെ മലർച്ചോലയും പിന്നിട്ട്,ഒരു കാതം നടക്കു മ്പോളാണ് കവുന്തിപ്പെരുംപള്ളിയിലെത്തുക. ആ ചിറപ്പള്ളിയിൽ വാഴുന്ന കവുന്തിഅയ്യയെ അടി തൊ ഴാൻ കുലീനനായ കോവലൻ ഭാര്യാസമേതനായി ചെന്നു. അയ്യ അയ്യന്റെ സ്ത്രീലിംഗമാണ്. യാദവസ്ത്രീ കൾക്കും പത്മനാഭസഹോദരിയായ പാർവ്വതിക്കും ചിലപ്പതികാരത്തിൽ അയ്യ എന്നാണ് പേര്. തത്വജ്ഞ യും കഠിനതപസ്സ് അനുഷ്ഠിച്ചവളുമാണ് കവുന്തിഅ ടികൾ.മധുരയിലേക്കുള്ള വഴി ചരലുനിറഞ്ഞതാണെ ന്നും അതിലെയുള്ള പ്രയാണം കണ്ണകിക്ക് വിഷമമാ വുമെന്നും കവുന്തിയടികൾ കോവലനോടു പറഞ്ഞു. അതുമാത്രമല്ല,അവിടെ നിന്നെ ഒരു കൊടുംവിപത്ത് കാത്തിരിക്കുന്നു.നീ അങ്ങോട്ട് പോകരുതെന്ന് വില ക്കി. പോകരുതെന്ന് ഞാൻ പറഞ്ഞാലും നീ നിന്റെ യാത്ര ഉപേക്ഷിക്കയില്ല.ഏതായാലും ഞാനും നിന്റെ കൂടെ വരാം.വേദസാരം കൊണ്ട് ശ്രുതിയും ധർമ്മ വും ധരിച്ച ജ്ഞാനിയെ ദർശിക്കാൻ ഞാനും മധുര ക്ക് വരുന്നുണ്ട്.ഇങ്ങനെ കോവലന്റെ വിപത്ത് മുൻകൂട്ടി കണ്ടറിഞ്ഞ് അവനെ യാത്രയിൽനിന്ന് വില ക്കാൻ ശ്രമിക്കയും, അത് വിഫലമെന്നു കണ്ടപ്പോൾ തന്റെ തുണയും ധർമ്മോപദേശവും അവന് അന്ത്യനാ ളുകളിൽ ഉപകരിക്കുമെന്നറിഞ്ഞ്കൂടെപ്പോവുകയും ചെയ്തു കവുന്തിയടികൾ.

വഴിയിൽ പതിയിരിക്കുന്ന അപകടങ്ങൾ കവുന്തി യടികൾക്ക് സുപരിചിതമാണ്.കിഴങ്ങുമാന്തിയ കുഴി കളിൽ തെമ്പകപ്പൂക്കളും പഴങ്ങളും വീണു തൂർത്ത ചതിമടകൾ,തലയിൽ മുഴത്തിനു മുഴം മുട്ടുന്ന ഫല വൃക്ഷക്കൊമ്പുകൾ,വരമഞ്ഞളും ഇഞ്ചിയും വളരുന്ന തോട്ടങ്ങൾ,ചുവന്ന തേൻചുളയുള്ള പ്ലാവുകൾ തല ക്കിടുന്ന കല്ലുപോലുള്ള കുരുക്കൾ,നീർനായ് പിടിച്ച വാളകൾ വളഞ്ഞുതുള്ളുന്ന പൊയ്കകളോടു കൂടിയ വയലുകൾ,തേൻകൂട് പൊട്ടിയൊലിച്ച് കലങ്ങിയ ജലാശയങ്ങൾ, കള പറിക്കുന്നവർ വരമ്പിൽ പറിച്ചിട്ട കുവലയങ്ങളിൽ തത്തുന്ന പൊറിവണ്ടുകൾ, തോട്ടി ൻകരയിലെ പുള്ളിഞണ്ടും ഞവുഞ്ഞിയും –എന്നി ങ്ങനെ സർവ്വദൃശ്യങ്ങളും വർണ്ണിക്കുന്നു, താപസി. ഞാൻ പറയുന്നത് കേട്ട് ശ്രദ്ധാപൂർവ്വം നടന്നാൽ തേൻ കലർന്ന വെള്ളം കുടിച്ചിട്ടോ വരമ്പിലും തോട്ടിൻകരയിലും ഉള്ള ജന്തുക്കളെ അറിയാതെ ചവിട്ടി നോവിച്ചിട്ടോ വന്നേക്കാവുന്ന പാതകം ശ്രമണനോമ്പുകാരായ നിങ്ങൾക്ക് കൂടാതെ കഴിക്കാ മെന്ന് പറയുന്നതിനാൽ ആ വഴികളെല്ലാം അവർക്ക് സുപരിചിതമാണ്. യാത്ര സ്ഥിരമായി ചെയ്യുന്നവളും അന്നാട്ടുകാരിയുമാണ്.

മധുരക്ക് പുറപ്പെടുമ്പോൾ കവുന്തിയടികൾ ചില സാധനങ്ങൾ കയ്യിലെടുക്കുന്നുണ്ട്. ഈ സാധനങ്ങൾ കവുന്തിയടികൾ ഏതു ധർമ്മം പാലിക്കുന്നവളാണെ ന്ന് സൂചന തരുന്നു. കുറയില്ലാത്ത അറുകടികയാണ് ഒന്ന്. അറുകടിക എന്നാൽ ഭിക്ഷാപാത്രം അഥവാ കമണ്ഡലു. തോളിൽതൂക്കുന്ന അറുവാ (പൊക്കണം, അഥവാ ഭാണ്ഡം) ആണ് മറ്റൊന്ന്. മൂന്നാമത്തേത് പീല ക്കെട്ടാണ്. പീലിക്കെട്ട് കയ്യിലെടുക്കുമ്പോൾ അവൾ

മനസ്സിൽ ധ്യാനിക്കുന്നത് മൊഴിപ്പൊരുൾദൈ വം വഴിത്തുണൈ എന്നാണ്. മൊഴി വാക്ക്. പൊരു ൾ അർത്ഥം.വാഗർത്ഥം പോലെ ചേർന്നിരിക്കുന്ന ശിവപാർവ്വതിമാർ. വാഗർത്ഥമൂലമായ ഓങ്കാരത്തെ, പ്രണവത്തെ ധ്യാനിക്കുന്നവളാണ് കവുന്തിയടികൾ. പീലിക്കെട്ട് മുരുകാരാധനയെ കാണിക്കുന്നു. കമണ്ഡലുവും ഭാണ്ഡവും സന്യാസവൃത്തിയേയും. ശിവന് പ്രണവാർത്ഥം ചൊല്ലിക്കൊടുത്ത മുരുകനെയാണ് വഴിത്തുണയായി ധ്യാനിച്ചത്.

യാത്രാമദ്ധ്യേ,നദീതീരത്തിൽ പരുവമുള്ളുകൊണ്ട്, വളച്ചുകെട്ടിയ വേലിക്കകത്ത്, പലതരം മരങ്ങൾ തിങ്ങുന്ന ചോലയിൽസുരഭിലപുഷ്പങ്ങൾ വിടരു ന്നതും വിശിഷ്ടദൈവങ്ങൾ ഉറയുന്നതുമായ അരങ്ങി ൽ, കീർത്തിമാന്മാരായ അഞ്ചുപേർ പണിതീർത്ത ശിലാതലത്തിൽ ,പെരുമകന്റെ അതിശയം പറഞ്ഞിരുന്ന് ധർമ്മോപദേശം ചെയ്യുന്ന ചാരണരെ സന്ദർശിക്കുന്നു.  (പഞ്ചപാണ്ഡവർ പടുക്ക ആയിരിക്കണം). ചാരണരുടെ ദർശനത്തോടെ കവുന്തിഅടികളുടെ ചിന്താവിളക്കിൽ ഞൊടിയിടയിൽ പൂർവ്വജന്മവും വരാനിരിക്കുന്ന സംഭവങ്ങളും തെളിഞ്ഞു. ജനിമൃതികളുടെ ഇരുൾപ്പൊതിയിൽനിന്ന് പുറത്തുകടക്കാനുള്ള ഉപദേശം ചാരണരിൽനിന്ന് ലഭിച്ചു. കവുന്തിഅടികൾ തലയിൽ കൈകൂപ്പിനിന്ന് സ്തുതിച്ചു:- എന്റെ ചെവി മൂന്നും ജയിച്ചവന്റെ ജ്ഞാനത്തിരുമൊഴി കേൾക്കാനേ തുറക്കാവൂ.എന്റെ  ചെറുനാവ് കാമദേവനെ ജയിച്ച വന്റെ 1008 നാമമേ ഓതാവൂ (ശിവസഹസ്രനാമം). പഞ്ചേന്ദ്രിയങ്ങളെ ജയിച്ചവന്റെ പാദമല്ലാതെ മറ്റൊ ന്നും അടിയന്റെ കണ്ണിൽ കാണരുത്. ശ്രുതിയും(വേദം) ധർമ്മവും ധരിച്ച ദേവന്റെ മുന്നിലല്ലാതെ ഇവൾ

വണങ്ങുകയില്ല. ഈ ശരീരം ധർമ്മജ്ഞാനിയുടെ മുമ്പിലുള്ള നിലത്തല്ലാതെ കുമ്പിട്ട് നമസ്കരിക്കുക യില്ല. ഈ ശിരസ്സ് പൂവിൽപതിച്ച മലരടികളല്ലാതെ മറ്റൊന്നും അണിയുകയില്ല. അന്ത്യകാലത്ത് അവന്റെ മൊഴിയല്ലാതെ ഒന്നും എന്നെ തീണ്ടുകയില്ല.

ചാരണരെ മാതവനെന്നും കവുന്തിയടികളെ മാതവ ത്താട്ടിയെന്നും പിന്നീട് തപസ്വിനിയായ തന്റെ നായി കയെ മാതവി എന്നുമാണ് ഈ കൃതി വിളിക്കുന്നത്. മഹാതപം ചെയ്തവനാണ് മാതവൻ, മാധവനായ വിഷ്ണുവുമാണ്. (മാധവന്റെ തമിഴുപദം മാതവൻ)

ഒരു വിടനും വേശ്യയും കണ്ണകീകോവലന്മാരെ അധി ക്ഷേപിച്ച് സംസാരിച്ചപ്പോൾ അവരെ മുള്ളുകളുള്ള വനാന്തരങ്ങളിൽ കുറുനരികളായി സഞ്ചരിക്കാൻ കവുന്തിഅടികൾ ശപിക്കുന്നുണ്ട്. മാപ്പേകണമെന്ന് അപേക്ഷിച്ച് അവരെ ശാപത്തിൽനിന്ന് മോചിപ്പിക്കു ന്നത് ദയാലുവായ കോവലനാണ്. ചാരണർ സംസാര പാശങ്ങളിൽ നിന്ന് മുക്തയാക്കിയിട്ടും കവുന്തിയടി കളുടെ ക്രോധമെന്ന വികാരം അടങ്ങിയിട്ടില്ല.

വാരണപുരം എന്ന ഉറയൂരിലെ(കോഴിപ്പതി) കന്ത ൻപള്ളി(സ്കന്ദൻപള്ളി) എന്ന മുരുകക്ഷേത്രത്തിലെ ത്തി അവിടത്തെ മുനിമാരോട് ചാരണരുടെ ഉപ ദേശം കവുന്തിയടികൾ പറഞ്ഞുകേൾപ്പിക്കുന്നു. ഉറ യൂരിൽനിന്ന് മുന്നോട്ടുള്ള വഴി കവുന്തിഅടികൾക്ക് അറിയാത്തതുകൊണ്ട് മാങ്ങോട്ടുകാരനായ ബ്രാഹ്മണ നോട് ചോദിക്കുന്നു. അദ്ദേഹം നിർദ്ദേശിച്ച മൂന്നുവ ഴികളിലൊന്ന് തെരഞ്ഞെടുത്തത് കവുന്തിഅടികളാണ്. .ദുർഘടമായ സംസാരത്തിന്റെ മദ്ധ്യമാർഗ്ഗമാണത്. അവർ പറഞ്ഞു:-വേദാർത്ഥം ഗ്രഹിച്ച ധർമ്മിഷ്ഠാ, ഞങ്ങൾക്ക് ഗുഹാമാർഗ്ഗം

പോകാനാഗ്രഹമില്ല. കൽപ്പായുസ്സായ ഇന്ദ്രന്റെ വേദാർത്ഥം ഗ്രഹിച്ചവരാ ണ് ഞങ്ങൾ.മുജ്ജന്മം ചെയ്തതെന്തെല്ലാമെന്ന് ഇജ്ജ ന്മത്തിലെ അനുഭവം കൊണ്ടുതന്നെ നമുക്കറിയാം. സത്യമായ ഋജുവായ പാത വിടാതെ ഭൂമിയിൽ ജീവിക്കുന്ന സത്യവ്രതർക്ക് ധർമ്മത്താൽ ലഭിക്കാ ത്തതായി എന്ത് പൊരുളാണുള്ളത്.നീണ്ട ദുർഘടമായ മദ്ധ്യമമാർഗ്ഗം തന്നെ നല്ലത്. ഞങ്ങൾ അതുവഴി പോകുന്നു.

കൊറ്റവൈക്കോട്ടത്തിലെ നിണച്ചോറു നേദിക്കുന്നത് തപസ്വിനിയായ കവുന്തിയടികൾ കണ്ടുകൊണ്ടിരി ക്കുന്നുണ്ട്. ജൈന,ബുദ്ധമതസമ്പ്രദായങ്ങളിൽ ഇത് ഉണ്ടായിരുന്നുവോ. കൊറ്റവൈ മാതവന്റെ(പത്മനാഭ) ഇളയവളെന്നും ചാരണൻ മാതവനെന്നും കവുന്തിയ ടികൾ മാതവത്താട്ടി എന്നും വിളിക്കുന്നു ചിലപ്പതി കാരം. വൈഷ്ണവരും അഹിംസാവ്രതക്കാരാണ്. ജൈനരും ബുദ്ധമതക്കാരും അഹിംസാവ്രതക്കാരാണ്. വൈഷ്ണവശൈവസമ്പ്രദായങ്ങളുടെ മിശ്രമായ മുരു കന്റെയും അവന്റെ അമ്മ കൊറ്റവയുടേയും താന്ത്രി കശൈവാചാരമാണ് കവുന്തിയടികളുടേത്.

അറവോൻ ധർമ്മദേവൻ. അതിന്റെ സ്ത്രീലിംഗം അറ വി. ഈ പദം കവുന്തിയടികളെ പരാമർശിക്കാൻ കവി ഉപയോഗിച്ചിട്ടുണ്ട്.ധർമ്മിഷ്ഠരായ മുനിമാർ താമസിക്കുന്ന മധുരയുടെ പുറത്തേ ചിറയിൽ വെ ച്ചാണ് കോവലന് കവുന്തിയടികൾ ധർമ്മോപദേശം ചെയ്യുന്നത്.ആ ധർമ്മോപദേശത്തിന്റെ പൂർണ്ണരൂപ ത്തിൽനിന്ന് കവുന്തിയടികൾ പിന്തുടരുന്ന ധർമ്മസ്വ ഭാവം ഗ്രഹിക്കാവുന്നതാണ്:-പ്രിയതമയോടൊത്ത് ചെയ്ത കർമ്മത്തിന്റെ നല്ലഫലമെല്ലാം അനുഭവിച്ച ശേഷം,ഇന്ന് നിസ്തുലമായ ദുഃഖക്കടലിൽ ഉഴക്കുന്ന

കോവലാ, പാപകർമ്മങ്ങൽ അതിന്റെ ഫലം തിന്നി ക്കുമെന്നല്ലേ ധർമ്മാർത്ഥസാരം പറയുന്നത്.നാവാകു ന്ന കുറുന്തടികൊണ്ട് വായാകുന്ന പറയടിച്ച് എത്ര യൊക്കെ പറഞ്ഞുകൊടുത്താലും ഒന്നും ഗ്രഹിക്കാത്ത മനുഷ്യർ ദുഷ്കർമ്മമല്ലാതെ മറ്റൊന്നും ചെയ്യുന്നില്ല. ദുഷ്കർമ്മം ഫലം തരുന്ന വേളയിലാകട്ടെ,അന്ധരായി മയങ്ങുകയും ചെയ്യുന്നു.മകനേ, നീക്കാനാവാത്ത ദുഃഖങ്ങളെ അനുഭവിക്കുന്ന നേരത്ത് ജ്ഞാനിയായ പുരുഷന് ദുഃഖം തോന്നാറില്ല.അനംഗദുഃഖം കാമത്യാ ഗികളായ മുനിമാർക്ക് ഉണ്ടാവുകയില്ല. കരുണാർദ്ര രായ മുനിമാർ മനുഷ്യർക്കുവേണ്ടി അനുഭവിക്കുന്ന ദുഃഖം സ്നേഹാർദ്രമാണ്.അത്തരം മുനിമാർ അന്നും ഇന്നും എന്നും ഉണ്ട് എന്നതുമാത്രമാണ് അവസാനി ക്കാത്ത സത്യം. അഛന്റെ ആജ്ഞയെ മാനിച്ച് പ്രിയ തമയോടുകൂടി കാടായ കാടൊക്കെ സഞ്ചരിച്ച്, അവ ളെ കാണാതം വന്നപ്പോൾ ദുഃഖം പൊറുക്കാതെ വന്നവൻ നാന്മുഖനുപോലും പിതാവായ വിഷ്ണുവ ല്ലേ. ചൂതാടി നാടും കിരീടവും നഷ്ടപ്പെട്ട് ഭാര്യയു മൊത്ത് കാടു പൂകിയവൻ ഏതെങ്കിലുമൊരു വസ്തു മോഹിച്ചല്ല അവളെ വിട്ടുപോയത്. അവന്റെ പ്രേയസിയും കുറ്റമറ്റവളും മഹിതയുമായിരുന്നു. കാട്ടിലുറങ്ങിക്കിടക്കുമ്പോൾ ഭർത്താവ് ഉപേക്ഷിച്ചു പോയി എന്നതുകൊണ്ട് അവൾക്കെന്തെങ്കിലും കുറ വു പറയാനാവുമോ.നീയാണെങ്കിൽ രാമനുമല്ല, നളനുമല്ല, ഭാര്യാസമേതനാകയാൽ ഭാഗ്യവാനാണ്.

ദുഷ്കർമ്മഫലം അനുഭവിക്കുമ്പോൾ ദുഃഖിക്കരുത്. മരണത്തിന്റെ പടിവാതിലിലെത്തിനിൽക്കുന്ന കോവ ലന് സന്യാസധർമ്മമാണ് അടികൾ ഉപദേശിക്കുന്നത്. ഭാര്യാസമേതനായി ഗൃഹസ്ഥാശ്രമത്തിലിരുന്നു

കൊണ്ടുതന്നെ കർമ്മഫലസന്യാസയോഗം ശീലിച്ച് മുക്തിമാർഗ്ഗത്തിൽ സഞ്ചരിക്കണം. ഗീതയിലെ ഈ പാഠമാണ് കവുന്തിയടികൾ കൊടുക്കുന്നത്. വൈഷ്ണവമതക്കാരിയായ മാതരി (യാദവസ്ത്രീ) കവുന്തിയടികളെ വന്ദിക്കുന്നു എന്നും അവളുടെ കയ്യിലാണ് കണ്ണകിയെ അടികൾ വിശ്വസിച്ച് ഏൽപ്പിക്കുന്നത് എന്നതും വളരെ ശ്രദ്ധേയമാ ണ്.സൃഷ്ടികർത്താവായ ബ്രഹ്മാവിനുപോലും പിതാ വായ വിഷ്ണുവിന്റെ അവതാരമായ രാമനേയും ഭാഗവതകഥയിലെ നളനേയും ഉദാഹരിക്കുന്നതും ശ്രദ്ധിക്കണം.

സന്യാസിമാരെ സന്തോഷിപ്പിക്കുന്നതിന്നുദാഹരണമാ യി മാതരിയോട് കവുന്തിഅടികൾ ഒരു കഥ പറയു ന്നുണ്ട്.പൂംപുകാറിലെ ശിലാതലത്തിലിരുന്ന് ധർമ്മോ പദേശം ചെയ്യുന്ന ശമണചാരണന്റെ മുമ്പിൽ ഒരു ദിവ്യരൂപം പ്രത്യക്ഷമായി. മഴവില്ലൊളി പരത്തുന്ന ശരീരത്തിൽ പുതുനക്ഷത്രമണിമാല ചാർത്തി, തപനീ യപൂണുനൂലണിഞ്ഞ് വന്ദനീയനായ ആ മഹാത്മാവി ന്റെ ഒരു കൈ കുരങ്ങൻറേതായിരുന്നു.ഈ രൂപം കണ്ട ശ്രമണന്മാർ നീയാരെന്ന് ചോദിച്ചു. പട്ടിണിവ്ര തക്കാരായ ജൈനന്മാർ ഭിക്ഷക്ക് ചെല്ലുന്ന ധനികഭവ നത്തിൽ ഒരിക്കൽ ഒരു മാതവൻ പാദപൂജക്കെത്തി. ആ സമയത്ത് ഒരു കുരങ്ങൻകുട്ടി അകത്തുകടന്ന് തപോധനന്റെ പാദം തൊട്ടുവന്ദിച്ചു. അദ്ദേഹത്തിന്റെ എച്ചിലും വെള്ളവും ഭക്ഷിച്ച് കൌതുകപൂർവ്വം അഭിമുഖമായി വന്നിരുന്നു. ഇതുകണ്ട മുനി ഗൃഹ സ്ഥയോട് ഇവനെ മകനായി കരുതി സംരക്ഷിക്കുക എന്നു പറഞ്ഞു. ഗൃഹനായിക അതനുസരിച്ചു. കുര ങ്ങ് ചത്തപ്പോൾ അവൾ ശേഷക്രിയ ചെയ്ത് ഒരു വിഹിതം

സ്വപുത്രനെന്നപോലെ ദാനം ചെയ്ത് ആത്മശാന്തിക്ക് പ്രാർത്ഥിച്ചു. അതിനാൽ അവൻ വാനരരൂപം വിട്ട് ഉറയൂരിയെ രാജാവായ ഉത്തര കൌന്തസന്റെ സുന്ദരനായ പുത്രനായി ജനിച്ചു. സർവ്വ ജ്ഞനും ദിഗ്വിജയിയുമായി അനേകം ദാനധർമ്മങ്ങൾ ചെയ്തു. മുപ്പത്തിരണ്ടാം വയസ്സിൽ മരിച്ച അവൻ ദേവരൂപം കൈക്കൊണ്ടു. പോററമ്മ ചെയ്ത ദാനമാ ണ് ഇതിന്നു കാരണമെന്നറിഞ്ഞ്, മുജ്ജന്മത്തെ മറക്കാ ത്ത ആകാന്തിമാൻ തന്റെ ഒരുകൈ കുരങ്ങൻകയ്യാ യിത്തന്നെ സൂക്ഷിച്ചു. ആ ദേവരൂപമാണ് ശമണരുടെ മുമ്പിൽ വന്നത്.

ഒരുകൈ മാത്രം കുരങ്ങന്റേതായ മനുഷ്യരൂപം ശ്രദ്ധേ യമാണ്. പകുതി പക്ഷിയോ മൃഗമോ ആയ ദേവരൂ പങ്ങൾ ഭാരതീയർക്കെന്നല്ല, പല പ്രാക്തനവർഗ്ഗക്കാ ർക്കും പരിചിതമാണ്. ഗണപതി,ശുകൻ,അശ്വിനികൾ ,ഋഷഭൻ, വ്യാഘ്രപാദൻ,നൃസിംഹം എന്നിങ്ങനെ പല രും ഇന്ത്യിലുണ്ട്.മലയരും പാണരും ആദിസമൂഹങ്ങ ളും ഇത്തരം രൂപമുള്ള ഒടിയന്മാരെ ആരാധിച്ചിരു ന്നു. ഇത്തരമൊരു സിദ്ധചാരണരൂപമായ കുരങ്ങ ൻകയ്യുള്ള ദിവ്യപുരുഷൻ പൂണൂലു ധരിച്ചിരുന്നു എന്ന് കവുന്തിയടികൾ പറയുന്നു.റഷ്യൻ സമതല പ്രദേശങ്ങളിൽ ഹെറഡോട്ടസ്സിനു മുമ്പ്, സിതിയന്മാ ർക്കിടയിൽ ഇത്തരം  സിദ്ധപുരുഷന്മാരുണ്ടായിരു ന്നു. മന്ത്രവാദം, വൈദ്യം, ജ്യോതിഷം ഇവയിൽ നിപുണനും അർദ്ധപുരുഷനും അർദ്ധമൃഗവുമായ ശാമണെ ഹെറഡോട്ടസ് പരാമർശിക്കുന്നു. ഹെറഡോ ട്ടസ്സിന്റെ ശാമണും ദക്ഷിണേന്ത്യയിലെ ശമണനും ഒരേ തരക്കാരാവാം.കൊമ്പുള്ള കലമാൻ  പൊതുചിഹ്നമാ യിരുന്നു. കൊമ്പുള്ള കലമാനേറിവരുന്ന ദക്ഷിണേ ന്ത്യക്കാരുടെ കൊററവക്കും സാമ്യമുണ്ട്.

കവുന്തിയടികളുടെ കാലമായപ്പോഴേക്കും, ആദിമസ മൂഹങ്ങളുടെ ഉച്ചബലി,നിണബലി മുതലായ ഹിംസാ സമ്പ്രദായങ്ങൾ മാറി, ധർമ്മം ,അഹിംസ മുതലായ വക്ക് പ്രാധാന്യം വന്നിരുന്നു.എങ്കിലും പ്രാക്തനസമ്പ്ര ദായത്തിന്റെ ചിഹനങ്ങളായ അർദ്ധമൃഗമായ ശമണനെ സമൂഹം ഉപേക്ഷിച്ചിരുന്നില്ല.

കൌടില്യന്റെ അർത്ഥശാസ്ത്രത്തിൽ,ത്രയിയിൽ ഉപദേ ശിക്കുന്ന ധർമ്മം നാലു വർണ്ണങ്ങൾക്കും നാല് ആശ്ര മങ്ങൾക്കും സ്വധർമ്മസ്ഥാപനം ചെയ്യുന്നതിനാണ്.

ബ്രാഹ്മണൻഃ-അധ്യയനം, അധ്യാപനം,യജനം,യാജനം, ദാനം ,പ്രതിഗ്രഹം

ക്ഷത്രിയൻഃ-അധ്യനം,സാസ്ത്രാജീവം, യജനം ദാനം ലോകപാലനം(പ്രാമിപാലനം)

വൈശ്യൻഃ-അധ്യയനം, കൃഷി,യജനം, പശുപാല്യം, ദാനം,വാണിജ്യം

ശൂദ്രൻഃ-ശുശ്രൂഷ, വാർത്ത, ശിൽപ്പികർമ്മം,കുശീലവ കർമ്മം

അദ്ധ്യയനം ,യജനം, യാജനം ഇവ മൂന്നുവർണ്ണത്തിനു മുണ്ട്.അഹിംസ, സത്യം, ശൌചം, അനസൂയ, ആനൃ ശംസ്യം ,ക്ഷമ സർവ്വ മനുഷ്യരുടേയും പൊതുധർമ്മ മാണ്.ഹിംസ ക്ഷത്രിയന് അനുവദിച്ചിരിക്കുന്നത് ലോ കപാലനത്തിനും പ്രാണിപാലനത്തിനുമാണ്. അതി ർത്തിസംരക്ഷണത്തിന് ഇത് ആവശ്യമാണ്. അർത്ഥ ശാസ്ത്രകാരന്റെ ഈ ധർമ്മശാസ്ത്രത്തിന്റെ പരിഷ്ക ർത്താക്കളായിരുന്നു പിന്നീടു വന്നവരെല്ലാം. കവുന്തിയടികൾ ഒരേ സമയം ശമണചാരണരേയും

മുരുകനേയും വിഷ്ണുവിനേയും കൊറ്റവയേയും ആരാധിക്കുന്നത് അവയൊന്നും വെവ്വേറെ മതങ്ങളല്ല എന്നതിന് തെളിവാണ്.അതിലൊന്നും വൈരുദ്ധ്യവുമില്ല.കോവലനെ പാണ്ഡ്യൻ അന്യായമായി വധിച്ച പ്പോൾ കവുന്തിയടികൾ പ്രായോപവേശം ചെയ്ത് സ്വശരീരം ത്യജിച്ചു.സർവ്വരസസമ്പൂർണ്ണമായ തന്റെ ഗാനകാവ്യത്തിൽ ശാന്തരസത്തിന് ചാരണരും കവുന്തിയടികളുമാണ് കവി സൃഷ്ടിച്ചിരിക്കുന്നത്.

അത്ര ശാന്തോ നാമ ശമസ്ഥായീഭാവാത്മകോ മോക്ഷ പ്രവർത്തകഃ സതു തത്വജ്ഞാനവൈരാഗ്യാശയ ശുദ്ധ്യാദിഭിർ വിഭാവൈഃ സമുൽപ്പദ്യതേ തസ്യ യമനിയമാദ്ധ്യാത്മ ധ്യാനധാരണോപാസനാ സർവ്വഭൂതദയാലിംഗസംഗ്രഹണാദിഭിരനുഭാവൈരഭിനയഃ പ്രയോക്തവ്യഃ വ്യഭിചാരിണശ്ചാസ്യ നിർവ്വേദ സ്തുതിധൃതി സർവ്വാശ്രമ ശൌചസ്തംഭരോമാ ഞ്ചാദയഃ (നാട്യശാസ്ത്രം)

ശമം സ്ഥായിഭാവമായിരിക്കുന്നതും മോക്ഷത്തിനു പ്രചോദനം നൽകുന്നതുമായ ശാന്തരസമാണ് കവി ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കാനാഗ്രഹിക്കുന്നത്. ജ്യേഷ്ഠനായ ചെങ്കുട്ടുവനേയും അഹിംസയിലേക്കും ശാന്തിയിലേക്കുമാണ് കവി നയിക്കാനാഗ്രഹിക്കുന്നത് .അതിനാൽ സന്യാസിനിയായ കവുന്തിയടികൾ, ഈ കാവ്യത്തിലെ പ്രധാനകഥാപാത്രം തന്നെയാണ്. ഭരതന്റെ പുത്രന്മാരിൽ ഒരാൾ സൈന്ധവനും മറ്റൊരാൾ കൌത്സനുമാണെന്ന് നാട്യശാസ്ത്രത്തിലെ പരാമർശം ഇവിടെ ശ്രദ്ധിക്കണം.ഉത്തരകൌത്സപുത്രനായ ശമണനും സിഥിയന്മാരുടെ ശമണനും തമ്മിലുള്ള ബന്ധം ഗവേഷണവിഷയമാണ്. കൌണ്ഡിന്യഗോത്രത്തിലെ കൌണ്ഡിപദമാണ് തമിഴിലെ കവുന്തി. ദാക്ഷിണാത്യ

രുടെ കുലദൈവമായ ചന്ദ്രന്റെ (സോമ)പ്രഭയിൽ ദുർഘടമായ വഴിത്താരകൾ പിന്നിടുന്ന കവുന്തിയടി കൾ ,ഈ ഐതിഹാസികഗാനകാവ്യത്തിൽ മാധവി യെപ്പോലെ സന്യാസത്തിന്റെ മഹത്വം മനസ്സിലാക്കിയ കഥാപാത്രമാണ്.

- മാതരിയും അയ്യയും.

ധർമ്മിഷ്ഠരായ മുനിമാർ വാഴുന്ന മധുരയുടെ പുറഞ്ചിറ യിൽ മലർമിഴിയായ യക്ഷിക്ക് പാലട നിവേദിച്ച്,തിരിച്ചു പോരുന്ന വഴിക്കാണ് വൃദ്ധയും സുശീലയും ആയർകുലത്ത് ഉദിച്ച സ്ത്രീരത്നവുമായ മാതരി കവുന്തിഅടികളെ വണ ങ്ങുന്നത്.നിത്യവും പശുക്കൾക്ക് ജലവും പുല്ലും കൊടുത്ത്, അവ തരുന്ന പാൽ ജനങ്ങൾക്ക് കൊടുത്ത് ജീവിക്കുന്നവളും കൊടുമ(ഹിംസ)ഇല്ലാത്ത കോവലർവാഴ്വ്(ഗോപാലജീവിതം) നയിക്കുന്നവളും ഋജുബുദ്ധിയും ദയാമയിയും കളങ്കമേശാ ത്തവളുമായ മാതരി കവുന്തിഅടികളുടെ വിശ്വാസപാത്രമാ ണ്.

ഗോപാലവംശജയായ മാതരി പാലട നിവേദിച്ച യക്ഷി ആ രാണ് ജൈനരുടെ പത്മാവതിയോ. നാഗന്മാരുടെ നാഗയക്ഷി യോ.ഈ സംശയത്തിനുത്തരം ഭരതമുനിയുടെ നാട്യശാസ്ത്രം വഴി തീർക്കണം.രംഗപൂജക്ക് സരസ്വതിക്ക് സമർപ്പിക്കുന്ന ശ്ലോകം ഇങ്ങനെയാണ്. ദേവി,ദേവി മഹാഭാഗേ, സരസ്വതി ഹരിപ്രിയേ , പ്രഗൃഹ്യതാം ബലിർമാതർമയാഭക്ത്യാ സമർപ്പിതഃ

സരസ്വതി ഹരിപ്രിയയാണ്. വിഷ്ണുപ്രിയ.ബ്രഹ്മാവിന് മധുപർക്കം സരസ്വതിക്ക് പാലടപ്പായസം, ശിവനും വിഷ്ണുവിനും ഇന്ദ്രനും അട,അഗ്നിക്ക് ഘൃതാന്നം, ചന്ദ്രസൂ ര്യന്മാർക്ക് ശർക്കരപ്പായസം, വിശ്വേദേവന്മാർക്കും ഗന്ധർവ്വ ന്മാർക്കും മുനിമാർക്കും തേൻപായസം ഇങ്ങനെയാണ് നാട്യശാസ്ത്രത്തിൽ നിവേദ്യം. സരസ്വതിക്കുവേണ്ട നിവേ ദ്യമാണ് മാതരി ഇവിടെ ചെയ്തിരിക്കുന്നത്.

സൂര്യനസ്തമിക്കുമ്പോൾ കിടാവിനെ തേടുന്ന പശുക്കളുടെ കുരൽ കേട്ടുകൊണ്ട്, ഉറിക്കെട്ടും കാവും ചുമലിലെന്തിയ ഇടയന്മാരും നിറവളക്കൈകളോടുകൂടിയ ഗോപാലികമാരും വീട്ടിലേക്ക് മടങ്ങുമ്പോൾ തന്റെ മനയിൽ കണ്ണകീകോവല ന്മാരോടുകൂടി മാതരി പ്രവേശിച്ചു. അസുലഭമായ നിധി ലഭിച്ചതുപോലെ ആനന്ദവതിയായ ആ യാദവസ്ത്രീ അതിഥി കളെ മനോഹരഭവനത്തിൽ താമസിപ്പിച്ചു. മോരുവിറ്റ് ജീവി ക്കുന്ന ഇടയത്തികൾ പാർക്കുന്ന സാധാരണ കോവലക്കുടി .ആയിരുന്നില്ല അത്. അഴകുള്ള പന്തലും മികച്ച കാവലു മുള്ള മണ്ണുപൂശിയ ഒരു കൊച്ചുവീട്. വളയിട്ട സ്ത്രീകൾ പുതുജലത്താൽ കുളിപ്പിച്ചു. നറുമലർക്കോതയായ കണ്ണകിക്ക് മനം കുളിരുമാറ് മാതരി പറഞ്ഞു: സുന്ദരിമാർ അഴകുകൂ ട്ടാൻ ഹാടകമെന്ന സ്വർണ്ണം കൊണ്ട് ആഭരണങ്ങളണിഞ്ഞ്, കൃത്രിമമായുണ്ടാക്കുന്ന സൌന്ദര്യത്തെ കെടുത്തുമാറ്, നിസ ർഗ്ഗസുന്ദരിയായ ഭവതി ഇവിടെ വന്നു. നിന്നെ ഞാൻ പുതു പൊന്നുപോലെ വിചാരിക്കുന്നു. പുതുപൂവേണിയായ നീ എന്റെ സ്നുഷയാണ്.

മാതരിയുടെ ആതിഥ്യമര്യാദ ഇണയറ്റതാണ്. തന്റെ പുത്രഭാ ര്യയായിട്ടാണ് മാതരി കണ്ണകിയെ സ്വീകരിച്ചത്. കോവലവം ശജയായ മാതരി പുത്രസ്ഥാനം കോവലനു നൽകി.നറുമല ർക്കോത എന്ന് കണ്ണകിയെ വിശേഷിപ്പിക്കുന്നു.കോത എന്നാൽ സുന്ദരി. മാധവിയും മണിമേഖലയും അലങ്കാരം ഉപേക്ഷിച്ച് സന്യാസം സ്വീകരിക്കുന്നതിന് കവി കോതൈ ത്താമം കളഞ്ഞു എന്നാണ് പറഞ്ഞിട്ടുള്ളത്.തമിഴിലെ ഒരു പ്രയോഗം ഓർമ്മയുണ്ടെങ്കിൽ കോതക്ക് മറ്റൊരു അർത്ഥം കൂടി കിട്ടും.സീതൈക്കേറ്റ രാമൻ, രാധൈക്കേറ്റ കൃഷ്ണൻ, കോതൈക്കേറ്റ കോവലൻ. വിഷ്ണുവിന് ലക്ഷ്മി പോലെയും മാധവനു മാധവി പോലെയും കോവലന് പ്രിയതമ കോത അഥവാ ഗോദ.ഭൂമിദേവിയാൽ ദാനം ചെയ്യപ്പെട്ടവൾ. ഈശ്വരപുത്രിഭൂപുത്രി എന്നെല്ലാം അർത്ഥം വരും. കോതക്ക് ചേർന്ന കോവലൻ വിഷ്ണുപത്നിക്ക് ചേർന്ന കോവലനാണ്,ഗോപാലനാണ്. (കോത അഥവാ കോത എന്നത് കേരളത്തിലെ രാജാക്കന്മാരുടേയും പേരാണ്).

പുത്രിയായ അയ്യയെ വിളിച്ച് കണ്ണകിയുടെ അടിപണി ചെയ്യാൻ മാതരി ഏൽപ്പിക്കുന്നു. കോവലനെ പുത്രനും കണ്ണകിയെ പുത്രഭാര്യയുമായി മാതരി സ്വീകരിച്ചതു കൊണ്ടുമാത്രമല്ല, അയ്യ കണ്ണകിയുടെ നാത്തൂനാവുന്നത്. അയ്യ എന്ന അവളുടെ പേരുതന്നെ പത്മനാഭസഹോദരിയായ ദുരഗ്ഗയുടെ പേരാണ് മാതരിയുടെ ഇടയഗൃഹത്തിന്റെ ലാളിത്യം കണ്ണകിക്ക് അയ്യ നല്കിയ വസ്തുക്കളിൽനിന്ന് പ്രകടമാണ്. കലങ്ങൾ,വരിവളഞ്ഞ കായ്കൾ,മാങ്ങ, മധുര
ത്തേൻപഴം,ചക്ക,മാതളംകായ,ശാലിനെല്ലരി, പാല്,നെയ്യ്, കഷ്ണമരിയാനുള്ള കൊടുവാൾ,അടുപ്പുകൂട്ടാൻ ഇളം വൈക്കോൽ, ഇട്ടിരിക്കാൻ പുതുതായി നെയ്ത കരിമ്പന യോലത്തടുക്ക്, ഉണ്ണാൻ കുലക്കാത്ത കുമരിവാഴയുടെ ഇല,മുറുക്കാൻ തളിർവെറ്റിലയും അടക്കയും- തെക്കേ ഇന്ത്യയിലെ ഗ്രാമീണഗൃഹങ്ങളിൽ ഇന്നും ഊണിന്റെ വട്ടവും മട്ടും ഇതുതന്നെ.

ആയ്ച്ചിയർകുരവൈ എന്ന ഗോപികാനൃത്തം വർണ്ണിക്കു മ്പോൾ ഗോപാലന്മാരുടെ വിശ്വാസങ്ങളും ആചാരങ്ങളും നൃത്തരീതികളും കാണാം. പ്രഭാതത്തിൽ കൊട്ടാരത്തിൽ നെയ്യെത്തിക്കേണ്ട ചുമതല (നെയ്യുറ) മാതരിക്കാണ്.. . കടകോലും കയറുമായി മാതരിയും അയ്യയും തൈർക്കു ടത്തിനരികിലെത്തി. ഉറ പാർന്നുവെച്ച കുടങ്ങളിൽ പാല് ഉറ കൂടിയിട്ടില്ല. അത് വരാനിരിക്കുന്ന വിപത്തിന് മുന്നോ ടിയാണ്. കുവിഞ്ഞ്ർ പൂഞ്ഞയുള്ള കാലയുടെ കണ്ണിൽ അശ്രുബിന്ദു. ആട്ടിൻകുട്ടി തെറിച്ചോടുന്നില്ല. നാലുമുലയുള്ള പശു നടുങ്ങി അമറുന്ന സമയത്ത് അതിന്റെ കണ്ഠമണി ഉതിർന്നുവീണു. എല്ലാം ദുശ്ശകുനങ്ങൾ. ദോഷപരിഹാര ത്തിനായി മായാമാനുഷനായ കണ്ണൻ(കൃഷ്ണൻ)ബലരാമനോ ടുകൂടി ആടിയ ബാലലീലയും, വേൽമിഴിയായ നപ്പിന്നൈയോ ടൊത്ത് ആടിയ കുരവക്കൂത്തും ആടാൻ മാതരി അയ്യയോടു പറഞ്ഞു.

കളിയുടെ തുടക്കത്തിൽ വൃദ്ധമാതരി ഒരു കഥ പറയുന്നുഃ- കാരി എന്ന കറുത്ത കാളയുടെ ചീറ്റത്തെ ഭയപ്പെടാതെ പാഞ്ഞണഞ്ഞ് തലോടുന്ന വീരനെയാണ് തേനൂറുന്ന മാലകൾ

കോർത്തവൾ കാമിച്ച് മാലയിടുക. കൂറ്റൻകാളയുടെ തത്തിലെ നെറ്റി യിലെ ചുവന്ന തിലകം മായ്ച്ചിട്ട് അതിനെ തളക്കുന്നവൻ മാത്രമേ പൊൻവളയിട്ട ഈ സുന്ദരിയുടെ തോളുകള്ക്ക് ഇണങ്ങൂ. മല്ലനായ കാലക്കിടാവിന്റെ പുറത്തുകയറി ഉല്ലാസമായി ഊരുചുറ്റുന്നവനേ മുല്ലമാല ചൂടിയ ഈ സുന്ദരി ചേരൂ. സൂക്ഷ്മമായ പുള്ളികളുള്ള വെള്ളക്കാളയുടെ ഊക്ക് ശമിപ്പിച്ചവനേ ഈ സുന്ദരിയുടെ പൊൻതോളിണങ്ങു. ഇങ്ങനെ മുൻകൂട്ടി നിശ്ചയിച്ചതുപോലെ ഏഴുഋഷഭങ്ങൾ  ഏഴു ഇളംകോതമാർക്കായി കോഷ്ടത്തിൽ വളർന്നു വന്നു. ഏഴു സുന്ദരിമാരെ വീണയുടെ തന്ത്രിക ൾപോലെ നിർത്തി ഏഴുപേരുകളും മാതരി നിശ്ചയിച്ചു.

അയോദ്ധ്യാധിപനായ നഗ്നജിത്തിന്റെ പുത്രി സത്യയേയും ആറു സഹോദരിമാരേയും ഏഴുകാളക്കൂറ്റന്മാരെ അടക്കി കൃഷ്ണൻ വിവാഹം കഴിച്ച കഥയാണ് കുരവക്കൂത്തായി ആടുന്നത്.ഭാഗവതത്തിലെ സത്യയുടെ കഥ ഋഗ്വേദപ്രോക്ത മായ സൂര്യസങ്കൽപ്പത്തിന്റെ ആലങ്കാരികഭാഷ്യമാണ്.ഋഷി ദീർഘതമസ്സ് ഏഴുപുത്രിമാരുള്ള പ്രജാപതിയായിട്ടാണ് സൂര്യനെ കാണുന്നത്. ഏഴ് അശ്വങ്ങളായും ഏഴു രശ്മി കളായും ഏഴുനദികളായും ഈ പുത്രിമാരെ വേദം വാഴ്ത്തുന്നു.

ഏഴെണ്ണത്തെ പൂട്ടിയതും സ്തുതികളുടെ ഏഴുസ്വരങ്ങൾ വെക്കപ്പെട്ടതുമായ ഏഴുരുൾത്തേരിനെ ഏഴ് അശ്വം വലിക്കുന്നു. ഏഴുസോദരിമാർ അവനിൽ ചെന്നുചേരുന്നു. സൂര്യനിൽ ഏഴു നൂലുകളെ മേധാവിമാർ ഊടിനായി പരത്തിയിരിക്കുന്നു.ആറുലോകങ്ങളെ ഉറപ്പിച്ച ആ അജന്റെ ലോകം(സത്യലോകം) എന്താവാം. ഒന്നിച്ച് പിറന്നവയിൽഏ ഴാമത്തേത് ഏകജാതമാണ്.ആറു ഋതുക്കൾ ദേവജാതങ്ങളും. എന്റെ രശ്മികൾ സതികളായ സ്ത്രീകളാണ്. അവയെ പുരു ഷന്മാരെന്നും(സപ്തർഷി) പറയുന്നു. ഇത് കണ്ണുള്ളവർ കാണും.(ഋഗ്വേദം)

സത്യയും ആറു സഹോദരിമാരും സപ്തരശ്മികളും സപ്ത മാതൃക്കളുമാണ്. സപ്തകന്യമാരായ സപ്തസ്വരങ്ങളാണ്. അതിനാലാണ് വീണയുടെ ഏഴുതന്ത്രികളായ കന്യകമാരെ നിർത്തുന്നത്. കുട്ടികൾക്ക് പടിഞ്ഞാറുനിന്ന് കിഴക്കോട്ട്

കുരൽ,(ഷഡ്ജം),തുത്തം,കൈക്കിള,ഉഴ,ഇളി,വിളരി,താരം എന്ന് സംഗീതശാസ്ത്രപരമായ പേരുകളാണ് മാതരി കൊടുക്കു ന്നതും.കുരലായി നിന്നവളാണ് ശ്രീകൃഷ്ണൻ.ഇളിയായി നിന്നവളാണ് ബലരാമൻ.(പഞ്ചമം)കുരലിനടുത്തുനിന്നവൾ തുത്തം(ശുദ്ധം) ആയ്മകളായ മഹാലക്ഷ്മി അഥവാ നപ്പിന്നൈ.വട്ടത്തിൽ നിന്നാൽ ശ്രീകൃഷ്ണനടുത്ത് തുത്തവും താരവും വരുന്നു.ബലരാമന്ന് ഇരുവശവുമാണ് ഉഴയും വിളരിയും. കൈകേകിള പിന്നയുടെ ഇടത്തും,വിളരി താര ത്തിന്റെ ദക്ഷിണഭാഗത്തും വരണം. ഇങ്ങനെ ക്രമീകരിച്ച ശേഷം ശ്രീകൃഷ്ണനായി നിന്ന കുട്ടിക്ക് തുളസിമാല അണി യിക്കുന്നു.പെൺകുട്ടികൾ മണ്ഡലമായി നിന്ന് കർക്കിടക ക്കയ്യു കോർത്ത് ആടാൻ തയ്യാറാവുന്നു.

മാതരി കുരവക്കൂത്തു മുഴുവനും കാണാനിരിക്കുന്നില്ല. അവൾ പൂവും പുകയും പൂമാലയും ചാന്തുംചന്ദനവുമായി വൈഗാനദിക്കരയിലെ നെടുമാലിന്റെ അടി പണിഞ്ഞ് നീരാടാ ൻ പോകുന്നു.അവിടെവെച്ച് നഗരത്തിലെ വിശേഷം കേട്ട്, തിടുക്കത്തിൽ നീരാട്ടുമുഴുമിക്കാതെ മുടിയഴിച്ചിച്ച് ഓടിവരു ന്നു.പിന്നീട് പാണ്ഡ്യന്റെ മരണവും മധുരാപുരിയുടെ നാശ വും സംഭവിച്ചപ്പോൾ മാതരി ചാണകപ്പൊടി പാറുന്ന തന്റെ മന്ദത്തിൽ വന്നുനിന്നു. ഇടയകുലത്തിലെ പ്രജകളെ വിളിച്ചു വരുത്തി പറഞ്ഞുഃ- കോവലനല്ല തെറ്റുകാരൻ. കോമകനാണ് പിഴ ചെയ്തത്. നമ്മുടെ രാജാവിന്റെ കുടയും ചെങ്കോലും പിവച്ചുപോയി. സൂക്ഷിക്കാനേൽപ്പിച്ച ന്യാസത്തെ നഷ്ടപ്പെടു ത്തിയതിനാൽ ഞാനും സത്യഭംഗം ചെയ്തു.

അവൾ എരിയുന്ന അഗ്നിയിൽചാടി ആത്മശുദ്ധി വരുത്തി. ഇവിടെ മാതരി സതി അനുഷ്ഠിച്ചത് ഭർത്താവ് മരിച്ചതി നല്ല. സത്യംഭംഗം വന്നുപോയതിനാണ്. സത്യവ്രതയായ അവൾ സത്യലോകം പ്രാപിച്ചു. അയ്യ ദേവന്തിയുടെ തണ്ണകീക്ഷേത്രം സന്ദർശിക്കുന്നത് വഞ്ചിക്കാണ്ഡത്തിലുണ്ട്. മാതരിക്ക് പുനർജന്മമുണ്ടായി എന്ന് കവി പറയുന്നു. അവൾ ആടിയ കുരവക്കൂത്തിന്റേയും വിഷ്ണുഭക്തിയു ടേയും ഫലമായി , ആടകമാടത്തിൽ അരവണൈ കിടന്നവന്റെ കൈങ്കര്യം ചെയ്യുന്നവന്റെ (പത്മനാഭദാസൻ) ചെറുമകളായി ജനിച്ചു.

ആടകമാടത്ത് അരവണ കിടന്നവന്റെ ചേടക്കുടുംബി യും കുടുംബവും വഞ്ചിഭൂപന്റെ കണ്ണകിശിലാപ്രതിഷ്ഠ കാമാനെത്തിയവരിലുണ്ട്. പൂർവ്വജന്മസ്മൃതി വന്ന ആ ചെറുമകൾ മാതരിയുടെ ബാഷ സംസാരിക്കാൻ തുടങ്ങിഃ- ഇടമുറിയാതെ ഒഴുകുന്ന വൈഗാനദിക്കരയിൽ നിന്ന് തിരിച്ചുവരുന്ന ഞാൻ മനോഹരമായ മധുരാനഗരത്തിലെ പ്രജകളിൽനിന്ന് ആ കഠിനവാർത്ത കേട്ടു. മനയിൽ നിന്നെ കാണാനില്ല. എന്റെ പിതാവേ, യ1വനയുക്തയായ നീ എവിടെ പോയൊളിച്ചു.

ഇത് സർവ്വരേയും ആശ്ചര്യപരതന്ത്രരാക്കി. കൃഷ്ണനോടു ചേരാനുള്ള മോഹമാണ് വിഷ്ണുക്ഷേത്രത്തിലെ ദാസന്റെ ചെറുമകളായി മാതരിയെ ജനിപ്പിച്ചത്. ആടകമാടമെന്നാൽ തിരുവനന്തപുരമാണെന്ന് ചിലപ്പതികാരത്തിന്റെ മലയാളം വിവർത്തനത്തിൽ നെന്മാറ വിശ്വനാഥൻനായർ പറഞ്ഞിട്ടു ണ്ട്.ആദ്യക്ഷേത്രം അഥവാ ശ്രീമൂലസ്ഥാനം എന്നർത്ഥത്തിലാണ് ഈ പേര്.ടോളമിയുടെ കാലത്ത് ആദിക്ഷേത്രം എന്ന അർത്ഥ മുള്ള അദസ്സത്രോൻ എന്ന് വിളിക്കപ്പെട്ടിരുന്നു. അരവ് അഥവാ അറവ് എന്നാൽ ധർമ്മനാഗം. അണൈ എന്നാൽ മഞ്ചം. സർപ്പതൽപ്പമാണ് അരവണൈ. അനന്തശയനരൂപി യായ മഹാവിഷ്ണു എന്ന് അർത്ഥം.

കവുന്തിയടികൾ കുന്തിയേയും മാതരി മാദ്രിയേയും അനു സ്മരിപ്പിക്കുന്ന നാമധേയങ്ങളുള്ളവരാണ്. കണ്ണകീകോവല ന്മാർക്ക് മാതൃസ്ഥാനീയകളുമാണ്.സത്യ എന്ന ശ്രീകൃഷ്ണപ ത്നിയുടെ കഥ പാടുന്ന മാതരി സത്യത്തിനുവേണ്ടിയാണ് സതി അനുഷ്ഠിച്ചത്. രാധയേയും മീരയേയും പോലെ ഒരു ഗോപാലിക.എന്റെ രശ്മികൾ സതികളായ സ്ത്രീകളാണെന്ന് വേദത്തിലെ സൂര്യൻ പ്രഖ്യാപിക്കുന്നു.മാതരി സൂര്യരശ്മി യാണ്. സൂര്യനും രശ്മിയും ഭേദമില്ലാത്തതിനാൽ അവൾ സത്യസ്വരൂപമായ സൂര്യനാണ്. പ്രേമം കൊണ്ട് മനുഷ്യ മനസ്സുകളിലെ ഇരുട്ടകറ്റുന്ന സത്യസ്വരൂപമായ സൂര്യൻ.

- രാജപത്നിമാർ

ചിലപ്പതികാരം ചോള,ചേര,പാണ്ഡ്യന്മാരുടെ കഥയാണെ ങ്കിലും ചേര,പാണ്ഡ്യന്മാരുടെ രാജ്ഞിമാർ മാത്രമേ ഇതിൽ കഥാപാത്രങ്ങളായി പ്രത്യക്ഷപ്പെടുന്നുള്ളു.മധുരയിലെ ഗണി കമാരുടെ രൂപ,നടന,ഗീതാദികളിൽ പാണ്ഡ്യൻ മയങ്ങിയ പ്പോൾ, തോന്നിയ വേദന മറച്ചുപിടിച്ച് തല നോവുന്നു എന്നു പറഞ്ഞ്ര് കുലനിധിയായ ദേവി ഒറ്റക്ക് അന്തഃപുര ത്തിലേക്ക് പോയി.അതുകണ്ട പാമ്ഡ്യന്റെ മനസ്സും ഇളകി. അദ്ദേഹവും മന്ത്രിമാരെ വിട്ട് ദേവിയുടെ അരമനയിലെക്ക് ഗമിച്ചു.ഇങ്ങനെ മനമിളകിയ സമയത്താണ് തട്ടാന്റെ വാ ക്കുകൾ ശരിയായി നിരൂപിക്കാതെ പാണ്ഡ്യൻ കോവലനെ വധിക്കാൻ ഉത്തരവിട്ടത്. കാണാതെ പോയ ചിലമ്പ് കിട്ടി യാൽ റാണിയുടെ പ്രണയകലഹം വേഗം തീർക്കാമെന്ന് അദ്ദേഹം കരുതിപ്പോയി.

ഭർത്താവ് അന്യസ്ത്രീകളിൽ മയങ്ങിയ ദുഃഖം കണ്ണകിയോ ളമില്ലെങ്കിലും പാണ്ഡ്യദേവിയും അനുഭവിക്കയുണ്ടായി. എന്നാലും അവൾ തന്റെ ധർമ്മപാലനത്തിൽനിന്ന് ഒഴി ഞ്ഞുമാറിയില്ല. ആരെയും ഒന്നും അറിയിക്കാതെ തല വേദന ഭാവിക്കയേ ചെയ്തുള്ളു. കോവലന് തന്റെ തെറ്റു മനസ്സിലാക്കാൻ മാധവിയുടെ പാട്ടിലെ അർത്ഥം വെച്ച വരികൾ വേണ്ടിവന്നു. പാണ്ഡ്യൻ രാജ്ഞി അരമനയി ലേക്ക് പോയപ്പോൾത്തന്നെ തെറ്റു മനസ്സിലാക്കി.ഭാര്യയുടെ മനസ്സ് അറിഞ്ഞുകഴിഞ്ഞു. കോവലന്റെ ഗതി കണ്ണകി മുൻകൂട്ടി സ്വപ്നത്തിൽ കണ്ടിരുന്നു. പാണ്ഡ്യനാടിന്റെ പതനം റാണിയും സ്വപ്നത്തിൽ കണ്ടിരുന്നു.റാണി സഖിയോടു പറഞ്ഞുഃ-വെൺകൊറ്റക്കുടയും ചെങ്കോലും താവെ വീഴുന്നതും ഗോപുരവാതിലിലെ മണി ആടുന്നതും ഞാൻ കണ്ടു.നാലുദിശയും ഇരുൾ പരക്കുമാറ്, സൂര്യനെ ഇരുട്ടുവിവുങ്ങുന്നതും കണ്ടു. രാത്രിയിൽ മനോഹരമായ ഇന്ദ്രധനുസ്സ്, പകലിൽ നട്ടുച്ചക്ക് നക്ഷത്രങ്ങൾ. ഏതോ ദുഃഖം നമുക്കു വരാനിരിക്കുന്നുണ്ട്. ആ ദുഃഖത്താൽ കുടയും ചെങ്കോലും വീഴും. മണി മുഴങ്ങും.എട്ടുദിക്കും ഞെട്ടും.രാത്രി മഴവില്ലും പകലിൽ കൊള്ളിമീനും ഉദിക്കും.

ഈ പടുകാഴ്ചയെക്കുറിച്ച് ഉടനെ ചെന്ന് മഹാരാജാവിനോടു പറയണം.

ഇതു പറയുമ്പോൾ  ചുഴന്ന് സമ്പത്സമൃദ്ധിയുടെ ചിഹ്ന ങ്ങളൊക്കെയുണ്ട്. പ്രഭ തൂകുന്ന ആടകളണിഞ്ഞ് കണ്ണാ ടിയും പട്ടും പുതുവസ്ത്രവും തളിർവെറ്റിലച്ചെല്ലവും ചാന്തും കുങ്കുമവും മൃഗമദവും ചന്ദനവും പൂമാലകളും ചാമരവും അകിൽപ്പുകയുമേന്തിയ ദാസിമാരുണ്ട്. നരച്ച കൂന്തലുള്ള വൃദ്ധദാസിമാർ വാത്സല്യപൂർവ്വം വാഴ്ത്തു ന്നുണ്ട്. റാണി പാണ്ഡ്യനോട് തന്റെ തീക്കിനാവിനെപ്പറ്റി പറയുമ്പോഴാണ് പുറത്ത് കണ്ണകിയുടെ വാക്കുകൾ ഉയരുന്നത്. സിംഹാസനാരൂഢനായി ശ്രീമകള് വാഴുന്ന മാറോടെ ഇരിക്കുന്ന തെന്നവന്റെ ജീവിതത്തിൽ പെട്ടെന്ന് ഇരുട്ട് പരക്കുന്നു. കണ്ണകി തന്റെ ദുഃസ്വപ്നത്തെക്കുറിച്ച് സുദീർഘമായ യാത്രയിൽ മുഴുവനും കൂടെയുണ്ടായിട്ടും കോവലനോട് അരവാക്ക് പറഞ്ഞില്ല. ഈ യാത്ര വേണ്ട എന്ന് മധുരാപരിയുടെ ദ്വാരം കടന്ന് ചിലമ്പു വിൽക്കാ ൻപോകുമ്പോളും കൂടി അവൾ പറഞ്ഞില്ല. റാണിയാകട്ടെ, സ്വപ്നം കണ്ട ഉടനെ അത് രാജാവിനോടു പറഞ്ഞ് അദ്ദേ ഹത്തെ ജാഗരൂകനാക്കണമെന്നാണ് വിചാരിക്കുന്നത്. ഭർത്താവിന്റെ ഭാവിയിൽ ശ്രദ്ധാലുവും ഉൽക്കണ്ഠയുള്ള വളുമാണ് രാജ്ഞി.കണ്ണകിയും കോവലനും അന്ത്യനാളു കളിൽ ശ്രീ നഷ്ടപ്പെട്ട് ക്ലേശിച്ച് ജീവിക്കേണ്ടിവന്നപ്പോൾ പാണ്ഡ്യനും റാണിയും അവസാനമുഹൂർത്തം വരെ ശ്രീ ലാളിതരായിരുന്നു.

പ്രജാപരിപാലനം കുലധർമ്മമാക്കിയ പാമ്ഡ്യകുലത്തിന്റെ കീർത്തി താൻമൂലം പിഴച്ചു എന്ന് മനസ്സിലാക്കിയ പാ ണ്ഡ്യൻ, എന്റെ ആയുസ്സ് കെട്ടുപോകട്ടെ എന്ന് മനസ്സിൽ വിചാരിക്കയും തൽക്ഷണം മരിക്കയും ചെയ്തു. അദ്ദേ ഹം സ്വേച്ഛാമൃത്യു വരിച്ചു. ഉടനെ തെന്നവന്റെ മഹാദേ വി ഉല്ളം നടുങ്ങി, കാന്തൻ വെടിഞ്ഞവൾക്ക് ശാന്തിയേത് എന്ന് പുലമ്പി,ഭർതൃപാദം തൊഴുത് അവിടെത്തന്നെ വീണുമരിച്ചു. കോവലനാകട്ടെ, താൻ നാടുവിട്ടുപോന്നത് തെറ്റായി എന്നു മനസ്സിലായ ശേഷവും അതുതന്നെ തുട ർന്ന്

ചെയ്തുകൊണ്ടിരുന്നു.കോവലൻ മരിച്ചിട്ടും ഗതിയി ല്ലാതെ അലഞ്ഞുനടക്കേണ്ടിവന്നു,കണ്ണകിക്ക്.

ഹേ,ദേവീ, നിന്നെ ഇവിടെ സുഖിച്ചുകഴിയാൻ ഞാനനു വദിക്കില്ല എന്ന് കണ്ണകി വീരവാദം മുഴക്കുന്നത് കോപ്പെ രുംദേവിയുടെ മൃതദേഹത്തെ നോക്കിയാണ്.അവൾ കാന്ത നോടൊപ്പം സ്വേഛാമരണം വരിച്ച്,ശാശ്വതസുഖവും ശാന്തിയും അനുഭവിക്കയാണ്.അശാന്തയായ കണ്ണകിയുടെ വീരവാദത്തിലെ വിരോധാഭാസം കവി വ്യക്തമായി ചൂണ്ടിക്കാണിച്ചുതരുന്നു.കണ്ണകിയുടെ കഥ കേട്ട ചെങ്കുട്ടു വൻ തന്റെ രാജ്ഞിയോട് ചോദിച്ചുഃ-

ഉയിരുടൻ കണവനോടമരപുരി പുക്ക കറയറ്റ പാണ്ഡ്യന്റെ റാണിതാനും ക്രുധിതയായിവിടേക്കു വന്ന പതിവ്രതാ- മണിയുമിവരിലാർ മഹിമയുറ്റോൾ.

ആരാണ് കൂടുതൽ മഹിമയുള്ളവൾ പാണ്ഡ്യറാണിയോ കണ്ണകിയോ.രാജപത്നി ഉത്തരം പറഞ്ഞുഃ-കാന്തൻ മരിച്ച തിന്റെ തുൻപമറിയാതെ പോയവൾ ലക്ഷ്മീലോകത്തി ലെത്തി. നമ്മുടെ നാട്ടിലെത്തിയവളെ ഇന്നുമുതൽ നമുക്ക് വണങ്ങുക..

ലക്ഷ്മീലോകം വിഷ്ണുലോകമാണ്. വൈകുണ്ഠം പ്രാപി ച്ച് ജനിമൃതിമുക്തി നേടിയവളാണ് ശ്രേഷ്ഠ. ഭൂലോകത്തി ലെ ചേരനാട്ടിലെത്തിയവൾ അല്ല.എന്നാലും നമ്മുടെ നാട്ടി ലെത്തിയവളെ ആതിഥ്യമര്യാദയോടെ നമുക്ക് പൂജിക്കണം. കണ്ണകി സ്വർഗ്ഗലോകത്തിലേക്ക് പോയെന്നാണ് കുന്റക്കുറവ ർ പറഞ്ഞത്. സ്വർഗ്ഗവും പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും ഭൂമിയിലെത്തിക്കുന്ന ലോകമാണ്. അതിനാൽ കണ്ണി പിതൃലോകത്തിലേ എത്തിയിട്ടുള്ളു. പാണ്ഡ്യറാണി ദേവയാനം ചെയ്ത് സൂര്യലോകവും വിഷ്ണുപദവും പ്രാപിച്ചു. കണ്ണകി പിതൃയാനം ചെയ്ത് ചന്ദ്രലോകം പ്രാപിച്ചു. അവളെ നമുക്ക് ആരാധിക്കാം. അതായത് കണ്ണകിശിലാപൂജ പിതൃക്കളുടെ ആരാധനയാണ്.

രാജപത്നിയായ പാണ്ഡ്യറാണിയെ താൻ കൂടുതൽ ബഹു മാനിക്കുന്നു എന്ന് ചെങ്കുട്ടുവന്റെ പത്നി തെളിച്ചുപറ യാതെ

വ്യംഗ്യമായി പറഞ്ഞതെന്താണ്.റാണിയുടെ കാര്യ
ക്ഷമതയും നൃപനീതിയിലുള്ള പരിജ്ഞാനവുമാണ്
അതിന്നു കാരണം. കുന്റക്കുറവരെപ്പോലെയുള്ള പ്രജകളാ
ൽ കൊണ്ടാടപ്പെട്ട ഒരുവളെ സഭയിൽവെച്ച് റാണിയേക്കാ
ളും താഴെ എന്ന് പറയാതിരിക്കാനുള്ള വിവേകം ചെങ്കു
ട്ടുവന്റെ പട്ടമഹിഷിക്കുണ്ട്. വേദപാരംഗതനായ ഭർത്താവി
നു തന്റെ ആശയം ശരിക്കു മനസ്സിലാക്കാൻ ശാശ്ശ്വതസുഖ
രൂപമായ വൈകുണ്ഠപ്രാപ്തി പാണ്ഡ്യറാണിക്ക് ലഭിച്ചു എന്ന്
ആദ്യം വ്യംഗ്യമായി പറയുന്നുണ്ട്. അതിനാൽ
അവളാകണമല്ലോ മികച്ചവൾ. കണ്ണകിക്ക് ക്ഷേത്രം പണിത്
ബഹുമാനിക്കാഞ്ഞാൽ ചെങ്കുട്ടുവന്റെ ജനപ്രീതി നഷ്ടപ്പെട
ടും.റാണിയുടെ ഈ ഇംഗിതം ശരിയായി ഗ്രഹിച്ച ചെങ്കു
ട്ടുവൻ കണ്ണകീശിലാപ്രതിഷ്ഠാപനത്തിനു മുതിരുന്നു..ഇതി
ൽനിന്ന്    വേണ്മാൾക്ക് ചെങ്കുട്ടുവനിലുള്ള സ്വാധീനവും
അദ്ദേഹത്തിന് അവളിലുള്ള വിശ്വാസവും മനസ്സിലാക്കാം.
അവളുടെ ബുദ്ധശക്തിയും പ്രജാഹിതമറിഞ്ഞ് പ്രവർത്തി
ക്കുന്നതിലുള്ള കഴിവും ത്കക സമയത്ത് ഭർത്താവിനെ
വേണ്ടത് വേണ്ടപോലെ ഉപദേശിക്കാനുള്ള സാമർത്ഥ്യവും
വേദവിജ്ർ◌ാനവും ആതിഥ്യമര്യാദയും വെളിപ്പെടുന്നു.

വേണ്മാൾ എന്നത് സാമാന്യനാമമാണ്. വേളിർകുലത്തിൽ
പിറന്നവളെന്നേ അർത്ഥമുള്ളു. കുറുനിലമന്നരെയാണ്
വേളിർ എന്ന് പറയുന്നത്. അഗസ്ത്യമുനി 18 വേളിർക
ളോടെ തെക്കോട്ടു നീങ്ങി. അവരിലൊരാളായ ഒരു
സാമന്തരാജപുത്രിയാണ് വേണ്മാൾ. വെളിയൻ വേണ്മാൾ
എന്നു പറയുന്നതിനാൽ വെളിയനെന്ന (വെളിയങ്ങോട്ട്)
സാമന്തപുത്രിയാണ്.

മാനീർവേലിക്കടമ്പെറിന്തിലവന്തിവെള്ളിമാട-
മയത്തു വാനവർമരുളമലൈവിർപൂട്ടിയ
വാനവർ തോന്റൽ വായ് വാട്ക്കോതൈ
വിളങ്കിലവന്തിവെള്ളിമാട-                              ത്തിളങ്കോ
വേണ്മാളുടനിരുന്തരുളി                              എന്നതിലെ ഇളങ്കോ
പ്രയോഗവും ദേവിയുടെ സ്വന്തനാമം കുറിക്കുന്നില്ല.
യുവറാണി,യുവരാജാവ് മുതലായ സ്ഥാന മേ

പറയുന്നുള്ളു.പാണ്ഡ്യറാണിയെ അമ്മ എന്നും കണ്ണ കിയെ പത്തിനി എന്നും വിളിക്കുന്ന വേണ്മാൾ അമ്മയാ യി ബഹുമാനിക്കുന്നത് പാണ്ഡ്യറാണിയെയാണ്.

കണ്ണകീപ്രതിഷ്ഠക്ക് ശിലയെടുക്കാൻപോയ ചെങ്കുട്ടുവനെ കാത്തിരിക്കുന്ന രാജപത്നിയെയാണ് പിന്നെ കവി അവ തരിപ്പിക്കുന്നത്.മുപ്പത്തിരണ്ട് തിങ്കളായി പിരിഞ്ഞിരിക്കുന്ന പ്രിയതമനെക്കാത്ത് നിധിനിറഞ്ഞ വിശാലനഗരത്തിലെ നെടുനിലകളുള്ള കനകക്കൊട്ടാരത്തിൽ, മുത്തുകൾ കോർത്തുവിതാനിച്ച ചിത്രമഞ്ചത്തിൽ,വൈരവും മാണിക്യ വും പതിച്ച സ്വർണ്ണക്കട്ടിലിൽ, ഇണയെ പുണർന്ന അര യന്നം തന്റെ പ്രാണിധർമ്മം നിർവ്വഹിക്കുമ്പോൾഉതിർത്ത മൃദുലമായ തൂവലുകൾനിറച്ച മെത്തകൾ മേൽക്കുമേൽ അടുക്കിയിട്ട അണൈപ്പള്ളിമേൽ(കിടക്കപ്പള്ളി) ഉറക്കം വരാതെ കിടക്കുകയാണ് വേണ്മാറെൾ.വൃദ്ധകളായ വളർത്ത മ്മമാർ ആ കിടപ്പുകണ്ട് ദുഃഖിച്ചു.സത്യശീലകളായ അവർ മഹാരാജാവ് മടങ്ങിവരുന്ന ലാർത്ത കേട്ടഉടനെ ആ വിവ രം മഹാറാണിയോടു വന്നുപറഞ്ഞ് അവളെ അനുഗ്രഹി ച്ചു.

സന്ധ്യക്ക് കടലിനാൽ ചുറ്റപ്പെട്ട സുഫലയായ ഭൂമിയുടെ മദ്ധ്യഭാഗത്ത് ഉയർന്നുനിൽക്കുന്ന മേരുപർവ്വതം പോലെ ,മതിലിനാൽ ചുറ്റപ്പെട്ട വഞ്ചിനഗരമദ്ധ്യത്തിലെ മാളിക യുടെ ചന്ദ്രശാലയിൽമംഗലമടന്തൈ(മംഗളാദേവി)യായ വേണ്മാൾ ചന്ദ്രദർശനത്തിനായി വന്നുനിന്നു. വളകളിട്ട സ്ത്രീകൾ നിലവിളക്കുകൾ പിടിച്ച്എതിരേൽക്കാൻ നിരന്നു. ഘടവും വീണയും മദ്ദളവും മുഴങ്ങി. മാൻമദച്ചാ ന്തും വെൺചന്ദനവും ഏന്തിയ പരിചാരികമാർ ,കണ്ണാ ടിയും ആടയാഭരണങ്ങളുമേന്തിയ തോഴിമാർ,മാലകളും സുഗന്ധവസ്തുക്കളും പേറി സ്ത്രീവേഷമണിഞ്ഞ പുരുഷ ന്മാർ,- അവരാൽ എതിരേൽക്കപ്പെട്ട്  ആടയാഭരണങ്ങളും സുഗന്ധദ്രവ്യങ്ങളും പൂശി അണിഞ്ഞൊരുങ്ങിയ പട്ടമഹി ഷിയുമൊത്ത് ചെങ്കുട്ടുവൻ നിലാമുറ്റത്ത് എഴുന്നള്ളിയി രുന്നു. അവർ രണ്ടുപേരും പറവൂരിലെ കൂത്തച്ചാക്യാ രുടെ കൂത്തുകണ്ട് ആനന്ദിച്ചു. ഇവിടെയെല്ലാം ഒരു സാധാരണ

രാജ്ഞിമാത്രമായി തോന്നുന്ന വേണ്മാളിന്റെ വാക്കിൽ (രാജസഭയിലെ)കവി സ്വന്തം അഭിപ്രായമാണ് പ്രകടിപ്പിച്ചിരിക്കുന്നത്. കാവ്യമർമ്മം തന്നെ ഈ തത്വത്തിലധിഷ്ഠിതമാണ്. മാടലബ്രാഹ്മണൻ മറ്റൊരു രംഗത്തിൽ പുണ്യം ക്ഷയിച്ച ആത്മാവ് ഭൂലോകത്തിൽ മടങ്ങിവരുമെന്ന ആശയം പ്രകടിപ്പിക്കുന്നുണ്ട്.

വിണ്ണോരുരുവി നെയ്തിയ നല്ലുയിർ മണ്ണോരുരുവിൻ മറിക്കുമറിയ്ക്കും. ഈ പുനർജന്മതത്വം വഞ്ചിനഗര ത്തിലെ രാജ്ഞിയുടെ വാക്കിൽ വെക്കാൻ  കവിക്ക് മറ്റൊരു കാരണം കൂടിയുണ്ടാവാം. അറിവുകൊണ്ടും സൌന്ദര്യം കൊണ്ടും കേളികേട്ട ഒരു കേരളീയവനിത. തന്റെ ജ്യേഷ്ഠന്റെ പത്നി. താൻഏതൊരു വഞ്ചിഭൂപാല വംശദീപമോ, അതേ വംശത്തിൽത്തന്നെ ജനിച്ചവൾ. ആ മഹതിയുലൂടെ പുനർജന്മസിദ്ധാന്തം അവതരിപ്പിക്കുക വഴി സ്വവംശത്തിന്റെ വിജ്ഞാനസമ്പത്ത് അമ്മ വഴി കിട്ടിയ മാതൃദായമാണെന്ന് പ്രഖ്യാപിക്കുക കൂടിയായി രിക്കാം.

- ദേവന്തിയും വസന്തമാലയും

കണ്ണകിയുടെ പ്രിയസഖിയാണ് ദേവന്തി. മാധവിയുടേത് വസന്തമാലയും. ദേവന്തി ഒരു പ്രധാനകഥാപാത്രമാണ്. വസന്തമാലക്ക് അത്ര പ്രാധാന്യമില്ല. ദേവന്തി പാഷണ്ഡച്ചാത്തന്റെ ഭാര്യയാണ്. പാഷണ്ഡച്ചാത്തന്റെ കഥ പറഞ്ഞിട്ടാണ് അവളെ അവതരിപ്പിക്കുന്നത്. മാലതി എന്ന ബ്രാഹ്മണി സപത്നിയുടെ കുഞ്ഞിന് ശംഖിൽ പാലൂട്ടുമ്പോൾ അത് ഇടനെഞ്ഞിൽപോയി കുഞ്ഞ് മരിച്ചു. സപത്നിയും ഭർത്താവും തന്നെ പഴിപറയുമെന്ന് വിചാരിച്ച് ദുഃഖി തയായ മാലതി കുഞ്ഞിന്റെ ശവമെടുത്ത് പല ക്ഷേത്രങ്ങളും സന്ദർശിച്ചു. ആദ്യം കൽപ്പവൃക്ഷത്തിൻ കോവിലിൽ ചെന്നു. ഐരാവതത്തി,ന്റെ വിശാലമായ കോവിലും നാഗക്കോട്ടയും പകലിന്റെ വാതിൽ തുറക്കുന്ന സൂര്യക്ഷേത്രവും മുരുക ൻകോട്ടവും സന്ദർശിച്ചു.വജ്രക്കോട്ടം, പുറംപള്ളി വസിക്കു ന്ന കോട്ടം,നികന്തൻകോട്ട, ചന്ദ്രക്ഷേത്രം എന്നിവിടങ്ങളി ലെല്ലാം മുട്ടിവിളിച്ചു. തേവരേ,എന്റെ ദുഃഖം ശമിപ്പിക്കണേ എന്ന് കരഞ്ഞു.ഒടുവിൽ പാഷണ്ഡനായ ചാത്തന്റെ കോവിലിലും

അവൾ പാടുകിടന്നു.പരദൂഷണക്കാരിയായ പെണ്ണിന്റെ രൂപത്തിൽ ചാത്തൻ പ്രത്യക്ഷപ്പെട്ടു. അമ്മേ, വരേണ്യരായ ദൈവങ്ങൾ ഒരിക്കലും തപസ്സില്ലാത്തവർക്ക് വരം കൊടുക്കാറില്ല, ഞാൻ പൊളിയല്ല,സത്യമാണ് പറയു ന്നത്, ആ കുഞ്ഞിന്റെ പിണം ഇങ്ങോട്ടുതരൂ എന്നു പറഞ്ഞ് കുട്ടിയുടെ ശവം തട്ടിപ്പറിച്ചു.ചുടുകാട്ടിലെ ഇരുട്ടത്ത് ശവം തിന്നുന്ന ദാകിനിപ്പിശാചിന് ഇട്ടുകൊടുത്തു. (ദഹിപ്പിക്കുന്ന അഗ്ന്). ഇതുകണ്ട മാലതി ഇടികൊണ്ട മഞ്ഞുപോലെ ഉരു കി. അപ്പോൾ ദയ തോന്നിയ ചാത്തൻ, അമ്മേ കരയരുത്, ഇന്ന് നീ പോകുന്ന വഴിയിൽ കാട്ടിൽ, കുയിൽകൂകുന്ന ശാഖക്കുതാഴെ നിന്റെ മകനെ കാണും എന്ന് പറഞ്ഞു.താൻ പറഞ്ഞ സ്ഥലത്ത് ചെറിയൊരു ശിശുവായി അവൻ ചെന്നുകിടന്നു. മാലതി കുഞ്ഞിനെ മടിയിലിരുത്തിയും ആശ്ലേഷിച്ചും ആനന്ദപരവശയായി. സപത്നിയുടെ കയ്യിൽ കൊടുത്തു.വേദസാരമറിഞ്ഞ ബ്രാഹ്മണകുലത്തിൽ, പരിശുദ്ധ നായി, ബ്രഹ്മചര്യം ദീക്ഷിച്ച്, സർവ്വശാസ്ത്രപാരംഗതനായി അമ്മമാരുടെ അകം കുളിർപ്പിച്ച് ആ കുട്ടി വളർന്നു.പിതാവ് മരിച്ചപ്പോൾ പിതൃകർമ്മം പിഴ കൂടാതെ ചെയ്തു. മുറപോ ലെ വേട്ട ധർമ്മപത്നിയായ ദേവന്തിക്ക് തന്റെ നിത്യമംഗല യൌവനരൂപം കാട്ടിക്കൊടുത്തു. എന്നെ ദർശിക്കാൻ എന്റെ കോട്ടത്തിലേക്ക് വരിക എന്നു പറഞ്ഞ് അപ്രത്യക്ഷനായി. കണവൻ തീർത്ഥാടനത്തിനു പോയതാണ്, അവൻ തിരിച്ചു വരാൻ വ്രതമിരിക്കുകയാണ് എന്നു പറഞ്ഞ് ദേവന്തി ചാത്തൻകോവിലിൽ നിത്യദർശനവും വഴിപാടുകളും നടത്തിവന്നു. അവിടത്തെ പ്രസാദവുമായാ കണ്ണകിയെ ചെന്നുകണ്ട് ഭർത്താവ് തിരിച്ചുവരുമെന്ന് ആശ്വസിപ്പിക്കുന്ന ദേവന്തി, ഏതോ മുജ്ജന്മപാപമാണ് കണ്ണകിയുടെ വിരഹ കാരണമെന്നും അത് തീരാൻ കാവേരീസംഗമസ്ഥാനത്ത് സോമ,സൂര്യകുണ്ഡങ്ങളിൽ നീരാടി കാമനെ വണങ്ങണ മെന്നും ഉപദേശിച്ചു.

ദേവന്തി വിമലയും സുശീലയുമാണ്. ചാത്തനുമുമ്പിൽ സർവ്വസ്വവും സമർപ്പിച്ച് അവൻെ മണവാട്ടിഭാവത്തിൽ സേവ ചെയ്യുന്ന ബ്രാഹ്മണസ്ത്രീയാണ് മുജ്ജന്മകൃതമായ കർമ്മം അതിന്റെ ഫലം അനുഭവിപ്പിക്കുമെന്ന് കവിയെപ്പോ

ലെ അവളും വിശ്വസിക്കുന്നു. കാവ്യത്തിന്റെ ഉദ്ദേശം ഈ സന്ദേശം തന്നെയാണ്.

കാവ്യാന്ത്യത്തിലാണ് പിന്നീട് ദേവന്തി പ്രത്യക്ഷ,പ്പെടുന്നത്. കടവുട് ചാത്തനുടനുറൈന്ത ദേവന്തി എന്നാണിവിടെ കവി പറയുന്നത്. ജൈവമായ ചാത്തനോട് ബന്ധമുള്ള ദേവന്തി. ദൈവം ഉറഞ്ഞ അഥവാ ദൈവം ആവേശിച്ച, ദൈവീകശക്തി യുള്ള എന്ന് അർത്ഥം. ദേവന്തിയും അയ്യയും കൂടിയാണ് കണ്ണകീക്ഷേത്രത്തിലെത്തുന്നത്. ദേവന്തി ചെങ്കുട്ടുവനോട് പറയുന്നു:-മുടിചൂടിയ തമിഴ്നാട്ടുമന്നർ മൂന്നുപേരും കാക്കു ന്ന ദൈവമായ, വടക്കുദിക്കിലെ ഹിമാലയത്തിൽ പിറന്ന് , പാഞ്ഞുവരുന്ന ഗംഗാജലത്തിൽ നീരാടിയ വളയണിക്കയ്യുള്ള ദേവിയുടെ തോഴിയാണ് ഞാൻ. ചോഴനാടിന്റെ പുത്രിക്ക് ഞാൻ തോഴിയാണ്. തപസ്സില്ലാത്തവളായ ഞാൻ ആ തീക്കി നാവിനെക്കുറിച്ച് കേട്ട ദിവസം തന്നെ എല്ലാം മനസ്സിലാക്കി യില്ല. നീണ്ടകൂന്തലുള്ള മങ്ക ഒരുമുല കൊണ്ട് ചെയ്ത യുദ്ധം കേട്ട അന്നുതന്നെ അമ്മ ഉയിരുവിട്ട കഥ കേട്ടിയല്ലേ. അയ്യം തീർന്ന ദർശനമുള്ളവളുടെന്യാസത്തെ കാത്തുസൂക്ഷിക്കാന ശക്തയായ എനിക്ക് മത്തു പിടിച്ചിരിക്കുന്നു എന്നു പറഞ്ഞ് ജീവൻ കളഞ്ഞ അമ്മയുടെ (മാതരി) പുത്രിയായ അയ്യയെ തോഴീ നീ കണ്ടുവോ. അവിവാഹിതയും മുഗ്ദ്ധയുമായ ഈ അമ്മായിമകളെ നീ കണ്ടുവോ.

പറയാനാരംഭിച്ചത് ചെങ്കുട്ടുവനോടാണ്. അവസാനിപ്പിക്കു ന്നത് കണ്ണകിയോടും.ദേവന്തിയുടെ വാക്കുകൾ കേട്ട കണ്ണകി പ്രത്യക്ഷപ്പെട്ട്, ഞാൻ പാണ്ഡന്റെ പുത്രിയാണ്, പാണ്ഡ്യൻ കുറ്റക്കാരനല്ല എന്ന് പറഞ്ഞു. കണ്ണകിയുടെ വിദ്യുല്ലതപോലു ള്ള രൂപം കണ്ട ചെങ്കുട്ടുവൻ ദേവന്തിയെ നോക്കി, നീ ഇപ്പോൾ കരഞ്ഞുപറഞ്ഞ മണിമേഖല ആരാണ്, അവളെ ന്തിനു സന്യാസം സ്വീകരിച്ചു എന്ന് ചോദിച്ചു.

മണിമേഖലയുടെ പേര് ദേവന്തിയുടെ വിലാപത്തിലില്ല. പിന്നെ ഈ ചോദ്യം ചോങ്കുട്ടുവൻ എന്തിനു ചോദിച്ചു.
തേവന്തികൈയെ ചെവ്വിതി നോക്കിയാണ് ചെങ്കുട്ടുവൻ ചോദിച്ചതെന്ന് കവി വ്യക്തമായി പറയുന്നുണ്ട്. മണിമേ ഖലയെക്കുറിച്ച് പറയുന്നത് അടിത്തോഴി.രറ്റ് എന്ന ശീർഷ

കത്തിലാണ്. അടിത്തോഴി പറഞ്ഞു:-ഭർത്താവിന്റെ മരണ ത്തിനും സപത്നിയുടെ കൊടുംകയ്യിനും ഇവളൊരുത്തിയാണ് കാരണമെന്ന് ആളുകൾ പറയുന്നതുകേട്ട് തപിച്ച മാധവി ബോധിക്കീഴിലെ മാധവന്നുമുമ്പിൽ സർവ്വവും സമർപ്പിച്ചത് നീ അറിഞ്ഞുവോ. മണിമേഖലയുടെ സന്യാസവൃത്താന്തം നീ കേട്ടുവോ.

ദേവന്തിയും അടിത്തോഴിയും ഒരേ ആളാണ്. അതാണ് ഇതിന്നുകാരണം. (മലയാളപരിഭാഷകൻ ഇവർ രണ്ടുപേരാ ണെന്ന് തെറ്റിദ്ധരിച്ചിട്ടുണ്ട്)കണ്ണകിയുടെ പോറ്റമ്മയായ കാവൽക്കാരിയുടെ മകളാണ് ദേവന്തി. തന്നെ പെറ്റവളോടോ ,കാത്തുരക്ഷിച്ച പോറ്റമ്മയായ എന്റെ അമ്മയോടോ ഒരു വാക്കും പറയാതെ ഭർത്താവോടൊപ്പം പോന്ന സുന്ദരിയുടെ തോഴിയാണ് ഞാനെന്നും അടിത്തോഴി പറയുന്നുണ്ട്. അന്ന ത്തെ കാലത്ത് ബ്രാഹ്മണസ്ത്രീ വൈശ്യത്തരുണിയുടെ പോറ്റ മ്മയും ബ്രാഹ്മണയുവതി വൈശ്യയുവതിയുടെ അടിത്തോഴി യും ആകുന്ന സാഹചര്യമാണ് നിലവിലുണ്ടായിരുന്നത്. പോറ്റമ്മയെ കാവൽപ്പെണ്ണ് എന്നാണ് പറഞ്ഞിരിക്കുന്നത്.

ചിലപ്പതികാരത്തിന്റെ തുടർച്ചയാണ് മണിമേഖലാകാവ്യം. അതിന്റെ കർത്താവ് ഇളങ്കോവടികളുടെ സുഹൃത്തായ കൂലവാണികൻ ചാത്തനാരാണ്. ചാത്തൻദൈവത്തിന്റെ പത്തിനിയും പൂജാരിണിയുമായ ദേവന്തിയെക്കൊണ്ട്, ചാത്തൻകവി എഴുതാനിരിക്കുന്ന കാവ്യത്തിലെ നായികയെക്കുറിച്ച് ചിലപ്പതികാരത്തിന്റെ അവസാനഭാഗത്ത് കവി പറയിക്കുന്നത് യാദൃച്ഛികസംഭവമല്ല. മണിമേഖല ഇളംപ്രായത്തിൽ സന്യസിച്ച കഥ അരവണഅടികളിൽനി ന്നാണ് ദേവന്തി അറിയുന്നത്. ചെമ്മൊഴിമാതവർ ചേയിഴൈ നങ്കൈ തന്റുറവൈമുക്കുച്ചാറ്റി നളേന്ദേയൻപുറുനമ്മൊഴി യരുളൊടും കൂറിനർ , എന്നാണ് ദേവന്തിയുടെ വാക്കുകൾ. സത്യവാക്കായ മഹാതപസ്വിയായ മാധവനാണ് അരവണൈ അടികൾ. എന്തിന് മഹാതപസ്വിയായ മഹാപുരുഷനിലൂടെ മണിമേഖല തന്റെ സന്യാസവാർത്ത കണ്ണകിയുടെ അടിത്തോ ഴിമാത്രമായ ദേവന്തിയെ അറിയിച്ചു.ഉപജീവനം കൊണ്ട് അടിത്തോഴിയാണെങ്കിലും, ദേവന്തി വ്രതനിഷ്ഠയുള്ള വിമല

മാനസയാണ്.ചാത്തൻകോവിലിലെ പൂജാരിണിയാണ്. മണി മേഖലയേയും അരവണഅടികളേയും പോലെ ദൈവത്തിൽ സർവ്വം സമർപ്പിച്ചവളുമാണ്.ദേവന്തിയിൽ ചാത്തൻ വെളി പ്പെടാറുണ്ട്. ചാത്തൻകോവിലിലെ ആരാധനാപുഷ്പങ്ങളി ലൊന്ന് ചെറുളയാകയാൽ ചാത്തൻ പിതൃഗണത്തിൽപെടുന്ന ദേവതയാണ്.

മണിമേഖലയുടെ സന്യാസകഥ പറഞ്ഞപ്പോൾ ദേവന്തിയിൽ ദൈവം ആവേശിച്ചു. പൂങ്കൊത്തുചൂടിയ മുഴി അഴിച്ചിട്ടു. പുരികം വിറച്ചു. ചുവന്ന വായിലെ പവിഴച്ചുണ്ടുമലർന്നു. ചിരിച്ചു. കണ്ണു ചുവന്നു. കൈ വീശി ഉയർത്തി,കാൽപിണച്ച് നൃത്തം വെക്കാൻ തുടങ്ങി. സാധാരണക്കാർക്ക് ഗ്രഹിക്കാനാ വാത്ത തെളിഞ്ഞ ഉണർവ്വോടുകൂടി , മയങ്ങിയവളെപ്പോലെ, നാവിൽ ചൈതന്യം തുടിക്കെ അവൾ ഉയർന്ന മൊഴികളുര ക്കാൻ തുടങ്ങി. ദേവത ആവേശിച്ച ദേവന്തിയുടെ ചെയ്തി കൾ വെളിച്ചപ്പാടു ലഭിച്ച കോമരത്തിന്റേതാണ്.ദൈവം പ്രകാ ശമാണ്. ദൈവം പ്രകാശിക്കുന്ന മാദ്ധ്യമങ്ങളാണ് സത്യം വെളിപ്പെട്ട് വെളിച്ചപ്പാടുകളാവുന്നത്.

കണ്ണകിയുടെ ബിംബപ്രതിഷ്ഠ കാണാനെത്തിയവരിൽ അരട്ട ൻചെട്ടിയുടെ ഇരട്ടപെറ്റ കുട്ടികളും, തിരുവനന്തപുരത്ത് പത്മനാഭസ്വാമിക്ഷേത്രത്തിലെ ദാസനായഗൃഹസ്ഥന്റെ ചെറു മകളുമുണ്ട്. പൂർവ്വജന്മത്തിൽ ഇവർകണ്ണകിയുടേയും കോവലന്റേയും അമ്മമാരും, മാതരിയുമായിരുന്നു. ചാത്തൻ ആവേശിക്കുംമുമ്പ് ഇവരുടെ മൂന്നുപേരുടേയും മരണത്തിൽ വിലപിച്ച ദേവന്തി ,വെളിച്ചപ്പെട്ട് ഇവരുടെ പൂർവ്വജന്മത്തെ ക്കുറിച്ച് പറയുന്നു. വാക്കുകളിൽ ദേവന്തിയുടെ ചെങ്കുട്ടു വൻ കണ്ണകിശില നാട്ടിയ ക്ഷേത്രവും മംഗളാദേവിക്ഷേത്രവും രണ്ടാണെന്ന് ധ്വനിയുണ്ട്.കാരണം, ദേവന്തി സംസാരിക്കുന്നത് ചെങ്കുട്ടുവൻ പ്രതിഷ്ഠ നടത്തിയ ക്ഷേത്രത്തിൽവെച്ചാണ്. അവൾ മംഗളാദേവിക്ഷേത്രത്തിനടുത്തുള്ള പുണ്യതീർത്ഥത്തെ ക്കുറിച്ച് ഇങ്ങനെ പറയുന്നു: മംഗളാദേവിയുടെ കോട്ടം നിൽക്കുന്ന ചുവന്ന കൊടുമുടികളോടുകൂടിയ ഉയർന്ന പർവ്വ തത്തിൽ, പിമിമുഖന്റെ(സുബ്രഹ്മമ്യൻ)ആനയെപ്പോലെ തല

ഉയർത്തിനിൽക്കുന്ന വലിയ കല്ലുണ്ട്.അതിൽ അനേകം ജല സ്രോതസ്സുകളുമുണ്ട്. അവയിലൊരു നീരൂറ്റിൽ, വെൺകടുകു പോലെ സൂക്ഷ്മങ്ങളായ കല്ലുകളും മുരുക്കിൻപൂ പോലെ ചുവന്നകല്ലുകളും  മാവുകലക്കിയ പോലെ കൊഴുത്ത ജല വും കാണാം. ആ സ്രോതസ്സിൽ മുങ്ങിഎണീറ്റാൽ പൂർവ്വജന്മ സ്മരണ കിട്ടും. കണ്ണകീക്ഷേത്രത്തിലെ ഉയർന്ന സിംഹാസന ത്തിലിരിക്കുന്നവനേ, ഇവിടെ ആ സ്രോതസ്സിലെ ജലം കൊണ്ടുവന്നിട്ടുണ്ട്. ഈ ജലത്തിന്റെ ദിവ്യശക്തി സൂര്യചന്ദ്ര ന്മാരുള്ള കാലം വരെ നിൽക്കും. ഈ കമണ്ഡലുവിലെ ജലം ഈ മൂന്നു കന്യകമാരിൽ തളിക്കുമ്പോൾ അവർ പൂർവ്വ ജന്മസ്മരണ ഉള്ളവരായിത്തീരും. പാഷണ്ഡനായ ഞാൻ ഈ ബ്രാഹ്മണിയിൽ ആവേശിച്ചിരിക്കയാണ്. ഹേ, വേദജ്ഞനായ മാടലാ.

ഇതാണ് ദേവന്തിയുടെ വാക്കുകൾ. ഈ സ്രോതസ്സിനെക്കുറി ച്ചോ അതിന്റെ ദിവ്യശക്തിയെക്കുറിച്ചോ മുമ്പ് കേട്ടിട്ടില്ലെന്ന് ആശ്ചര്യത്തോടെ ചെങ്കുട്ടുവൻ മാടലനെ നോക്കുന്നു. പാഷ ണ്ഡച്ചാത്തനെക്കുറിച്ച്,ചെന്തിറം പുരിന്തോൻ ചെല്ലൽനീക്കി എന്ന് മാടലൻ പറയുന്നതിനാൽദുഃഖം തീർക്കുന്ന കാരുണ്യ വാനാണ് ചാത്തൻ.അത്തരം ചാത്തനുമായി 8 വർഷം ദാമ്പത്യജീവിതം നയിച്ചവളാണ് ദേവന്തി. മംഗലാദേവിക്ഷേത്ര ത്തിൽവെച്ച് ബ്രാഹ്മണരൂപത്തിൽ പ്രത്യക്ഷനായ ചാത്തൻ മാടലന്റെ കയ്യിൽ ദിവ്യസ്രോതസ്സിലെ ജലം കൊടുത്തയച്ചി ട്ടുണ്ട്.അതായത് പാഷണ്ഡച്ചാത്തൻ വേദജ്ഞരായ ബ്രാഹ്മ ണർക്കും ആദരണീയനും കാരുണ്യമുള്ളവനും വിശ്വാസമുള്ള വനുമാണ്.

കണ്ണകിക്ഷേത്രത്തിലെ പുഷ്പാഞ്ജലിക്കും ധൂപത്തിനും കളഭച്ചാർത്തിനും ചെങ്കുട്ടുവൻ ദേവന്തിയെ നിയോഗിച്ചു. നിത്യപൂജക്കും അലങ്കാരപൂജക്കും അവൾക്ക് നേരത്തോ പരിചയമുള്ളതുകൊണ്ടാണ് ഈ നിയമനം. ഈ സമയത്ത് കവിയും അവിടെയുണ്ട്. നാനും ചെന്റേനെന്ന് പറയുന്ന കവി തുടരുന്നുഃ- ദേവന്തിയിലാവേശിച്ച ദൈവം എന്റെ മുന്നിൽ വന്നുനിന്ന് പറഞ്ഞു. വഞ്ചിയിലെ പുരാതന ഗരത്തിലെ മണിമണ്ഡപത്തിൽ, അഛന്റെ അടുത്തിരിക്കുന്ന നിന്നെ

നോക്കി ജ്യോതിഷി രാജലക്ഷണം തികഞ്ഞവൻ ഇവനാണെന്നു പറഞ്ഞു. തേരും ചതുരംഗപ്പടയും പൂമാ ലകളും ചേർന്ന രാജസിംഹാസനം ആഗ്രഹിക്കുന്ന ജ്യേഷ്ഠ ന്റെ മുഖം വാടുന്നതുകണ്ട് അദ്ദേഹത്തിന്റെ ദുഃഖം തീർക്കാ നായി , പകലുദിക്കുന്ന വാതിൽപ്പടിയുടെ മുന്നിൽവെച്ച് (കിഴക്കേ ഗോപുരം) ഭൂഭാരത്തെ ഉപേക്ഷിച്ച്,ചിന്തക്ക്പോ ലും കടന്നുചെല്ലാനാവാത്ത നെടുംദൂരത്തിലുള്ള അനന്ത മായ ആനന്ദസാമ്രാജ്യത്തിന്റെ അധിപനായിത്തീർന്നിരിക്കുന്നു അങ്ങ് എന്ന് പറഞ്ഞു. എന്റെ കഥയും കണ്ണകിയുടെ കഥയും പറഞ്ഞ ദേവന്തിയുടെ ഈ മൊഴി മനസ്സുതെളിയുമാറ് കേട്ട മാലോകരേ, എന്ന് അഭിസംബോധന ചെയ്താണ് കവി പിന്നെ തന്റെ ഉപദേശം തരുന്നത്. സൂര്യനുദിക്കുന്ന കിഴക്കേ കുണവായിൽകോട്ടവാതിലിൽ വെച്ച് രാജഭോഗം ത്യജിച്ച്, സന്യാസം വരിച്ച കഥയും അങ്ങനെ തനിക്കു ലഭിച്ച അനന്താനന്ദസാമ്രാജ്യത്തിന്റെ മഹത്വവും അതിന് ദേവന്തിയെ ന്ന മാദ്ധ്യമത്തിലൂടെ ചാത്തൻ തരുന്ന അംഗീകാരവും കണ്ണ കിയുടെ കഥയേക്കാൾ പ്രാധാന്യം അർഹിക്കുന്നു.കുറവന്മാ രുടെ കഥയിൽ ഒറ്റമുലച്ചിദൈവത്തിനു മാത്രമേ പ്രാധാന്യ മുള്ളു. ഇളങ്കോവടികളുടെ കഥയിൽ സ്വാനുഭവത്തിന്റെ രക്തത്തിൽ മുക്കി പ്രവഹിച്ച വാക്കുകളിൽ , കണ്ണകിയേ ക്കാളും മാഹാത്മ്യമുള്ള സന്യാസശീലരും വ്രതശുഷ്കരുമായ ഒട്ടേറെ ദൈവമനുഷ്യർ (God-men) സൃഷ്ടിക്കപ്പെടുന്നു. അത്തര മൊരു ജീവസ്സുറ്റ കഥാപാത്രമാണ് ദേവന്തി.

വസന്തമാലയുടെ സൃഷ്ടിയിൽ അത്രയും വ്യക്തിത്വശോഭ ഇല്ല. സന്ദേശവാഹികയായ ഒരു വിശ്വസ്തസഖിയെ കാവ്യധർമ്മാനുസൃതമായി സൃഷ്ടിച്ചു എന്നല്ലാതെ, കവി മറ്റൊന്നും ചെയ്തിട്ടില്ല. കണ്ണകിയുടെ വ്യക്തിത്വത്തിൽ കാമാനാവാത്ത വ്രതനിഷ്ഠയും സന്യാസശീലവും ആ ശീലങ്ങളിൽനിന്ന് ലബിച്ച ദൈവീകപരിവേഷവും കൊണ്ട്, കണ്ണകിയുടെ തോഴിയായ ദേവന്തിയെ ഇളങ്കോവടികളുടെ തൂലിക അനുഗ്രഹിച്ചിരിക്കുന്നു.

## 5. പുരുഷകഥാപാത്രങ്ങൾ

- സൂത്രധാരനും പരിപാർശ്വികന്മാരും

കോവലനൊഴിച്ചുള്ള പുരുഷകഥാപാത്രങ്ങളിൽ പ്രമുഖ,ൻ ഇളങ്കോവടികൾ തന്നെയാണ്.കവുന്തിഅടികളേയും ചാരണ രേയും കവുന്തിഅടികളേയും പോലെ സന്യാസവൃത്തി സ്വീകരിച്ചവനാണദ്ദേഹം. മാധവിയെപ്പോലെ ആട്ടത്തിലും കൊട്ടിലും പാട്ടിലും കാവ്യനാടകാലങ്കാരങ്ങളിലും മികച്ച ഈ യുവരാജാവ് ഒരു ആട്ടുക്കൊട്ടുപാട്ടുചേരൽ ആതനാ ണ്.വൈശികതന്ത്രത്തിലും അദ്ധ്യാത്മവിദ്യയിലും കവിക്കുള്ള പ്രാഗത്ഭ്യം കാവ്യത്തിലുടനീളം തെളിഞ്ഞു കാണാം. കാവ്യ നിരൂപണത്തിന് കാവ്യകർത്താവിന്റെ ജീവിതത്തെക്കുറിച്ചു ള്ള അറിവ് ഒരളവ് സഹായകമാണ്.കാവ്യത്തിൽ കാവ്യകാ രന്റെ ആത്മാംശം അടങ്ങിയിരിക്കയാൽ,കാവ്യം കാവ്യകാര നെ അറിയാനുള്ള ഉപാധിയാണ്. ഇളങ്കോവടികളെ കുറിച്ച പഠനത്തിന് ചിലപ്പതികാരം സഹായകമാണ്. കണ്ണകിയുടെ ബിംബപ്രതിഷ്ഠാപനകർമ്മത്തിന് ഗജബാഹു എന്ന സിംഹള രാജാവ് പങ്കെടുത്തിട്ടുണ്ട്. എഡി 171- 193 വരെയാണ് മഹാവംശപ്രകാരം ഇദ്ദേഹത്തിന്റെ ഭരണകാലം. അതുതന്നെ യാണ് ഇശങ്കോവടികളുടേയും ചെങ്കുട്ടുവന്റേയും കാലം. കണ്ണകിശില പ്രതിഷ്ഠിക്കുമ്പോൾ ചെങ്കുട്ടുവന് 50 വയസ്സാ യിട്ടുണ്ട്. അതിനാൽ അദ്ദേഹത്തിന്റെ ജനനം എഡി 140ലാ വണം. കരൂരിൽനിനിന്നുള്ള ഒരു നാണ്യത്തിൽ അദ്ദേഹത്തി ന്റെ മുഖം ആലേഖനം ചെയ്തിട്ടുണ്ട്. ചെങ്കുട്ടുവൻ ശിവഭ ക്തനും പത്നി വേൺമാൾ ബുദ്ദമതക്കാരിയുമായിരുന്നു എന്ന് മണിമേഖല സൂചന തരുന്നു.അഹിംസ, സന്യാസം ഇവയെ വിലമതിക്കുന്നവനാകയാൽ കവി ബൌദ്ധനോ ജൈനനോ വൈഷ്ണവനോ ആവണം.നെടും ചേരൽ ആതന് (വലിയ ചേരരാജാവായ ആതൻ) ചോളരാജകുമാരിയിലും ചേരരാജകുമാരിയിലും ചേദികുമാരിയിലും മക്കളുണ്ടായി രുന്നു. ചോളരാജകുമാരി മണിക്കിള്ളിയുടെ പുത്രനാണ് ചെങ്കുട്ടുവൻ. ചേരകുമാരിയുടെ പുത്രനാണ് ഇളങ്കോവടികൾ.

പ്ലിനിയുടെ കാലത്ത് യവനരെ ബൈസാന്റിയം കഴിഞ്ഞാൽ തെക്കോട്ടുള്ള തുറമുഖങ്ങളിലേക്ക് കടക്കാനനുവദിക്കാത്ത ശക്തരായ നാവികർ വഞ്ചി, മലബാർ,തീരത്തുണ്ടായിരുന്നു.

യുവരാജാക്കന്മാർ നറുവ(മംഗലാപുരം)യിലാണ് താമസി ച്ചിരുന്നത്. കലാപ്രേമികളും സൌന്ദര്യാരാധകരുമായ അവർ നെയ്തൽപൂക്കളും നറവപ്പൂക്കളും കോർത്ത മാലയുടെ നറുമണം നുകർന്ന് സുന്ദരികളായ വിരലികളുടെ മധുരഗാ നത്തിലും മോഹനനടനത്തിലും മതി മറന്ന് ലയിച്ചിരുന്നു. (പതിറ്റുപ്പത്ത് 6.1)പാണ്ടിവിളക്കുകളുടെ തിളക്കത്തിൽ മിഴാവിന്റെ മുഴക്കത്തിനൊത്ത് നൃത്തം ചെയ്യുന്ന സുന്ദരിമാ രുടെ കൈകോ തുണങ്കൈക്കൂത്താടിയിരുന്നു(പതിറ്റുപ്പത്ത് 6.2)നറവയിലെ പാണ്ടികശാലയിൽ സ്വർണ്ണവും രത്നവും കുമിഞ്ഞിരുന്നു. യാചകന്മാരെ തേരിലേറ്റി കൊണ്ടുവന്ന് വിഭവസമൃദ്ധമായ സദ്യ കൊടുത്തിരുന്നു. (പതിറ്റുപ്പത്ത് 6. 5)പ്രസിദ്ധരായ കവയത്രിമാർ(ആദ്യകവയത്രി കാക്കപ്പാടിനി യാർ നച്ചെള്ളയാർ അടക്കം) നറവയിലെ രാജസദസ്സിലു ണ്ടായിരുന്നു. അവരുടെ ശമ്പളം ഒമ്പതുതുലാം പൊന്നും ലക്ഷം പൊൻകാശുമായിരുന്നു (പതിറ്റുപ്പത്ത് 6)എന്നതിൽനി ന്ന് കവികൾക്ക് സദസ്സിലുണ്ടായിരുന്ന പ്രാധാന്യം മനസ്സിലാ ക്കാം . അപ്രകാരം ജീവിച്ച ഒരു യുവരാജാവിന്റെ ആത്മാം ശം ഈ കാവ്യത്തിലുണ്ട്.

ഇളങ്കോ എന്നാൽ യുവരാജാവ്. അടികൾ ബഹുമാനസൂച കം. മംഗലാപുരത്തും കർണ്ണാടകജില്ലയിലും കൊടുങ്ങല്ലൂ രിലും ഭദ്രകാളീക്ഷേത്രങ്ങളിലെ പൂജാരികളെ അധികളെന്നോ അടികളെന്നോ വിളിക്കുന്നു. മഹാവിഷ്ണുക്ഷേത്രത്തിൽ ദാസ രായവരെയാണ് തിരുവനന്തപുരത്ത് അടികളെന്ന് വിളിക്കു ന്നത്. വേണാട്ടുരാജവംശത്തിൽ തിരുവടി, അടികൾ എന്നീ വിശേഷണപദങ്ങൾ പണ്ടുമുതലേ ഉണ്ട്. ജൈനസന്യാസി മാരേയും അടികളെന്നു പറയാറുണ്ട്. സന്യാസവൃത്തി സ്വീക രിച്ച യുവരാജാവിന്റെ ബഹുമതിപ്പേരാണ് ഇളങ്കോവടിക ൾ.

മണിമേഖലാകാവ്യത്തിന്റെ പൂർവ്വരംഗമാണ് ചിലപ്പതികാരം. അതിനാൽ പൂർവ്വരംഗവിധാനത്തിന് ഭരതമുനി നിർദ്ദേശിച്ച ഗുണങ്ങളെല്ലാം കവിഇതിന് നൽകിയിരിക്കുന്നു. പൂർവ്വരംഗ ത്തിന്റെ 19 അംഗങ്ങളും ഇതിലിണക്കിയിട്ടുണ്ട്. ശൃംഗാരവും രൌദ്രവും പ്രചരിപ്പിക്കുന്നതെന്ന് പ്രഥമദൃഷ്ടിയിൽ തോന്നി ക്കുന്നതിനാൽ ചാരി,മഹാചാരി എന്നീ പേരുകൾ കാവ്യത്തി

നിണങ്ങുന്നുണ്ട്. പൂർവ്വരംഗം 19 അംഗങ്ങളാൽ പല ദേവീദേവന്മാരെയും തൃപ്തിപ്പെടുത്തുന്നു.

1. വാദ്യക്കാരെ യഥാസ്ഥാനത്തിരുത്തുന്ന പ്രത്യാഹാരം-യാതുധാനരും നാഗങ്ങളും.
2. ഗായകരെ യഥാസ്ഥാനത്തിരുത്തുന്ന അവതരണം-അപ്സരസ്സുകൾ
3. പാട്ടുകാരുടെ ആലാപം തുടങ്ങൽ-ആരംഭം. ഗന്ധർവ്വന്മാർ
4. മിഴാവൊച്ച ശരിപ്പെടുത്തൽ.ആശ്രാവണം -ദൈത്യന്മാർ
5. കുഴലൂത്ത്. വക്ത്രപാണി -ദാനവർ
6. വീണക്കമ്പി മുറുക്കൽ. പരിഘട്ടന രാക്ഷസർ
7. മിഴാവിൽ പാണി കൊട്ടൽ.സംഘോടന ഗുഹ്യകന്മാർ
8. .വീണയും മിഴാവും ചേർന്ന പ്രയോഗം.മാർഗ്ഗാസാരിതം യക്ഷന്മാർ
9. താളത്തിന്റെ മാത്രയും കൊട്ടും വേർതിരിക്കൽ ആസാരിതം യക്ഷന്മാർ.
10. ദേവതാകീർത്തനം.ഗീതകംദേവന്മാർ
11. നാന്ദി ചോല്ലുന്നവർ ആദ്യം ചൊല്ലുന്ന പ്രയോഗം ഉത്ഥാപനം ബ്രഹ്മാവ്
12. ഉത്ഥാപനത്തിൽ ലോകപാലവന്ദനം പരിവർത്തനം ലോകപാലകർ
13. ദേവന്മാർ,ബ്രാഹ്മണർ,രാജാക്കൾ ഇവരുടെ ആശീർവാദം.നാന്ദി. ചന്ദ്രൻ
14. ജർജ്ജരശ്ലോകം കാണിക്കുന്ന ധ്രുവാഗീതി. ശുഷ്കാവകൃ ഷ്ട. നാഗം, പിതൃക്കൾ
15. വാചികവും ആംഗികവുംഒന്നിച്ച് അവതരിപ്പിക്കൽ.. രംഗദ്വാരം വിഷ്ണു
16. ശൃംഗാരപ്രചരണം ചാരി പാർവ്വതി.
17. രൌദ്രപ്രചരണം മഹാചാരി ഭൂതഗണം
18. മൂന്നുപേർ സംഭാഷണം ചെയ്യുന്നത് . ത്രിഗതം
19. ഹേതുയുക്തിസമാശ്രയമായി കാവ്യപ്രയോഗസിദ്ധി വിവരിക്കുന്നത് പ്രരോചന.

ഇവയാണ് 19 അംഗങ്ങൾ. പൂർവ്വ രംഗം സകലദൈവങ്ങ ളേയും പൂജിക്കുന്നതും സർവ്വരാലും പൂജനീയവുമാണ്. ഇത് യശസ്സും

ധർമ്മവും  വർദ്ധിപ്പിക്കുന്നു. പ്രത്യാഹാരം മുതൽ ധ്രുവാഗീതി വരെയുള്ള അംഗങ്ങൾ പലഭാഗത്തുമായി സന്നി വേശിപ്പിച്ച് സൂത്രധാരനായ കവി അവയിൽ തനിക്കുല്ള വിജ്ഞാനം പ്രകടമാക്കുന്നു. വാചികവും ആംഗികവുമായ അഭിനയത്തെ ഒന്നിച്ചവതരിപ്പിക്കുന്ന രീതിയിൽ രചിച്ച ഈ കാവ്യം രംഗദ്വാരപ്രയോഗമാണെന്നും വിഷ്ണുപ്രീതിക്കുള്ള താണെന്നും മനസ്സിലാക്കണം.

രംഗദ്വാരേ പ്രയുക്തേ തു വിഷ്ണുഃപ്രീതോ ഭവേദ്വിഹ

ഹിംസാത്മകമായ യുദ്ധത്തിൽനിന്ന് ചെങ്കുട്ടുവനെ അഹിം സാമാർഗ്ഗത്തിലേക്ക് കൊണ്ടുവരുന്നതാണ് അവസാനരംഗ ത്തിൽ കാണുന്നത്. വൈഷ്ണവമാർഗ്ഗത്തിനാണ് ഇവിടെ പ്രാധാന്യം. മൂന്നുപേർ സംഭാഷണം ചെയ്യുന്ന ത്രിഗതത്തിൽ ഒരാൾ ഇളങ്കോവടികൾ തന്നെ.അദ്ദേഹം സൂത്രധാരനാണ്.  മറ്റു രണ്ടുപേർ പാരിപാർശ്വകരാണ്. പാരിപാർശ്വകരിൽ ഒരാൾ വിദൂഷകനാവണമെന്നാമ് നിയമം. ശുദ്ധവസ്ത്രം ധരിച്ച് സുമനസ്സായി അത്ഭുതദൃഷ്ടിയോടെ ദേഹഭംഗി വരുംവിധം വൈഷ്ണവസ്ഥിതിയിൽ നിന്ന്, സൌഷ്ഠവാംഗ മുള്ളവരും ദീക്ഷ എടുത്തവരും ശുചികളുമായ മൂന്നു സമന്മാരായിരിക്കണം സൂത്രധാരനും പാരിപാർശ്വകരും. ഇങ്ങനെ വൈഷ്ണവസ്ഥാനത്തു നിൽക്കുന്ന മൂന്നു ശുചി കളാണ് ഇളങ്കോവടികളും ചാത്തനും മാടലനും. (ക്ഷത്രിയ നും വൈശ്യനും ബ്രാഹ്മണനുമാണ് ഇവർ) അവസാനരംഗം ഇവർതമ്മിലുള്ള സംഭാഷണവും കഥയുടെ പരിസമാപ്തിയു മാണ്.മാടലൻ കഥയുടെ മദ്ധ്യബാഗത്തു വെച്ച് പ്രത്യക്ഷപ്പെട്ട് അന്ത്യം വരെ കഥയുടെ നൂൽ കൂട്ടിയിണക്കാൻ സൂത്രധാര നായ കവിയെ സഹായിക്കുന്നുണ്ട്.

ഭൃംഗാരജർജ്ജരധരൌ ഭവേതാം പാരിപാർശ്വികൌ മദ്ധ്യേതു സൂത്രഭൃത്താഭ്യാം വൃതഃപഞ്ചപദീം വ്രജേത്

ഒരുവശത്ത് കമണ്ഡലു ധരിച്ച മാടലനും, മറുവശത്ത് ജർജ്ജ രം ധരിച്ച ചാത്തനെന്ന ശാസ്താവും. നടുവിൽ സൂത്രധാര നായ കവി. പഞ്ചപദി 5 പദം വെക്കുന്ന ബ്രഹ്മയജ്ഞം. ഭരതന്റെ

നാട്യശാസ്ത്രം പഞ്ചപദിയെ വിഷ്ണുപദി എന്നാമ് വിളിക്കുന്നത്.
ഏവം വിഷ്ണുപദീം കൃത്വാ സൂത്രധാരഃ സഹേതരഃ

പരിവർത്തനത്തിന്റെ അവസാനത്തിൽ ചിലപ്പോൾ ചതുർത്ഥ കാരനെന്ന ഒരാൾ പ്രത്യക്ഷപ്പെടും.അദ്ദേഹത്തിനും വൈഷ്ണ വസ്ഥാനമാണ്.ഈ കാവ്യത്തിൽ വിദൂഷകനും ചതുർത്ഥകാ രനും ചാത്തനിൽത്തന്നെ സമ്മേളിക്കുന്നു
അൽപ്പാഭിധാനേനാർത്ഥോയഃ സമാസേ നോച്യതോ ബുധൈഃ

സൂത്രതുഃസാതു വിജ്ഞേയാ കാരികാർത്ഥപ്രദർശിനീ

ചുരുങ്ങിയ വാക്കിൽ പറയാനുള്ളത് പറയുന്നവനാണ് സൂത്രകാരൻ.ഒരു ചെറുനൂലില് എത്രയോ മണി കോർക്കാം. ഒരു കാരികയിൽ അനേകം കാര്യങ്ങളൊതുക്കാം.ഒരു കഥ യിൽ അനേകായിരം തത്വങ്ങളും ആശയങ്ങളും ഒതുക്കിവെ ച്ച് ജനങ്ങൾക്ക് വിജ്ഞാനം പകരാം. ആ കർമ്മത്തിലാണ് സൂത്രകാരനായ കവി ഏർപ്പെട്ടിരിക്കുന്നത്. സൂത്രമെന്നാൽ നൂൽ. നൂലെന്നാൽ തമിഴിൽ വേദവുമാണ്. വേദപാരംഗത നാണ് സൂത്രധാരനായ കവി. അദ്ദേഹത്തിന്റെ ചിന്തയുടെ നൂൽ കെട്ടുപിണയാതെയും പൊട്ടാതെയും അനേകം മനോഹ രങ്ങളായ ആശയമുത്തുകളെ കോർത്ത് മനോഹരഹാരം ചമച്ച് സരസ്വതീദേവിയുടെ കഴുത്തിൽ ചാർത്തിയിരിക്കുന്നു

കുണവായിൽക്കോട്ടത്തിൽവെച്ച് രാജഭോഗം ത്യജിച്ച കവിയെ മധുരാനിവാസിയായ ചെന്തമിഴ്ക്കവി ചാത്തൻ സൽകാവ്യരചനക്ക് പ്രേരിപ്പിച്ചുകൊണ്ട് കുന്റക്കുറവന്മാർ സൂചിപ്പിക്കുക മാത്രം ചെയ്ത ഇതിഹാസകഥ മുഴുവനായി പറഞ്ഞുകൊടുത്തു. പോയ ജന്മത്തിലെ കർമ്മഫലാനുഭവത്തി ന് സമയമടുത്തതിനാൽ , പാണ്ഡ്യൻ മേലും കീഴും നോക്കാ തെ കോവലനെ കൊന്ന് ചിിലമ്പു കൊണ്ടുവരാൻ കൽപ്പിച്ചു എന്ന ചാത്തന്റെ വാക്ക് കേട്ട് യുവരാജാവ്, പോയ ജന്മത്തി ലെ കർമ്മം എന്തായിരുന്നു, അതിന്റെ ഫലം എന്തായിരുന്നു എന്ന് ചോദിച്ചു. അറിവുള്ള ചാത്തനാർ പറഞ്ഞുഃ- വിറലോയേ, കേട്ടാലും. അതിരില്ലാത്ത ശ്രീയെഴുന്ന മധുര മൂതൂരിൽ, കൊന്നപ്പൂചൂടിയ ജഠാധാരിയായ ഈശൻവാഴുന്ന പൊതിയില്മലയിലെ രജതദേവാലയമേട്ടിൽ, അടിയൻ ഉറ

ഞാൻ കിടക്കുകയായിരുന്നു. അപ്പോള് ദുഃഖിതയായ വീരപ
ത്നിയുടെ മുന്നിൽ മധുരാപതി വന്ന്,അവളുടെ മുൻജന്മ
ത്തിൽ സിംഹപുരത്തിലെ സംഗമനെന്ന വണികന്റെ പത്നി
നീലി കൊടുത്ത ശാപത്തെക്കുറിച്ച് പറയുന്ന സത്യവാക്ക്
ഞാൻ കേട്ടു.

ജ്ഞാനിയായ ചാത്തനാർകവി മധുരയിലെ ശിവസാന്നിദ്ധ്യ
മുള്ള  അഗസ്ത്യകൂടത്തിലെ രജതദേവാലയമേട്ടിലാണ് (പൊ
ന്നമ്പലമേട്ടിന്റെ പഴയ പേർ) ഉറങ്ങിയിരുന്നത്. അവിടെയാ ണ്
മധുരമാനാക്ഷിയും കണ്ണകിയും തമ്മിലുള്ള സംവാദം ശ്ര
വിച്ചത്. വിറലോയേ എന്നാണ് ചാത്തൻ ഇളങ്കോവടിളെ
വിളിച്ചത്. പഴയതമിഴിൽ വിറലോയ് മഹാത്മാവ്. ഇതിന്റെ
സ്ത്രീലിംഗമാണ് വിറലി. പതിറ്റുപ്പത്തിൽ യുവരാജാവ്
സുന്ദരിമാരായ വിറലിമാരുടെ പാട്ടും നൃത്തവും ആസ്വദി
ച്ചിരിക്കുന്നത് കാണുന്നു.വിറലി, വിറലോയ് മുതലായ പദ
ങ്ങൾക്ക്  ആദ്യകാലത്ത് ബഹുമാന്യത ഉണ്ടായിരുന്നു. ഈ
കാവ്യത്തിലെ മാധവിയും വിറലിയാണ്. കാലപ്പോക്കിൽ
വിറലി വൃഷലിയും ദാസിയുമായി ബഹുമാന്യത നഷ്ടപ്പെട്ട
പദമായി.ദേവദാസിയിൽനിന്ന് മനുഷ്യദാസിയിലേക്കുള്ള
അധപതനവും ഒരു പക്ഷേ അതിന്റെ സൂചനയാവാം.

ചാത്തന്റെ പ്രചോദനമാണ് ഉദാത്തമായ ഈ ഗാനകാവ്യമെ
ഴുതാൻ ഇളങ്കോവടികളെ പ്രേരിപ്പിച്ചത്.അദ്ദേഹം പറഞ്ഞുഃ
മഹാരാജാക്കന്മാർ ധർമ്മം പിഴച്ചുനടന്നാൽ ധർമ്മം തന്നെ
അവർക്ക് അന്തകനായിത്തീരും. കീർത്തികേട്ട
സതീരത്നത്തെ ദേവന്മാരും മുനിമാരും വാഴ്ത്തും.
മുൻജന്മപാപങ്ങൾ രൂപ മാർജ്ജിച്ച് പിൻജന്മത്തിൽദുഃഖം
അനുഭവിപ്പിക്കും. ഈ മൂന്നു തത്വങ്ങളും ഇഴ ചേർത്ത്
ഭൂമിയിൽ എന്നും നില നിൽക്കുന്ന ഗാനകാവ്യം ഞാൻ
രചിക്കും, ശിൽപ്പമനോഹര മായ ഒരു പൊൻചിലമ്പിനെ
നിമിത്തമാക്കിക്കൊണ്ട്, ഈ മൂന്നു സത്യങ്ങളെ
വ്യക്തമാക്കുന്ന ഈ ഗാനകാവ്യം ചിലപ്പതികാരമെന്ന പേരിൽ
അറിയപ്പെടും.

തന്റെ കാവ്യത്തിലെ മൂന്നു തത്വങ്ങൾ ആദ്യംതന്നെ കവി
വെളിപ്പെടുത്തുന്നുണ്ട്. പ്രഥമതത്വം, രാജധർമ്മമാണ്. രണ്ടാമ

ത്തേത് ഗാർഹസ്ഥ്യധർമ്മമാണ്. മൂന്നാമത്തേത് പൂർവ്വജന്മ കർമ്മഫലമാണ്. ഇന്ത്യയിലെ പുരാതനധർമ്മസിദ്ധാന്ത മാണിവ. അതായത്, ഹിന്ദുമതമെന്ന് ഇപ്പോൾ വിളിക്കുന്ന ഹൈന്ദവസംസ്കാരത്തിന് എതിരായി ഈ കാവ്യത്തിൽ ഒന്നുംതന്നെയില്ല.ജൈനബുദ്ധമതങ്ങളെന്ന് വിളിക്കപ്പെടുന്നവ ഭാരതീയരുടെ, ഹൈന്ദവസംസ്കാരം തന്നെയാണ്. അവയി ലൊന്നും പരസ്പരം എതിരായ ഒന്നും തന്നെ ഇല്ല. അവ യൊന്നുംതന്നെ വെവ്വേറെ മതങ്ങളായിരുന്നില്ല.

തമിഴകം വാഴുന്ന മുടിചൂടിയ മൂന്നുമന്നന്മാർക്കും ഒരുപോ ലെ പ്രിയങ്കരമാണ് കണ്ണകിയുടെ ഐതിഹ്യം. അതിനാൽ എല്ലാംകൊണ്ടും അവിടുന്ന് ഈ ഗാനരചനക്ക് യോഗ്യനാണ് എന്ന് ചാത്തനും അംഗീകരിച്ചു. ഓരോരോ അദ്ധ്യായമായി രചിച്ച് പാടാൻ കവി ആരംഭിച്ചു. ഇടക്ക് ഗദ്യമായും ഇട ക്ക് പദ്യമായും ഗാനമായും ആ ഗാനകാവ്യസുധ ഒഴുകിയ പ്പോൾ ചാത്തനാർ പ്രീതിപൂർവ്വം കേട്ടിരുന്നു. കണ്ണകി മൂവേ ന്തരുടെ പുത്രിയാകയാലാണ് രാജകുടുംബാംഗമായ ഇളങ്കോ വടികൾക്ക് തന്നേക്കാള് ഈ ഗാനരചനക്ക് ഉണ്ടെന്ന് ചാത്ത നാർ കരുതുന്നത്.

ആദ്യം പാണ്ഡ്യനാട്ടിലും പിന്നെ കൊങ്ങിളംകോശരുടെ നാട്ടി ലും പിന്നെ ലങ്കയിലും അവസാനം ചോഴന്റെ ഉറയൂരെന്ന കോഴിയിലും കണ്ണകീക്ഷേത്രങ്ങളുണ്ടായതായി കവി പറയു ന്നു.കോഴിയിലെ അവസാനക്ഷേത്രവും ഉണ്ടായ ശേഷമാണ് കവി തന്റെ ഗാനകാവ്യത്തിന് ആമുഖമായി ഉരൈപെറുകട്ടു രൈ എന്ന ആമുഖം എഴുതിച്ചേർത്തത്. അപ്പോൾ ഗജബാ ഹു ലങ്കയിലെ ക്ഷേത്രം പണിതതിനു മുമ്പും , പാണ്ഡ്യനാടി ന്റെ അതിർത്തിയിലെ മംഗളാദേവിക്ഷേത്രം പണിതതിനു ശേഷവും ആണ് ചെങ്കുട്ടുവൻ കേരളത്തിലെ ക്ഷേത്രം പണി തത്. അതായത്, കൊങ്ങുനാടും കോശരുടെ നാടും(ഇപ്പോഴ ത്തെ കാസരക്കോട്) അന്ന് കേരളത്തിലുൾപ്പെട്ടിരുന്നു. കൊടു ങ്ങല്ലൂരിലേത് ദക്ഷിണേന്ത്യയിലെ രണ്ടാമത്തെ കണ്ണകീക്ഷേത്ര മാണ്. ആദ്യത്തേത് മംഗളാദേവിക്കുന്നിലാണ്.

അനുഗ്രഹഗാഥയുടെ അവസാനം വരെ ചാത്തനാർ ശ്രോതാ വുമാത്രമാണ്. തേവന്തിയുടെ ശരീരത്തിൽ ചാത്തൻ ആവേ

ശിക്കുന്നതോടുകൂടിയാണ് പുതിയൊരു ചാത്തനെ നാം കാണാനാരംഭിക്കുന്നത്. മണിമേഖലാകാവ്യകാരനായ ചാത്ത നാരുടെ ഉപാസനാ മൂർത്തിയായ ചാത്തനാണ് ദേവന്തിയുടെ പതിയും ഉപാസനാമൂർത്തിയുമായ ചാത്തൻ. ആ ചാത്തൻ അവളിലാവേശിച്ച് വരാനിരിക്കുന്ന മണിമേഖലാകാവ്യത്തി ന്റെ സംക്ഷിപ്തരൂപം നൽകുന്നു. ഈ രംഗത്തിനുശേഷം താൻ മധുരാപതിയും കണ്ണകിയുമായുള്ള സംവാദത്തിൽനിന്ന് ഗ്രഹിച്ച പുനർജന്മരഹസ്യം ചെങ്കുട്ടുവനേയും സഭയേയും ധരിപ്പിക്കുന്നത് കൂലവാണികൻ ചാത്തനാർകവി തന്നെയാണ്.

ഒരമ്മയുടെ സങ്കടം തീർക്കാൻ മരിച്ച കുഞ്ഞിന്റെ രൂപമെടു ത്ത് ജീവിച്ച ചാത്തന്റെ കരുണയും അനുഗ്രഹോന്മുഖതയും പറയുന്നു. ബുദ്ധന്റെ ബോധിസത്വാവതാരങ്ങളെപ്പോലെ പല തവണ ജനിക്കുന്ന ചാത്തന്റെ രണ്ട് ജന്മമാണ് ദേവന്തിയുടെ ഭർത്താവായ ചാത്തനും, കൂലവാണികൻ ചാത്തനാരും. ഒരാ ൾ ബ്രാഹ്മണനും മറ്റെയാൾ വൈശ്യനുമാണ്. കാപ്പിയത്തൊ ൽക്കുടിയിൽ വളർന്ന് ദേവന്തിയെ തീവലം വന്നു(അഗ്നിയെ വലംവെച്ച് വിവാഹം) എന്നു പറകയാൽ മാലതിയുടെ കുടുംബം കാപേയഗോത്രമാണ്, ശ്രേഷ്ഠമാണ്. തൊൽക്കാപ്പി യമെന്നതിന്റെ തിരിച്ചിട്ട പദമാണ് കാപ്പിയത്തൊൽ. വൈയാ കരണരായ വിദ്വാന്മാരുടെ കുടുംബമാണ് ചാത്തനെ വള ർത്തിയ മാലതിയുടെ ഗൃഹം. ദർശകൻ,ഋഷി എന്ന അർത്ഥ ത്തിലാണ് പാർപ്പോൻ, പാർപ്പനി എന്ന് ഉപയോഗിച്ചിരുന്ന ത്. ദേവന്തിയെ പാർപ്പനി എന്ന് പലപ്രാവശ്യം ചിലപ്പതികാ രം പറയുന്നതിനാൽ അവളും ശ്രേഷ്ഠയാണ്.മാലതിയുടെ ഗൃഹത്തിൽ വിവാഹത്തിന് അഗ്നിയെ വലംവെക്കുന്ന പതിവും, പിതൃമരണത്തിനുശേഷം ആത്മശാന്തിക്കായി അനുഷ്ഠിക്കുന്ന പിതൃകർമ്മങ്ങളുമുണ്ടെന്ന് നാം കണ്ടു. അതെല്ലാം ഇന്നും ഭാരതത്തിലുള്ള ചടങ്ങുകളാണ്. തൊൽക്കാപ്പിയത്തിന്റെ കർത്താവ് ജൈനനാണെന്ന വാദം അതിന്റെ അവതാരികയിൽ പടിമൈയോൻ എന്നു കണ്ടതു കൊണ്ട് ഉണ്ടായതാണ്. പരിപാടൽ മുതലായ നിഷ്ഠകളോടെ ജീവിക്കുന്ന നിഷ്ഠാവാൻ എന്നാണ് ഈ വാക്കിനർത്ഥം. ജൈ നസന്യാസിയെന്നല്ല. തൃപ്പടിപാടി വ്രതനിഷ്ഠയോടെ ജീവിതം നയിക്കൽ ജൈനർക്കും വൈഷ്ണവർക്കും ശൈവർക്കും

പൊതുവാകയാൽ വിജ്ഞാനിയും വ്രതനിഷ്ഠനുമായ സന്യാ സി എന്നേ അർത്ഥം ധരിക്കേണ്ടതുള്ളു.

ചാത്തൻ ശാസ്താവാണ്. കോഴിക്കൊടിയോനായ, ശാതവാ ഹനനായ, മുരുകനാണ് ശാസ്താവെന്നും ഗുണാഢ്യന്റെ പുരസ്കർത്താവായ ശാതവാഹനനാണ് ശാസ്താവെന്നും സംഘകാലത്താണ് ശാസ്താവിന്റെ ആരാധന ആരംഭിച്ചതെ ന്നും വാദഗതികളുണ്ട്. തമിഴുനാട്ടിൽ അയ്യനാരെന്നാണ് ശാസ്താവായ ചാത്തന്റെ പേര്. ധർമ്മദേവനായ ചാത്തൻ ശിവനും വിഷ്ണുവിനും പുത്രനാണ്. പഴയ ഗുഹകളിൽ ബ്രാഹ്മിലിപിയിൽ കൊത്തിവെച്ച അതിത്താനം, ധർമ്മം, അറത്താർ, താനം,ഉപാസാ, പാളീയാ മുതലായ പദങ്ങളുണ്ട്. അറത്താരെന്ന പദം ഇത് പുരാതനനാഗവംശീയരുടെ എന്ന് കാണിക്കുന്നു.ഹിന്ദുവും ബുദ്ധമതക്കാരനും ജൈനനും ഈ പുരാതനനാഗ വംശീയരുടെ സന്തതികളാണ്. അറം,അറവ് ഇവ ധർമ്മസൂ ചകമാണ്. അറത്താർ ധർമ്മനാഗങ്ങളാണ്. ഫറോക്കിനടുത്ത് ത്നം കൊണ്ടുള്ള ജപമമി കണ്ടെത്തിയ ഗുഹയുള്ള പറമ്പിന് ചാത്തൻപറമ്പ് എന്നാണ് പേര്. ചില പ്പതികാരത്തിൽ വർണ്ണിക്കുന്ന ചാത്തന്റെ കഥ വളരെ പുരാ തനമാണ്.പാഷണ്ഡച്ചാത്തനെന്നു വിളിക്കുന്നത് ഇന്ദ്രജാലം കാട്ടുകയും മാധ്യമമായി തുള്ളി ഉറയുകയും ചെയ്യുന്നതു കൊണ്ടാണ്.സിദ്ധികളുടെ പ്രകടനം സാധാരണക്കാർക്കിട യിൽ വാഴ്ത്തപ്പെടുന്നതും പ്രചാരം സിദ്ധിച്ചതുമാണെങ്കിലും ഭാരതീയതത്വചിന്തയിൽ അധമസ്ഥാനം കൽപ്പിച്ചിട്ടുള്ള ഒന്നാ ണ്.ചാത്തന്റെ രൂപത്തെക്കുറിച്ച് മൂവാഇളനിലം എന്ന് പറ യുന്നുണ്ട്. നിത്യയൌവനരൂപമെന്ന് അർത്ഥം. ശാസ്താവിനും വിഷ്ണുവിനും നിത്യയൌവനരൂപമാണ്.

മധുരയിൽനിന്ന് വഞ്ചിയിലേക്കുള്ള പഴയ ഗതാഗതമാർഗ്ഗ ത്തിലാണ് മംഗളാദേവിക്ഷേത്രവും ശബരിമലക്ഷേത്രവും സ്ഥിതിചെയ്യുന്നത്.ഇതുരണ്ടുമാണ് ചിലപ്പതികാരത്തിൽ പറയുന്ന രണ്ട് ക്ഷേത്രങ്ങൾ. കഥാപരിണാമത്തിൽ മംഗളാ ദേവിക്ഷേത്രത്തിൽനിന്ന് ചാത്തൻ കൊടുത്ത തീർത്ഥവുമായി വന്ന മാടലനും ചാത്തനും നിർണ്ണായകപങ്ക് വഹിക്കുന്നു. ചെങ്കുട്ടുവന്റെ യുദ്ധമോഹം മാറ്റി അദ്ദേഹത്തെ അഹിംസയി

ലേക്കും സ്വപുണ്യദാനത്തിലേക്കും നയിക്കുന്നതിനാണ് ഇള ങ്കോവടികളും ചാത്തനാരും മാടലനും എല്ലാം ചെയ്യുന്നത്. ചെങ്കുട്ടുവന്റെ രാജഭോഗത്തേക്കാളും ഇളങ്കോവടികളുടെ രാജത്യാഗമാണ് ഉന്നതമെന്ന് ചാത്തനിലൂടെയാണ് കവി സൂചിപ്പിക്കുന്നത്.ചെങ്കുട്ടുവൻ ചെറിയൊരു രാജ്യത്തിന്റെ ചക്രവർത്തിയായി. കവിയോ, അനന്താനന്ദസാമ്രാജ്യചക്രവ ർത്തിയും. ഈ കഥ പറയാനും ഉപദേശം നൽകാനും തനി ക്കുള്ള അർഹത ഇപ്രകാരം തെളിയിച്ച കവി,കഥയിലൂടെ യുള്ള അദ്ധ്യാപനം നിർത്തി നേരിട്ട് സഭയെ ഉപദേശിക്കുന്നു. 24 ഉപദേശങ്ങളാണ് അദ്ദേഹം കൊടുത്തത്.

1. മറ്റുള്ളവർക്ക് ദുഃഖവും അസ്വസ്ഥതയും വരുന്ന ജീവിതരീതി സ്വീകരിക്കരുത്. അവ ഉപേക്ഷിക്കണം
2. ദൈവം ഉണ്ടെന്ന് വിശ്വസിക്കുവിൻ
3. ഈശ്വരദർശനം സിദ്ധിച്ചവരെ ആദരിക്കുവിൻ
4. അസത്യം പറയാൻ ഭയപ്പെടുവിൻ
5. മറ്റുള്ളവരെ പഴിപറയുന്നത് നിർത്തുവിൻ
6. മാംസഭക്ഷണം ത്യജിക്കുവിൻ
7. കൊല ചെയ്യുന്നത് നിർത്തുവിൻ
8. തപസ്സുചെയ്യുവിൻ
9. ദാനം ചെയ്യുവിൻ
10. അന്യർ ചെയ്ത ഉപകാരത്തിന് നന്ദി കാട്ടുവിൻ
11. ദുർജ്ജനസംസർഗ്ഗം ഉപേക്ഷിക്കുവിൻ
12. കള്ളസ്സാക്ഷി പറയാതിരിക്കുവിൻ
13. സത്യവാക്ക് വിട്ട് ചരിക്കരുത്
14. അറവോരുടെ(ധർമ്മിഷ്ഠർ)സഭയിൽ സദാ ചെല്ലുവിൻ
15. അധർമ്മികളുടെ സഭയിൽ ചെല്ലാതിരിക്കുവിൻ
16. മറ്റൊരാളുടെ സ്വത്തോ ഭാര്യയോ കാംക്ഷിക്കരുത്
17. സങ്കടത്തിലകപ്പെട്ട പ്രാണികളുടെ ഉയിർ കാക്കുവിൻ
18. ഗൃഹസ്ഥാശ്രമധർമ്മം പാലിക്കുവിൻ
19. പാപകർമ്മങ്ങൾ ഉപേക്ഷിക്കുവിൻ
20. കള്ളും കളവും കാമവും നുണയും വ്യാജസംഘവും ഉപായം കൊണ്ട് ത്യജിക്കുവിൻ
21. യൌവനവും ശരീരവും ധനവും നശ്വരമാണ്
22. മരണം സുനിശ്ചിതമാണ്

23.വിധിച്ചത് തടുക്കാനാവില്ല
24.അതിനാൽ എത്തിച്ചേരേണ്ട ലോകത്തേക്ക് ഉറ്റ തുണയായിരിക്കുന്നതിനെ മാത്രം തേടി കണ്ടുപിടിക്കുക.

ചേരരാജാക്കന്മാരുടെ അറനും മറനും ആറ്റലും (ധർമ്മം, വേദപരിജ്ഞാനം, ധൈര്യം) ഒത്തിണങ്ങിയ കവിയാണ് ഇളങ്കോവടികൾ. അനാദികാലം മുതൽ ഭാരതത്തിന്റെ പടിഞ്ഞാറൻതീരം തപസ്വികളുടെ നാടാണ്. മുനിമടകളും ഗുഹകളും ക്ഷേത്രങ്ങളും ശിലായുഗസംസ്കാരാവശിഷ്ടങ്ങളും സതിക്ക ല്ലും വീരക്കല്ലും ചിതറിക്കിടക്കുന്ന ദക്ഷിണാപഥത്തിന്റെ പുത്രനാണ് ചിലപ്പതികാരകവി.

ഈ ഭൂമിയിൽ വടക്ക് വേങ്കടവും തെക്ക് കുമരിയും കിഴക്കും പടിർ്ഞാരും കടലും അതിരായിരിക്കുന്ന ഞങ്ങളുടെ പ്രിയപ്പെട്ട തമിഴ്നാട്ടിൽ, ചെന്തമിഴ്, കൊടുന്ത മിഴ്, എന്ന ഇരുപകുതിയിൽ ,അഞ്ചുനിലങ്ങളിൽ താമസി ക്കുന്നവർക്ക്, ധർമ്മാർത്ഥകാമങ്ങൾ മനുഷ്ർക്കും ദേവർക്കും യോജിച്ച മട്ടിൽ, ലിപി,വാക്ക്,അർത്ഥം എന്ന മൂന്നു ലക്ഷണം പിഴക്കാത്ത പദ്യങ്ങളാൽ അകവും പുറവും അവക്ക് വഴിപ്പെട്ട മനോഹരഗീതങ്ങളും വീണയും രാഗവും ശ്രുതിയും താലവും അരങ്ങും നൃത്തവും കൂട്ടിച്ചേർത്ത് അവയോടിണങ്ങിയ വരിയും കുരവൈയും ഛേദവും മനസ്സിലാവുന്ന മട്ടിൽ ചെന്തമിഴ് സമ്പ്രദായത്തിൽ , ഒരു കണ്ണാടിയിലെ പ്രതിഛായയിൽ ഉന്നതമായ കുന്നിനെ പ്രതി ഫലിപ്പിക്കുന്നതുപോലെ, ആദർശത്തെ വെളിപ്പെടുത്തുമാര്, രചിച്ചകും മണിമേഖല എന്ന മഹാകാവ്യത്തോടുകൂടി അവസാനിക്കുന്നതുമായ, ചിലപ്പതികാരം എന്ന അവസാനവാക്യത്തിൽ കാവ്യമാകുന്ന കൊച്ചുകണ്ണാടിയിൽ താൻ പ്രതിഫലിപ്പിക്കുന്ന ആദർശത്തിന്റെ ഔന്നത്യത്തെ കവിയും നിരൂപകനുമായ ഒരാൾക്കുമാത്രം സാധിക്കുന്ന വിധത്തിൽ അദ്ദേഹം അവതരിപ്പിക്കുന്നു.

സൂത്രധാരനായ കവിക്കും വിദൂഷകനും പരിപാർശ്വകനു മായ ചാത്തനുമൊപ്പം നിൽക്കുന്ന മാടലബ്രാഹ്മണൻഃ-

താഴ്നീർ വേലിത്തലൈച്ചെങ്കാനത്തു നാന്മറൈമുറ്റിയ
നമ്പുരികൊൾകൈ മാമറൈ മുതൽവർ മാടലനെൻപോൻ.

ചുറ്റും കിടങ്ങുള്ള തലച്ചെങ്കാനത്തുകാരനാണ് മാടലൻ. നാലു
വേദം പഠിച്ച് മഹാവേദങ്ങളുടെ മുതൽവനെന്ന് പേരെടുത്ത
വനാണ്. അക്കാലത്തുതന്നെ വേദപഠനം തമിഴകത്തുണ്ടെ
ന്നതിന് ഇതിൽപ്പരമൊരു സാക്ഷ്യം വേണോ.വേദജ്ഞനായ
ഈ ബ്രാഹ്മണൻ നമ്പുരികൊൾകൈ (നൽ പുരി എന്ന
രണ്ടുവാക്കാണ് നമ്പുരി. നന്മ മാത്രം ചെയ്യുക എന്ന വ്രതം
എടുത്തവനാണ് നമ്പുരി). നമ്പുരി നമ്പൂരിയും നമ്പൂതിരിയു
മായി ഭാഷയിൽ രൂപം മാറി. മലയാളത്തിലത് നമ്പൂതിരി
യായും നമ്പൂരിയായും ഉപയോഗിക്കുന്നു. കേരളത്തിൽ നമ്പൂ
തിരിബ്രാഹ്മണർ എത്തിയത് അഞ്ചാംനൂറ്റാണ്ടിലെ കദംബവ
ർമ്മകാലത്താണെന്ന് വാദിക്കുന്നവർ അതിന് നാലു നൂറ്റാണ്ടു
മുമ്പുള്ള ഈ പുസ്തകം വായിച്ചിരിക്കാനിടയില്ല.നാലുവേദം
ഗ്രഹിച്ച് , അതിൽ വിശ്വാസം (നമ്പുക) വരുമ്പോളാണ് ഒരാൾ
വേദത്തിൽ വിശ്വസിക്കുക. വേദം അറിയാത്തവന്ന് എന്തു
വിശ്വാസം. അതിനാൽ ജന്മം കൊണ്ടല്ല, വിദ്യയും കർമ്മവും
കൊണ്ടാണ് ഒരാൾ നമ്പൂരിയാവുന്നത്. വേദം പഠിച്ചവരിൽ
മുതൽവൻ(അഗ്രഗണ്യൻ) ആണ് മാടലബ്രാ ഹ്മണൻ.
കഥാതന്തുവിൽ പൊട്ടുവരാതെ മുത്തുകോർക്കാൻ
സഹായിക്കുന്ന മറ്റൊരു പരിപാർശ്വികൻ.

മാതവമുനിവൻമലൈ വലംകൊണ്ടു കുമരിയംപെരുംതുറൈ
കൊൾകൈയിർ പടിന്തു തമർ മുതർ പെയർവോൻ്റാഴ്പൊഴി
ലാങ്കൺ വകുന്തു ചെൽവരുത്തത്തുവന്റുയർ നീങ്ക

മാധവമുനിയുടെ മല പ്രദക്ഷിണം വെച്ച് കന്യാകുമാരിത്തു
റയിൽ തീർത്ഥസ്നാനം ചെയ്ത് തന്റെ ജന്മനാട്ടിലേക്ക് മട
ങ്ങുമ്പോൾ വിശ്രമത്തിനായിട്ടാണ് മാടലൻ മധുരയുടെ പുറ
ച്ചേരിയിലെത്തുന്നത്.കവുന്തിയടികളുമായി അദ്ദേഹത്തിന്
പൂർവ്വപരിചയമുണ്ട്.മാടലനെ നാവൽ അന്തണനെന്ന് കവി
വിളിക്കുന്നുണ്ട്. (അന്തണനെന്നാൽ ബ്രാഹ്മണൻ. നാവൽ
വിവിധാർത്ഥങ്ങളുള്ള പദമാണ്.വാഗ്സാമർത്ഥ്യമുള്ളവൻ
(വാഗ്മി). നാവ് കൊണ്ടു തുഴയുന്നത് വാക്ക്. നാവ കൊണ്ടു
തുഴയുന്നത് സമുദ്രം. പുഴയിലും കടലിലും തുഴഞ്ഞ് തരണം

ചെയ്യുന്നതും വാക്കിന്റെ സമുദ്രം തരണം ചെയ്യുന്നതും ഈ പദത്തിൽനിന്ന് ഉണ്ടായി. തോണി തുഴഞ്ഞുചെല്ലേണ്ട സ്ഥലം ദ്വീപ്. നാവാ ൽ വാക്കുകളുടെ സമുദ്രം ദ്വീപ് നാവൽ അഥവാ തിരുനാ വാ. വാക്കുകളുടെ സമുദ്രം തുഴഞ്ഞ് വി ജ്ഞാനസാഗരസീമ കണ്ടവനാണ് മാടലൻ.മുരുകൻ ഔവ്വയാർക്ക് നാവൽപ്പഴം കൊടുത്ത കഥയും ഇത്തരമൊരു സിം ബോളിക്ക് ക്രിയയാ ണ്.പ്രണവാർത്ഥമറിഞ്ഞ മൊഴിപ്പൊരുൾ ദൈവത്തിന്റെ (മുരു കൻ) ഉപാസികയായ കവുന്തിയടികൾ നാവല് അന്തണനായ മാടലനേയും മാടലൻ കവുന്തിയടിക ളേയും പരസ്പരം ബഹുമാനിക്കുന്നവരാണ്.

മണിമേഖലയുടെ ജനനവർത്തമാനം മാടലനാണ് ആദ്യമായി കാവ്യത്തിൽ പറയുന്നത്. മാധവി പെറ്റ കുഞ്ഞിന് കോവ ലൻ കുലദൈവമായ മണിമേഖലയുടെ പേരിട്ടത് അദ്ദേഹം ഓർമ്മിപ്പിക്കുന്നു.ഇടതിങ്ങി ഇരുൾ പരന്ന യാമത്തിൽ തിര കൾ ആഞ്ഞടിക്കുന്ന സമുദ്രത്തിൽ, കപ്പൽഛേദം സംഭവിച്ച കോവലന്റെ ഒരു പൂർവ്വികൻ കരപറ്റാനാവാതെ നീന്തിക്കൊണ്ടിരിക്കുമ്പോൾ,പൂർവ്വജന്മത്തിൽ ചെയ്ത ദാനഫലമായി, അവന്റെ രക്ഷക്ക്, ഇന്ദ്രൻ ഒരു ദേവതയെ അയച്ചു. അവൾഃ ഭയപ്പെടേണ്ട, ഞാൻ മണിമേഖലയാണ്. നിന്റെ മഹാദാനത്തിന്റെ ഫലം നിന്നെ വിട്ടുപോകയില്ല. സംസാരദുഃഖത്തിൽനി ന്ന് ക്ലേശം നീങ്ങി കരകയറുക  എന്നുപറഞ്ഞ് മന്ത്രശക്തി യാൽ കരകയറ്റി രക്ഷിച്ചു.  പിന്നീട് മാടലൻകോവലന്റെ ചരിത്രം മുഴുവനും പറയുന്നത് അദ്ദേഹത്തിന്റെ അറിവിനും വാഗ്മിത്വത്തിനും തെളിവാണ്.അതുവരെ കുറ്റബോധവും നിരാശയും കൊണ്ട് തപിച്ചിരുന്ന കോവലന്ന് അദ്ദേഹത്തി ന്റെ ആ വാഗ്മിത്വം കോവലന് ആത്മവിശ്വാസവും സന്തോ ഷവും കൊടുത്തു. മാടലനോടു മാത്രമാണ് കോവലൻ തന്റെ ആശങ്കകളെല്ലാം തുറന്നുപറയുന്നതെന്നത് ശ്രദ്ധേയമാണ്.

പിന്നെ നാം മാടലനെ ചെങ്കുട്ടുവന്റെ സദസ്സിലാണ് കാണുന്നത്.പറവൂരിയെ കൂത്തച്ചാക്യാരുടെ കൂത്തുകണ്ടാനന്ദിച്ച് പേരോലക്കമണ്ഡപത്തിൽ എഴുന്നള്ളിയിരിക്കുന്ന ചെങ്കുട്ടുവനെ കാണാൻ നീലൻ മുതലായ കഞ്ചുകധാരികളായ ഭട ന്മാരോടൊപ്പമാണ് മാടലൻ വരുന്നത്. ഘോരയുദ്ധത്തിൽ

തോറ്റോടിയവരെ പിടിച്ചുകെട്ടി, തന്റെ വൻവിജയം ബന്ധു ക്കളായ ചോഴ,പാണ്ഡ്യന്മാരെ കാണിക്കാനായി , ബന്ധനസ്ഥ രെ അവർക്ക് പ്രദർശിപ്പിക്കാൻ കൊണ്ടുപോയ സംഘത്തി ലെ പ്രമുഖനാണ് നീലൻ.  ദൌത്യം കഴിഞ്ഞ് അയാൾകേരള ത്തിലേക്ക് തിരിച്ചുവരുമ്പോൾ മാടലനും കൂടെ വന്നു. യുദ്ധ ത്തിൽ ആയുധം ത്യജിച്ച് ഓടിയവനെ പിന്നാലെ ചെന്ന് പിടിച്ചുകെട്ടുന്നതല്ല വിജയമെന്ന് ചോഴൻ ദൂതൻവഴി സന്ദേ ശമയച്ചു. തോറ്റോടിയവരുടെ മേൽ കോപം കാട്ടുന്നത് ഇതു വരെ കേട്ടിട്ടില്ലാത്ത പുതുമയാണെന്ന് പാണ്ഡ്യനും ചൊല്ലിയ യച്ചു. തന്റെ ചെയ്തിയെ നിന്ദിച്ചതുകേട്ട് ക്രുദ്ധനായ ചെങ്കുട്ടു വൻ ചുവന്ന കണ്ണുകളുരുട്ടി ഒരു പരിഹാസച്ചിരി ചിരിച്ചു. ചോഴനും പാണ്ഡ്യനും യുദ്ധത്തിന്റെ രുചി അറിയുമെന്ന ഭീഷണിയുടെ നാന്ദിയാണ് ആ ചിരി. ചെങ്കുട്ടുവന്റെ കോപം ശമിപ്പിക്കാൻ തന്നെയാണ് ബുദ്ധിമാനും വാഗ്മിയുമായ മാ ടലൻ നീലന്റെ കൂടെ വന്നത്. ചെങ്കുട്ടുവൻ ചിരിച്ചതും, ശാസ്ത്രവിജ്ഞാനിയായ മാടലൻ എഴുന്നേറ്റുനിന്ന്, മന്നവന് വാഴ്ക, മന്നന്റെ ഐശ്വര്യം വാഴ്ക എന്ന് വാഴ്ത്തിയതും ഒരുമിച്ചായിരുന്നു.മറ്റൊരു യുദ്ധസന്നാഹത്തിന് ചേരരാജാവ് ആജ്ഞാപിക്കുംമുമ്പ് തന്നെ മാടലൻ തന്റെ ദൌത്യം വിജയക രമാക്കാനുള്ള പദ്ധതി ആരംഭിച്ചു. വേണ്ട സമയത്ത് വേണ്ടതുപറയാനുള്ള കഴിവിന് നിദർശനമാണിത്.

മാടലൻ പറഞ്ഞുഃ- കുരുമുളകുകൊടി പടരുന്ന മലയിൽ ഉറങ്ങുന്ന ആനകളോടുകൂടിയ, ചെറുകുലകളായി നെയ്ത ൽപ്പൂ വിടരുന്ന, വിയലൂരിനെ തോൽപ്പിച്ച് 9 ചോഴരാജാ ക്കന്മാരെ ബന്ധിച്ച് നേരിവായിലെ നിത്യയുദ്ധത്തിൽ ജയി ച്ചുനിന്ന്, തേറും സൈന്യവുമായി ഇഴുമ്പിൽഗ്രാമത്തിനു പുറത്തു ത്ങ്ങി കൊടും യുദ്ധം ചെയ്ത് , കടലിൽ കപ്പ ലോടിച്ച്,രോഷംപൂണ്ട ആര്യമന്നരെ ഗംഗാനദിക്കരയിൽവെച്ച് തോൽപ്പിച്ച് വലിയ പുഷ്പമാലയണിഞ്ഞ പെരിയ സൈന്യ ത്തിന്റെ നായകാ, മഹാന്മാരോടു സംവദിച്ച് അവരിൽനിന്ന് യാതാർത്ഥ്യം ഗ്രഹിച്ചിട്ടുള്ള രാജാധിരാജാ, അങ്ങയുടെ ക്രോധം ശമിക്കട്ടെ. ഭൂമി മുഴുവൻ ഭരിക്കുന്ന മന്നാ, നിന്റെ ആയുസ്സ് താമ്രപർണ്ണിക്കരയിലെ മണലിനേക്കാൾ കൂടുതൽ ദിനങ്ങൾ കാണട്ടെ. സാഗരമേഖലയായ ഭൂമി വാഴുന്നവനേ, എന്റെ ചൊല്ല്

നിന്ദിക്കാതെ കേട്ടാലും. ലോകം പരിപാലി ക്കേണ്ട കർമ്മം അനുഷ്ഠിക്കേണ്ട നിന്റെ വയസ്സ് 50 വർഷം പിന്നിട്ടശേഷവും അറക്കളവേൾവി(ധർമ്മശാസ്ത്രപ്രകാരമുള്ള യജ്ഞം) ചെയ്യാതെ യുദ്ധക്കളയജ്ഞത്തിൽ മാത്രം നീ ഏർപ്പെ ട്ടിരിക്കയാണ്. ക്ഷത്രിയോചിതമായ കർമ്മങ്ങളെല്ലാം നിർവ്വ ഹിച്ച, പനമ്പൂമാല ചൂടിയ നിന്റെ പൂർവ്വികരിൽ ഒരാ ൾപോലും ഇന്നില്ല.ശരീരം ഇന്നുണ്ട്,നാളെയില്ല എന്ന സത്യം അങ്ങേക്കറിയാം. സമ്പത്സമൃദ്ദമായ ഭൂമിയിൽ സമ്പത്ത് ശാശ്വതമല്ലെന്ന് തമിഴരചരെ നിന്ദിച്ച ആര്യമന്നവരുടെ ഇന്നത്തെ അവസ്ഥയിൽനിന്ന് കണ്ടില്ലേ. യൌവനം നില നിൽക്കയില്ലെന്നതിന് ഉദാഹരണം പറയേണ്ടതില്ല. നര ബാധിച്ച ശരീരത്തെ അങ്ങുതന്നെ കണ്ടുകഴിഞ്ഞുവല്ലോ. ദേവരൂപം പൂണ്ട് സ്വർഗ്ഗത്തിലെത്തിയ ജീവൻ മനുഷ്യ രൂപത്തിൽ വീണ്ടും ഭൂമിയിൽ ജനിക്കും. മനുഷ്യരൂപ മെടുത്ത ജീവൻ തിര്യഗ്രൂപത്തിൽ ജനിച്ചെന്നു വരാം. തിര്യഗ്രൂപമെടുത്ത ജീവൻ കലങ്ങുന്ന ദുഃഖമുള്ള നരക രൂപമെടുത്തേക്കാം. ആട്ടമാടുന്ന കൂത്തരെപ്പോലെ ഈ പ്രിയമുള്ള ജീവൻ ഒരിക്കൽ ലഭിച്ച അതേ വേഷത്തോടു കൂടിത്തന്നെ എപ്പോഴും ഇരിക്കുന്നില്ല. അവനവൻ ചെയ്ത കർമ്മത്തിന്റെ വഴിയിലാണ് ജീവൻ സഞ്ചരിക്കുന്നതെന്നത് ദാർശനികരുടെ സുഭാഷിതമാണ്.ഞാൻ ദ്രവ്യം സമ്പാദിക്കാ നായി നിന്റെ മുന്നിൽ വന്നവനല്ല.വിജ്ഞാനിയായ മഹാരാ ജാവേ, പേരും പെരുമയുംഉള്ള ഒരു ശരീരം ലഭിക്കാൻ ഭാഗ്യം ചെയ്ത നിന്റെ ജീവൻ, ഈ പുണ്യഭൂമിയിലെ സാധാ രണ ശരീരങ്ങളിലിരിക്കുന്ന ജീവൻപോലെ പൊതുമാർഗ്ഗ ത്തിൽ സഞ്ചരിക്കുന്നതു കണ്ടിട്ട് ,എനിക്ക് പൊറുക്കാനാ വുന്നില്ല. .വാനവരാലുംപോറ്റുന്ന മാർഗ്ഗം നിനക്ക് നൽകുന്ന, നാലുവേദങ്ങളാലും സമ്മതിനേടിയ യജ്ഞം ചെയ്യുന്ന ദാർശനികരെക്കൊണ്ട് വേദപ്രോക്തവും ക്ഷത്രിയോചിത വുമായ യാഗം ചെയ്യിക്കുക.ധർമ്മം നാളെ ചെയ്യാമെന്ന് കരുതരുത്. ഇന്നുതന്നെ ജീവൻ പോയെന്നുവരാം. ഞാൻ ഇത്രദിനം ഭൂമിയിൽ വാഴുമെന്ന് മുൻകൂട്ടി അറിഞ്ഞവർ കടൽചൂഴുന്ന ഭൂമിയിൽ ആരുമില്ല. പട്ടമഹിഷിയായ

ഇവളോടുകൂടി വീരക്കഴലണിഞ്ഞ മന്നവർ അടി പോറ്റുമാറ് ലോകപരിപാലനം ചെയ്ത് അങ്ങ് നീണാൾ വാഴട്ടെ.

മറൈയോൻ മറൈ നാവുഴുതു വാൻപൊരുളിറൈയോൻ ചെവി ചെറുവാകവിത്തലിൽ വിത്തിയ പെരുംപതം വിളൈന്തു പതമികുത്തു

മാടലന്റെ വേദമോതുന്ന നാവുകൊണ്ട് ഉഴുത് വിശിഷ്ടാർത്ഥ മുള്ള വിത്തിനെ രാജാവിന്റെ ചെവിയാകുന്ന വയലിൽ വിതച്ചു. ആ വിത്ത് നന്നായി വിളഞ്ഞപ്പോൾ ആസ്വദിക്കാൻ രാജാവിന് ആശതോന്നി. അദ്ദേഹം വേദജ്ഞരെ വിളിച്ച് ശാന്തിയജ്ഞം നടത്തി. ബന്ധനസ്ഥരാക്കിയ ശത്രുരാജാക്കന്മാ രെ മോചിപ്പിച്ച്, മാളികകളിൽ അതിഥികളായി പാർപ്പിച്ചു. തടവുപുള്ളികളെ അടച്ച കാരാഗൃഹം തുറന്നിട്ടു. കുറ്റവാളി കൾക്ക് മാപ്പുകൊടുത്തു. കപ്പങ്ങൾ ഒഴിവാക്കി. ഹിംസയി ൽനിന്ന് അഹിംസയിലേക്കും പ്രതികാരത്തിൽനിന്ന് സ്നേഹ ത്തിലേക്കും ചെങ്കുട്ടുവനെ മാനസാന്തരപ്പെടുത്തിയത് മാടല ന്റെ വാഗ്വിലാസമാണ്.മാടലൻ അപ്രകാരം വഞ്ചിഭൂപന് ഗുരുവായി. ദേവന്തിയുടെ മേൽ ആവേശിച്ച ചാത്തന്റെ വാക്ക് ശരിയോ എന്നറിയാനും മാടലനെയാണ് ആശ്രയിച്ച ത്.കേളിതുമന്നാ, കെടുകനിൻതീയത് എന്ന മുഖവുരയോ ടെയാണ് ചാത്തന്റെ കഥ മാടലൻ രാജാവിനോടു പറഞ്ഞത്. ചാത്തനെന്ന ശാസ്താവ് ബൌദ്ധനാണെന്നും ബ്രാഹ്മണർ ബുദ്ധമതത്തിന് എതിരാണെന്നും അഭിപ്രായം പറയുന്നവർ മാടലന്റെ ഈ അഭിപ്രായം ശ്രദ്ധിക്കേണ്ടതാണ്.

മാടലബ്രാഹ്മണൻ ഭൃംഗാരകധാരിയായ പരിപാർശ്വികനാണ്. അദ്ദേഹത്തിന്റെ കമണ്ഡലുവിലെ നീരുതെളിച്ചാണ് കുട്ടിക ൾക്ക് പൂർവ്വജന്മസ്മൃതി ഉണ്ടാവുന്നത്.സൂത്രധാരന്മാർ മൂന്നാ മത്തെ പരിവർത്തനത്തിൽ ചെയ്യുന്ന ബ്രഹ്മമണ്ഡലപ്രദക്ഷി ണം , ഭൃംഗാരകത്തിലെ ജലമെടുത്ത് തളിക്കൽ- ഇവരണ്ടും താൻ പ്രത്യക്ഷ,പ്പെടുന്ന ഓരോ രംഗങ്ങളിലായി മാടലനെ ക്കൊണ്ട് കവി ചെയ്യിക്കുന്നു. ജർജ്ജരഗ്രഹണം(തലക്കോലെടു ക്കൽ) ഇളങ്കോവടികൾ തന്നെ ച്യ്യുന്നു. ചാത്തനെന്ന രണ്ടാം പരിപാർശ്വികനാണ് അദ്ദേഹത്തിന് തലക്കോൽബിരുദം കൊ ടുക്കുന്നത്. അമ്മാനൈവരികൊണ്ട് ചോഴനേയും, കന്തുകവരി

കൊണ്ട് പാണ്ഡ്യനേയും, ഊചൽവരികൊണ്ട് ചേരനേയും പിതൃപ്രീതിക്കായി വാഴ്ത്തുന്നു. വള്ളെപ്പാട്ടിനാൽ ഈ മൂന്നു പിതൃക്കളേയും ഒന്നിച്ചും സ്തുതിക്കുന്നു. അറഴണൈ അടികളെ ആദരിച്ച് സ്തുതിക്കുകയാൽ നാഗങ്ങള്ക്കും മഹാ വിഷ്ണുവിനും പ്രീതി വരുത്തുന്നു.  ദേവബ്രാഹ്മണപ്രശംസ യോടുകൂടി വാങ്മാധുര്യമിയന്ന ചാരിയും രംഗപ്രസാദനം ചെയ്ത് കവിയുടെ പേരും കീർത്തിയും കാവ്യഗുണവും പ്രഖ്യാപിക്കുന്ന പ്രസ്താവനയും അവസാനരംഗത്തിൽ കവി പ്രയോഗിച്ചിട്ടുണ്ട്. ചിലപ്പതികാരകർത്താവിന്റെ മാത്രമല്ല, മണിമേഖലാകർത്താവിന്റെ കീർത്തിയും പ്രസ്താവിക്കുന്നു. മുഖസന്ധിയിലെ ബീജമനുസരിച്ച് മനുഷ്യനും ദിവ്യപുരുഷ നുമായി പലമ ാർഗ്ഗങ്ങളവലംബിച്ച് വിവിധോപക്ഷേപ ങ്ങളോടുകൂടിയാണ് കാവ്യോപക്ഷേപനിർവ്വഹണം.

ഭരതമുനി നാട്യശാസ്ത്രാഭ്യാസം പൂര്ത്തിയാക്കിയ വേളയിൽ ബ്രഹ്മാവ് നാട്യപ്രയോഗത്തിനു പറ്റിയ സമയം നിർദ്ദാശിച്ചു. ദാനവരെ തോൽപ്പിച്ച്  ദേവന്മാർ ഇന്ദ്രവിജയം ആഘോഷി ക്കുന്ന വേളയാണതിനു തെരഞ്ഞെടുത്തത്. (ചെങ്കുട്ടുവൻ ശത്രുക്കളെ തോൽപ്പിച്ച് വിജയാഘോഷം നടത്തുന്ന സമയം ഇവിടെ). ഭരതൻ ഭരതപുത്രന്മാർക്ക്- ധ്വജം ദേവേന്ദ്രനും ഭൃംഗാരകം വരുണനും- ആയുധം കൊടുത്തു. വിഘ്നകാരി കളായ അസുരന്മാർ  മായാവലംബികളായി നടന്മാരുടെ വാക്കും അംഗചലനവും  സ്തംഭിപ്പിച്ചപ്പോൾ രത്നം പതിച്ച ഉജ്വലമായ കൊടിമരം കൊണ്ട് ഇന്ദ്രൻ അവരെ അടിച്ച് ഞെരിച്ചുശരീരത്തെ ജർജ്ജരീകരിക്കയാൽ അതിന് ജർജ്ജരമെന്ന് പേരുകിട്ടി. സർവ്വഭൂതരക്ഷക്കും വിഘ്നശാന്തി ക്കും ജർജ്ജരം എടുക്കേണ്ടത് ഭരതവംശജരുടെ കർത്തവ്യമാ ണ്. ഭാരതത്തിലെ ജനത ധർമ്മം വിസ്മരിക്കുമ്പോളെല്ലാം വിനോദമാദ്ധ്യമങ്ങളിലൂടെ ജനങ്ങൾക്ക് .ധർമ്മം ബോദ്ധ്യപ്പെ ടുത്താനാണ് നാട്യശാസ്ത്രം രചിക്കപ്പെട്ടത്.. അതിനാൽ നാട്യം പഞ്ചമവേദമാണ്..

നാട്യാഖ്യാം പഞ്ചമം വേദം സേതിഹാസം കരോമ്യഹം

ബുദ്ധിശക്തി,വിവേകം,ധൈര്യം,ആരോഗ്യം ഇവ ഉള്ളവർക്കേ നാട്യശാസ്ത്രം പ്രയോഗിക്കാനാവൂ. അഞ്ചാം വേദക്കാരായ

ഭരതമുനിപുത്രന്മാർ ചന്ദ്രവംശത്തിലെ ഇന്ദ്രപദവിയുള്ള നഹുഷന്റെ അഭ്യർത്ഥനയാൽ ഭൂമിയിൽ ജനിച്ച് ഇവിടത്തെ സ്ത്രീകളിൽ പ്രജകളെ ഉൽപ്പാദിപ്പിക്കുകയും അവരിലൂടെ നാട്യവേദം പ്രചരിപ്പിക്കയും ചെയ്തു. നഹുഷപുത്രനായ യയാതിയുടെ അഞ്ചുമക്കളാണ് പിന്നീട് ഭാരതത്തിലെ പഞ്ച ജനമായി വിഭജിക്കപ്പെട്ടത്. നാഗങ്ങൾ, അപ്സരസ്സുകൾ, മുനിമാർ, ക്ഷത്രിയർ ഇവരാണ് ആദ്യകാലത്ത് ഭരതകലയു മായി ബന്ധപ്പെട്ടിരുന്നത്. നാട്യശാസ്ത്രത്തെ സംരക്ഷിക്കാൻ ജർജ്ജരം കയ്യിലെടുത്തുനിൽക്കുന്ന ദേവേന്ദ്രപുത്രന്മാരായി (ജയന്ത) ക്ഷത്രിയരെ കരുതിയിരുന്നു (ജയന്തമംഗലം അഥവാ ചേന്ദമംഗലം ഇവരുടെയാണ്).വിധിപ്രകാരം നാട്യകല അഭ്യസിച്ച നാട്യാചാര്യന്മാർക്കും ദേവദാസികൾക്കും ജർജ്ജരം (തലക്കോൽ) ക്ഷത്രിയർ കൊടുക്കുന്നത് കലയെ പോഷിപ്പിക്കാനാണ്.

ഇന്ദ്രപത്രനായ ജയന്തന്റെ സ്ഥാനമാണ് തലക്കോലിന്. അതി നാൽ തലക്കോൽ ലഭിച്ചവർക്ക് പ്രത്യേകആനുകൂല്യങ്ങളും ആദരവും ലഭിക്കുന്നു.. രാജാവിന്റെ ചെങ്കോലിനു തുല്യമാണ് നാട്യാചാര്യന്റെ തലക്കോൽ. പഞ്ചമവേദമായ നാട്യവേദം ഒരളവുവരെ വൈഷ്ണവമാണ്. വൃത്തികളെല്ലാം വിഷ്ണു വിന്റെ അംഗചലനങ്ങളിൽനിന്നാമ് ജനിച്ചത്. സാമാന്യജനങ്ങ ൾക്കു രസിക്കാനും മനസ്സിലാക്കാനും വേണ്ടി തത്വങ്ങളെ കഥാരൂപത്തിൽ ലളിതമായി അവതരിപ്പിക്കുന്നതിനാലാണ് പഞ്ചമവേദമെന്ന് പേരു കിട്ടിയത്.നാട്യവേദത്തിലെ വാഗ്വാ പാരവിശേഷങ്ങൾ ഉൾക്കൊള്ളുന്ന വാചികപ്രാധാന്യമുള്ള ഭാരതീവൃത്തി ഉപയോഗിച്ചാണ് ബുദ്ധനെപ്പോലെ മാടലനും തന്റെ തത്വങ്ങൾ പറയുന്നത്. പ്രാസംഗികന്മാരെല്ലാം ഭാരതീ വൃത്തി സ്വീകരിക്കുന്നു.ഋഗ്വേദത്തിൽനിന്നാണ് ഭാരതീവൃത്തി ജനിച്ചിട്ടുള്ളത്. കാര്യസിദ്ധിയും അഭ്യുദയവും മംഗളവും ശത്രുജയവും സർവ്വപാപപ്രശമനവും തരുന്ന പ്രരോചന, സൂത്രധാരനും പാരിപാർശ്വികരും താന്താങ്ങളുടെ ആശയ ങ്ങളെ അവലംബിച്ച് വൈചിത്ര്യം പൂണ്ട വാക്കുകളോടെ നടത്തുന്ന പ്രസ്താവന എന്നിവ ഭാരതിയുടെ അംഗങ്ങളാ കയാൽ വാഗ്മിത്വം കൊണ്ട് സാധിക്കാം. ഇങ്ങനെ സമർത്ഥി ക്കുന്നവരാണ് പഞ്ചമവേദക്കാർ. നാട്യവേദവും

ബുദ്ധമതവും പഞ്ചമവേദമെന്ന് വിളിക്കപ്പെടുന്നു. നാട്യവേദം വൈഷ്ണവ മാണ്. ബുദ്ധമതവും വൈഷ്ണവത്തിൽനിന്ന് അഭേദമാണ്.

നാട്യവേദമാകുന്ന ചെങ്കോലിനർഹൻ താങ്കളാണെന്നു പറ ഞ്ഞ്കൊണ്ട് പാരിപാർശ്വികസ്ഥാനത്തുള്ള ചാത്തൻ സൂത്ര ധാരനായ കവിക്ക് നൽകുന്നു.അദ്ദേഹത്തിന്റെ കാവ്യസാമ്രാ ജ്യച്ചെങ്കോലിന് മൂന്നു കാണ്ഡമുണ്ട്.അഗസ്ത്യശാപത്താൽ മുളയായി ജനിച്ച ജയന്തനെന്ന തലക്കോലിന്റെ (മുളയുടെ) മൂന്നു കാണ്ഡങ്ങളെപ്പോലെ.ഗോകർണ്ണന്റെ ഭാഗവതസപ്താ ഹവേളയിൽ മുളയുടെ ഓരോ കാണ്ഡമായി പൊട്ടി ധുന്ധു കാരിയുടെ പാപം തീർന്ന ഒരു കഥയുണ്ട്.സപ്താഹം വൈഷ്ണവരുടെ ഭാരതീവൃത്തിയാണ്. വാചികത്തോടൊപ്പം ആംഗികം കൂടി ചേർത്ത് , 7 ദിനമെടുക്കാതെ മൂന്നോ നാലോ ദിനം കൊണ്ട് ആടിത്തീർക്കാവുന്ന കഥകൾ രചി ക്കാം.ചിലപ്പതികാരം മൂന്നുദിനം കൊണ്ട് 3 കാണ്ഡം ആടി ത്തീർക്കാവുന്ന കൃതിയാണ്. മൂന്നാം ദിനം കളിതീരുമ്പോൾ രാജാവിന്റേയും പ്രജകളുടേയും സർവ്വപാപമുക്തി വരുന്നു.

ഇന്നത്തെ കാലത്ത് സിനിമക്ക് തിരക്കഥ എഴുതുന്നവരെ പ്പോലെ, ഫ്ലാഷ്ബാക്ക് ശൈലിയിലാണ് ചിലപ്പതികാരത്തിന്റെ രചന. കവിയെ കൂടുതൽ സ്വാധീനിച്ചത് നാട്യവേദത്തിൽ തലക്കോലുള്ള മാധവിയാണ്,കണ്ണകിയല്ല. ചെങ്കുട്ടുവന്റെ നാമം അനേകം യുദ്ധവീരന്മാരുടെ മരണം കൊണ്ടും കണ്ണകിശിലാസ്ഥാപനം കൊണ്ടും എന്നേക്കും നിലനിന്നു. ഒറ്റ ജീവനെടുക്കാതെ ഇളങ്കോവടികൾ തന്റെ ഗാനകാവ്യത്തിലൂടെ നാമം നിലനിർത്തി. തോറ്റ നൃപന്മാരുടെ കൊറ്റക്കുട കൊണ്ട് ചെങ്കുട്ടുവൻ ചെങ്കോലും ആനക്കുടയും തീർത്തു. തന്റെ സാഹിത്യച്ചെങ്കോൽ കൊണ്ട് സാമ്രാജ്യാധിപതിയായ ജ്യേഷ്ഠ നെ നേർവഴിക്കു നയിക്കാൻ അനുജനായ ഇളങ്കോവടിക ൾക്ക് സാധിച്ചു.ചിലപ്പതികാരം കോവലന്റെയും കണ്ണകി യുടേയും കഥ മാത്രമല്ല, ചെങ്കുട്ടുവന്റേയും ഇളങ്കോവടിക ളുടേയുംകൂടി കഥയാണ്. **ഇളങ്കോവടികളുടെ ആത്മകഥ കൂടിയായ ഈ കാവ്യം ചരിത്രവും ഐതിഹ്യവും കാൽപ്പനിക തയും കൂടിച്ചേർന്ന ഒരു ഇതിഹാസകാവ്യമാണ്.**

ഭരതമുനിയുടെ നിർവ്വചനപ്രകാരം ഈ ഗാനകാവ്യം ഒരു നാടിക യാണ്. നായകൻ രാജർഷിയല്ലാത്തതിനാൽ നാടകമല്ല. ചേർന്ന പ്ര യോഗമാണ്.നായകന്റെ വധം നടക്കുന്നതിനാൽ നാടകമോ പ്രകര ണമോ അല്ല. നാടകത്തിലെ പ്രഖ്യാതതത്വവും പ്രകരണത്തിലെ കൽപ്പിതതത്വവും കൂടി ചേർന്ന പ്രയോഗമാണ്.പ്രകരണത്തിലെ പോലെ നായകൻ വണികനാണ്. സ്ത്രീകഥാപാത്രങ്ങൾ ധാരാള മുണ്ട്. കൈശികീവൃത്തിയുടെ അംഗങ്ങൾ ഘടിപ്പിച്ചിട്ടുണ്ട്. അന്തഃപുരസ്ത്രീയും സംഗീതശാലയിലെ സ്ത്രീയുമായി രണ്ട് നായികമാരുണ്ട്. നൃത്തം,ഗീതം,ശൃംഗാരം, രാജസുഖപ്രാപ്തി, ഉപചാരങ്ങൾ, ക്രോദം, പ്രസാദനം, വ്യാജം ഇവയുണ്ട്. സമ്മിശ്ര സൃഷ്ടിയായി നാടികാരൂപമായി, സാമാന്യജനങ്ങളിൽ സദ്ഗുണ ങ്ങൾ വളർത്താനും ആനന്ദിപ്പിക്കാനുമായി മനോഹരഗാനകാവ്യം നിർമ്മിച്ച കേരളീയകവിയാണ് ഇളങ്കോവടികൾ. അദ്ദേഹ ത്തിന്റെ ആദർശപ്രചരണത്തിനും കഥാതന്തു കൂട്ടിയിണക്കുന്ന തിന്നും പാരിപാർശ്വികന്മാരായി പ്രവർത്തിക്കുന്നവരാണ് മാടലനും ചാത്തനാരും.

- മൂവേന്തന്മാർഃ-

മൂവേന്തരിൽ ചോഴൻ ചിലപ്പതികാരത്തിൽ കഥാപാത്രമല്ല. പാണ്ഡ്യനും ചേരനും പ്രധാനകഥാപാത്രങ്ങളാണ്, സജീവവ്യ ക്തിത്വമുള്ളവരുമാണ്.സമ്പത്സമൃദ്ധമായ മധുരയുടെ നാഥനായ പാണ്ഡ്യൻ റാണിയെ അനുനയിപ്പിക്കാനാലോചിച്ച് പ്രക്ഷുബ്ധ മനസ്സുമായി ഇരിക്കവെയാണ് മുൻപിൻആലോചിക്കാതെ തട്ടാന്റെ വാക്കുകേട്ട് കേവലനെ കൊന്ന് ചിലമ്പ് കൊണ്ടുവരാനാ ജ്ഞാപിച്ചത്. എന്റെ പട്ടമഹിഷിയുടെ ചിലമ്പ് അവന്റെ കയ്യിൽ കാണുകയാണെങ്കിൽ, അവനെ വധിച്ച് ചിലമ്പ് കൊണ്ടുവരിക എന്നാണ് രാജാവ് കൽപ്പിച്ചത്. കാണുകയാണെങ്കിൽ എന്നു പറഞ്ഞതുകൊണ്ട് രാജനീതിക്ക് മുഴുവനായി ഭംഗം വന്നിട്ടില്ല.

രാജ്ഞിയുടെ ചിലമ്പാണോ അല്ലയോ എന്ന് നിർണ്ണയിക്കാൻ കഴിയാത്തവരോടാമ് ആജ്ഞാപിച്ചത് എന്നതിനാൽ ധർമ്മച്യുതി വന്നിട്ടുമുണ്ട്.

കണ്ണകി പാണ്ഡ്യനെ വിളിച്ചത് അറിവറൈ പോകിയ പൊറിയ റുനെഞ്ചത്തിറൈമുറൈ പിഴൈത്തോനെന്നാണ്. ( അറിവും ധർമ്മവും പോയി, ദരിദ്രമായ നെഞ്ചത്തോടെ തന്റെ ചുമതല പിഴച്ചവൻ)ദക്ഷിണദിക്കിന്റെ നാഥനായി, പഴിയോടുപടരാ പഞ്ചവനായി(  പഴികേൾക്കുന്ന മാർഗ്ഗത്തിൽ സഞ്ചരിക്കാത്ത പഞ്ചപാണ്ഡവകുലം)വാഴുന്ന നൃപനാണ് ഇപ്രകാരം ദരിദ്രനാ യിത്തീർന്നത്. നീർവാർക്കുന്ന കണ്ണുമായി എന്റെ മുന്നിലെത്തിയ നീ ആരാണ് എന്ന് പാണ്ഡ്യൻ ചോദിച്ചു.തേരാ മന്നാ , ചെപ്പുവ തുടയേൻ( ചിന്തയില്ലാത്ത മന്നാ, ഞാൻ പറയാം) എന്ന് കണ്ണകി താനാരെന്നു പറഞ്ഞു. വധിക്കപ്പെട്ട കോവലപത്നിയാണെന്ന റിഞ്ഞിട്ടും ആദ്യം തന്റെ കുറ്റത്തിന്റെ വലിപ്പം പാണ്ഡ്യൻ തിരി ച്ചറിഞ്ഞില്ല.അതിനാൽ ചിന്തയില്ലാത്ത മന്നാ എന്ന വിളി ന്യായീകരിക്കപ്പെടുന്നുണ്ട്. താനാണ് തെറ്റു ചെയ്തതെന്ന വിചാരം കൂടി ഇല്ലാതെയാണ്, ഹേ, അണങ്കുപോലുള്ള പെണ്ണേ, കള്ളനെ കൊല്ലുന്നത് ചെങ്കോലേന്തിയ നൃപന്റെ രാജനീതിയാണെ ന്നദ്ദേഹം പറയുന്നത്. ഉടനെ വന്നു കണ്ണകിയുടെ നീതിവാക്യം. ഹേ, ധർമ്മമാർഗ്ഗത്തിൽ ചരിക്കാത്ത കോർക്കാധിപാ, എന്റെ ചിലമ്പിലെ പരൽ മാണിക്യമാണ്. കണ്ണകി പറഞ്ഞത് നീതിവാ ക്യമാണെന്ന് മന്നന് ബോദ്ധ്യപ്പെട്ടു. തനിക്ക് തെറ്റ് പിണഞ്ഞുവോ എന്ന് സംശയവും വന്നു. യാം ഉടൈച്ചിലമ്പു മുത്തുഉടൈ അരി യേ എന്ന് മനസ്സിൽ വിചാരിച്ചു. ആ ചിലമ്പ് കൊണ്ടുവരിക എന്ന് കൽപ്പിച്ചു. കണ്ണകി തന്റെ ചിലമ്പ് എറിഞ്ഞുടക്കവേ മാണിക്യക്കല്ലുകൾ ചിതറി മന്നന്റെ മുഖത്തു വീണു.മന്നവൻ വായ് മുതൽ തെറിത്തതു മണിയേ എന്നാണ് പ്രയോഗം. വായി ലരിയിടുന്നത് മരിച്ചുപോയ

പിതാവിന് മക്കൾ വായ്ക്കരിയിട ലാണ്. പരലിന് അരി എന്നും പറയും. കണ്ണകിയുടെ ചിലമ്പിലെ അരി പാണ്ഡ്യന്റെ വായിൽ വീണപ്പോൾ അവൻ ശവമായി, കണ്ണകി അവന്റെ പുത്രിയുമായി. താഴ്ന്ന കുടയനും തളർന്ന ചെങ്കോലനും ആയിത്തീർന്ന പാണ്ഡ്യൻ , പൊൻചെയ്യുന്ന കൊല്ലന്റെ ചൊല്ലുകേട്ട ഞാനോ അരചൻ, ഞാനാണ് കള്ളൻ, പ്രജകളെ കാക്കുന്ന ദക്ഷിണാപഥത്തിന്റെ കാവൽ എന്റെ കാലം മുതൽ പിഴച്ചുപോയല്ലോ, എന്റെ ആയുസ്സ് കെട്ടുപോകട്ടെ എന്ന് സങ്കൽപ്പമാത്രയിൽ സ്വേഛാമൃത്യു വരിച്ചു.കള്ളനെ കൊല്ലുന്ന ത് ചെങ്കോലിന്റെ നീതിയാണെന്ന് ആദ്യം പറഞ്ഞ വാക്കിനെ സാർത്ഥകമാക്കിക്കൊണ്ട്, നാനേ കൾവനെന്ന് ബോദ്ധ്യപ്പെട്ട നിമിഷം തന്നെ തനിക്ക് മൃത്യുദണ്ഡന വിധിച്ച് തന്റെ സൽപ്പേരു കാത്തു.

കാവി ഉകുനീരും കൈയിറ്റനിച്ചിലമ്പുമാവി കുടിപോന വവ്വടിവും പാവിയേൻ കാടെല്ലാം ചൂഴ്ന്ത കരുങ്കുഴലും കണ്ടഞ്ചിക്കൂടലാൻ കൂടായിനാൻ മെയ്യിർപ്പൊടിയും വിരിത്ത കരുങ്കുഴലും കയ്യിറ്റനിച്ചിലമ്പുംകണ്ണീരും വൈയെക്കോൻ കണ്ടളവേ തോറ്റാനക്കാരികൈ തൻ ചൊർവ്വെവിയിലുണ്ടളവേ തോറ്റാൻ

എന്നാണ് കവിവാക്യം.  കണ്ണകിയുടെ രൂപം കണ്ടപ്പോൽത്തന്നെ പാണ്ഡ്യൻ ശവമായി. ആ ശബ്ദം കോട്ടപ്പോൽത്തന്നെ അവൻ യുദ്ധത്തിൽ തോറ്റു. അരചരിൽ പെരുമാനും പോരിൽ ജയം മാത്രം കമ്ടവനുമായ ചെഴിയനെന്ന പാണ്ഡ്യരാജാവ് തന്റെ ചെങ്കോൽ വളഞ്ഞു എന്നറിഞ്ഞ നിമിഷം, ജീവനാകുന്ന അച്ചാമി കൊടുത്ത് ഭൂദേവിയുടെ മുമ്പിൽ അതിന്റെ വളവു തീർത്തുകാ ണിച്ചുകൊടുത്തു.പാണ്ഡ്യന്റെ അപദാനങ്ങളാമ് പിന്നെ നാം കേൾക്കുന്നത്. പടയോടുകൂടിവരുന്ന, ചന്ദ്രക്കല ചൂടിയ മധുരാ പതിയാണ് ആദ്യം അപദാനം പാടുന്നത്. കാതുകൊണ്ട്, വേദമാകുന്ന നാവിന്റെ ഓശയല്ലാതെ ,ആവലാതിമണിയുടെ ഒച്ച ഒരിക്കലും

കേൾക്കാത്തവനാണ് പാണ്ഡ്യൻ. ശത്രുരാജാക്കന്മാർ അസൂയകൊണ്ട് പറയുന്ന പഴിവാക്കല്ലാതെ പ്രജകളുടെ പഴിവാക്ക് ഒരിക്കലും അദ്ദേഹം കേട്ടിട്ടില്ല. അദ്ദേഹത്തെപ്പോലെ സദാചാരനിരതനായി മറ്റൊരാളില്ല. സുന്ദരിമാരുടെ കടാക്ഷ മാകുന്ന മദമിളകി അതിരുവിട്ട് പ്രവർത്തിക്കുന്ന മനസ്സോടുകൂ ടിയ യൌവനമെന്ന ആന വിദ്യയാകുന്ന പാപ്പാന് ഒതുങ്ങാതെ ഓടിയാൽപ്പോലും സദാചാരനിരതമായ പാണ്ഡ്യനാട്ടിലുള്ള വർക്ക് അടി പതറാറില്ല.ഒരിക്കൽ അടച്ചുറപ്പില്ലാത്ത വീട്ടിൽ കീരന്തനെന്ന പത്നിയെ ഒറ്റക്ക് വിട്ട് ദേശാടനത്തിനു പോയി. അടച്ചുറപ്പില്ലെങ്കിലും പേടിക്കണ്ട, രാജാവ് സംരക്ഷിക്കുമെന്ന ഭർത്താവിന്റെ വാക്കുകേട്ട് അവൾ അവിടെ താമസിച്ചു. ഒരി ക്കൽ നഗരപരിശോധനക്ക് ഇറങ്ങിയ പാണ്ഡ്യൻ കതകിൽമുട്ടി. അവൾ ഭയപ്പെട്ട് ഇങ്ങനെ പറഞ്ഞു:- അരചവേലി അല്ലതു യാവതും പുറൈതീർവേലി ഇല്ലെന മൊഴിന്തു  മന്റത്തു ഇരുത്തിച്ചന്റീർ അവ്വഴി, ഇന്റ്അവ്വേലി കാവാതോ .

ഈ വാക്കുകൾ ചെവി പൊള്ളിക്കുകയും മനസ്സിൽ തീ പടർത്തു കയും ചെയ്യവേ ഭൂസുരപത്നിയെ ഭയപ്പെടുത്തിയ സ്വന്തം കൈ പാണ്ഡ്യൻ വെട്ടിക്കളഞ്ഞു.പൊന്നുകൊണ്ട് കയ്യുണ്ടാക്കി ധരിച്ച് രാജ്യം ഭരിച്ച ആ പൊർക്കൈപാണ്ഡ്യന്റെവംശത്തിലാണ് ഈ പാണ്ഡ്യനും ജനിച്ചത്. ചോഴനാട്ടുകാരനായ പരാശരനെന്ന ബ്രാഹ്മണൻ ചേരന്റെ ദാനശീലത്തെക്കുറിച്ച് കേട്ടറിഞ്ഞു. ചേര നെ കാണാൻ മലയപർവ്വതം പിന്നിട്ട് ചെന്നു.അവിടെ ഒന്റുപുരി കൊൾകൈ ഇരുപിറപ്പാളർ( ഒന്നേഉള്ളു എന്ന അദ്വൈതം സ്വീകരിച്ച ദ്വിജർ) മുത്തീച്ചെൽവത്തു നാന്മറൈ മുറ്റി ( മൂന്ന് അഗ്നികളെ പാലിച്ച് ഐശ്വര്യപൂർന്നം നാലുവേദം പഠിച്ച്) ഐമ്പെരുവേൾവി (പഞ്ചമഹായജ്ഞം) ചെയ്യുന്നവരായിട്ടുണ്ട്. അവർ ആറുതൊഴിൽഅന്തണർ പെറുമുറൈ വകുക്ക ( ഷഡ്കർശ നം ബ്രാഹ്മണർ സമ്പാദിക്കുന്ന മുറ

പറഞ്ഞുകൊടുത്തപ്പോൾ) പരാശരൻ വലിയ പണ്ഡിതനായിത്തീർന്നു. നാവലം (വാഗ്മിത്വം )കൊണ്ട് സകലരേയും ജയിച്ച് പാർപ്പനവാക (ദാർശനികപട്ടം) ചൂടി, അതിന്നേറ്റ വിഭൂഷകളും കൊണ്ട് മടങ്ങുകയായിരുന്നു. പാണ്ഡ്യന്റെ തിരുത്തങ്കാലിലുള്ള ബോധിവൃക്ഷച്ചോട്ടിൽ ദണ്ഡും കമണ്ഡലുവും ഓലക്കുടയും ആഭരണപ്പൊതിയും പാദകാപ്പും (മെതിയടി) വെച്ച് വിശ്രമിച്ചു. അവിടെ ഇരുന്ന് മാന്തരൻ ചേരലിനെ പുകഴ്ത്തിപ്പറഞ്ഞു. തന്നോട് തർക്കിച്ചുജയിച്ചാൽ പണ്ടപ്പൊതി തരാമെന്ന് ചുറ്റും കൂടിയ കുട്ടികളോട് പറഞ്ഞു. വാർത്തികപുത്രനായ ദക്ഷിണാമൂർത്തി എന്ന കുട്ടി തന്റെ പ്രായത്തിലുള്ള കുട്ടികളുടെ മുന്നിൽവെച്ച് തെറ്റാതെ വേദമോതി അദ്ദേഹത്തെ ജയിച്ചു.പരാശരൻ കുട്ടിയെ അനുമോദിച്ച് മുത്തു പ്പൂണൂലും ആഭരണങ്ങളും കടകകുണ്ഡലാദികളും അവനു കൊടുത്തു. അസൂയക്കാരായ ചിലർ വാർത്തികൻ നിധി കൊള്ള യടിച്ചതായി പറഞ്ഞ് അവനെ തുറുങ്കിലടച്ചു. വാർത്തികപത്നി കാർത്തിക ദുഃഖത്തോടെ പ്രാർത്ഥിച്ചു്. അപ്പോൾ അയ്യയുടെ കോവിലിലെ വാതിൽ തുറക്കാതായി. വിവരം അന്വേഷിച്ച റിഞ്ഞ പാണ്ഡ്യൻ വാർത്തികനെ മോചിപ്പിച്ച് തിരുത്തങ്കാലും വയലൂരും ദാനം ചെയ്തു. അദ്ദേഹത്തിന്റെ മുന്നിൽ നമസ്കരിച്ച് പാണ്ഡ്യന്റെ മാറു പുണരാൻ ഭൂമിദേവിക്കുണ്ടായിരുന്ന ആഗ്ര ഹം സാധിപ്പിച്ചുകൊടുത്തു. അപ്പോൽ എങ്ങും പ്രതിധ്വനിക്കുമാ റ്, കലമാനേന്തിയ അയ്യയുടെ കതകു തുറന്നു. പാണ്ഡ്യൻ ജയിലി ലടച്ചവരെ മുക്തരാക്കി. നികുതി നിർത്തലാക്കി. സമ്മാനം കിട്ടി യതോ നിധികിട്ടിയതോ ആയ സ്വത്ത്  പ്രജകൾക്ക് സ്വന്തമാണെ ന്നും നികുതി വേണ്ടെന്നും പ്രഖ്യാപിച്ചു. നീതിമാനും പ്രജാക്ഷേ മതൽപ്പരനുമായ പാണ്ഡ്യൻ നീതി പിഴച്ച് പെരുമാറാൻ ഒരു ദൈവജ്ഞവചനമാണ് കാരണം.

പാണ്ഡ്യന് പറ്റിയ അബദ്ധം മറ്റു രാജാക്കന്മാർക്ക് ഒരു ഗുണപാഠ മാണെന്നാണ്ചെങ്കുട്ടുവന്റെ

**അഭിപ്രായം.അദ്ദേഹം പാണ്ഡ്യനെ പഴിപറയുന്നില്ല. മേഘം മഴ ചൊരിയാതിരുന്നാലും ജീവജാല ങ്ങൾക്ക് പ്രാണഭീതിയുണ്ടായാലും രാജാവിനാണ് കുറ്റമെന്ന തിനാൽ പ്രജാരക്ഷക്കായി ചെങ്കോലേന്തി നീതിപതിയായിരി ക്കുന്നതിന് വിധിക്കപ്പെട്ട ക്ഷത്രിയകുലത്തിൽ വന്നുജവിക്കുന്നത് ഏറ്റവും ക്ലേശകരവും ദുഃഖപ്രദവുമാണെന്ന് ചെങ്കുട്ടുവൻ പറയുന്നു. ക്ഷത്രിയൻ രാഷ്ട്രത്തിലുണ്ടാവുന്ന സങ്കടങ്ങൾക്കെല്ലാം ഉത്തരവാദിത്തം വഹിക്കുന്നു. ഭരണം പിഴച്ചാലത് ഭരണാധി കാരിയുടെ കുറ്റമാണ്. എന്നാൽ പ്രകൃതിദത്തമായ ആപത്തുക ൾക്കുകൂടി ഭരണാധികാരിയാണ് ഉത്തരവാദിയെന്ന് പഴിക്കുന്ന താണ് ലോകസ്വഭാവം. അതിനാൽ പഴി കേൾക്കാൻ വിധിക്കപ്പെ ട്ടവരാണ് ഭരണാധികാരികൾ എന്ന് ഏതാണ്ട് 1700 വർഷം മുമ്പ് കേരളം ഭരിച്ച ഒരു ചക്രവർത്തി പറഞ്ഞതായി നാമിവിടെ കാണുന്നു.**

**ചില ഗുണപാഠങ്ങൾ പാണ്ഡ്യനിലൂടെ കവി മുന്നോട്ട് വെക്കുന്നു. ഇവ ഓരോ ഭരണാധികാരിയും ശ്രദ്ധിക്കേണ്ടതാണ്.സ്വന്തം ധർമ്മപത്നിയിലല്ലാതെ മറ്റു സ്ത്രീകളിൽ ഭ്രമിക്കരുത്. കാമവ ശഗനായി മനം കലങ്ങരുത്. അങ്ങനെ കലങ്ങിയ മനസ്സോടെ തീരു മാനങ്ങളെടുക്കരുത്. മന്ത്രാലോചന കൂടാതെ ഉത്തരവുകളിറക്ക രുത്. ഒരാളുടെ വാക്കുകേൾക്കുമ്പോഴേക്കും വേണ്ടത്ര തെളിവു കളില്ലാതെ നിരപരാധികളെ ശിക്ഷിക്കരുത്.**

**ചേരനാടു ഭരിക്കുന്ന വ്യക്തിത്വമുള്ള ചക്രവർത്തിയാണ് ചെങ്കു ട്ടുവൻ. കഥ നടക്കുന്ന കാലത്ത് അദ്ദേഹത്തിന് അമ്പതു വയസ്സാ യെന്നു പറയുന്നത് ചരിത്രപരമായി പ്രാധാന്യമർഹിക്കുന്നു.യു ദ്ധപ്രേമിയാണദ്ദേഹം. കടൽകടന്ന് ദ്വീപങ്ങളെ ജയിച്ച ചെങ്കുട്ടു വന്റെ കരധൃതകരവാളത്തിന്റെഊക്ക് വാർദ്ധക്യത്തിലും കുറഞ്ഞിട്ടില്ല. ശ്രീ വാഴുന്ന വഞ്ചിനഗരത്തിൽ, ആനപ്പുറത്ത് ക്രീഡോദ്യാനത്തിലേക്ക്**

ദേവസ്ത്രീകളാൽ അനുഗതനായ ഇന്ദ്രനെപ്പോലെ ദ്ദേഹം ഗമിക്കുന്നതും, യുദ്ധവിജയശേഷം വീരപാനം ചെയ്യിരിക്കുന്നതും കാവ്യത്തിലുണ്ട്. പത്നിയുടെ ഹിതവും അഭിപ്രായവുമാരാഞ്ഞശേഷമാണ് അദ്ദേഹം കണ്ണ കിശില പ്രതിഷ്ഠിക്കാനുള്ള തീരുമാനമെടുത്തത്. അർഹതയു ള്ളവരോട് അഭിപ്രായമാരായുന്നത് രാജാവിന്റെ കടമയാണെന്ന് അർത്ഥശാസ്ത്രത്തിലുണ്ട്. കണ്ണകിയുടെ പാതിവ്രത്യത്തെക്കുറി ച്ച് ഭാര്യയുടെഅഭിപ്രായം ചോദിച്ച അദ്ദേഹം ക്ഷേത്രനിർമ്മാ ണം എങ്ങനെ വേണമെന്ന് നിർണ്ണയിക്കാൻ നൂൽ അറിഞ്ഞ പുല വരെ (വേദം അറിഞ്ഞ പണ്ഡിതർ) വിളിക്കുന്നു.വാളേന്തിയ നൃപതി ക്ഷേത്രം നിർമ്മിക്കുമ്പോൾ വംശത്തിനു മുഴുവനും കീർത്തി ലഭിക്കുന്ന വിധത്തിലാവണമെന്ന് മന്ത്രിമർ പറഞ്ഞ തനുസരിച്ച് ശില ഹിമാലയത്തിൽനിന്ന് എടുക്കണമെന്ന് തീരു മാനിക്കുന്നു.ചെമ്പിച്ച തലമുടിയും ഈറനുടുത്ത രൂപവും മൂന്നു നൂൽ പിരിച്ചിട്ട മാറത്ത് അഗ്നിത്രയസമ്പത്തുമുള്ള ഹിമാലയം, അത്തരം ദ്വിജന്മാരുടെ നാടായ വഞ്ചിക്ക് ശില തരാതിര ക്കി ല്ലെന്നാണ് മന്ത്രിമാരുടെ അഭിപ്രായം. അഥവാ തരുന്നതിന്ന് തടസ്സമായി ആരെങ്കിലും നിന്നാൽ, ആ ഹിമാലയത്തിന്റെ കാഞ്ചി നമുക്കൊന്ന് കാണണമല്ലോ എന്നും അവർ പറഞ്ഞു. ഏതൊക്കെ യാണ് ഹിമാലയത്തിന്റെ കാഞ്ചി (ആഭരണം).

ഏറെനാള് ജീവിച്ചശേഷം നിഷ്ഫലമായ ജീവിതം ഉപേക്ഷിച്ച്, മരിച്ചുപോയവർ ശേഷിച്ചവർക്ക് കാട്ടിക്കൊടുത്ത ദേഹാസ്ഥി രത എന്ന കാഞ്ചിയും വൃദ്ധവംശത്തിൽ പിറന്ന പ്രായപൂർത്തി യാകാത്ത കന്യകയെ ചന്ദ്രശേഖരനു നൽകിയ മകൾപാർകാഞ്ചി യും, തെക്കുദിശയിലെ വഞ്ചിയോട് വടക്കുദിശയില് എതിരായി നിന്ന് തടുക്കുന്ന പെരുംകാഞ്ചിയും, നിലാവിന്റെ കതിർപരന്ന ഉന്നതശീർഷത്തിൽ മന്ദാരവും വേങ്ങമലരും ചേർത്ത് തൊടുത്ത വിജയമാലയും നമുക്കുമൊന്ന് കാണണമല്ലോ.

**കുടനിലവഞ്ചി യും കൊറ്റവഞ്ചിയും ജിതന്മാര് വിളങ്ങുന്ന ആകാശപ്പെരുവ ഞ്ചിയും പെരുമയേറിയ പെരുംചോറ്റുവഞ്ചിയും ഐശ്വര്യദാ നവും കൊണ്ട് ശത്രുക്കളെ ഭയപ്പെടുത്തുന്ന പനമ്പൂചൂടിയ  ചേര സൈന്യം അഴകാർന്ന വഞ്ചിനഗരത്തിനു പുറത്തുള്ള ഭൂഭാഗങ്ങ ളിലെ ശത്രുക്കളോടു പൊരുതി, എന്റെ കരുത്തുറ്റ വാളിന് വഞ്ചി മാല ചാർത്തട്ടെ എന്ന് വീരനായ ചെങ്കുട്ടുവൻ കൽപ്പിച്ചു.**

**വില്ലവൻകോത എന്ന അമാത്യന്റെ വാക്കിൽനിന്ന് കൊങ്ങുനാട്ടി ലെ പോർക്കളത്തിൽവെച്ച് ചോഴനും പാണ്ഡ്യനും .പുലിക്കൊടി യും മത്സ്യക്കൊടിയും ചെങ്കുട്ടുവനു നൽകി തോറ്റോടിയതായും, ചെങ്കുട്ടുവൻ മുമ്പുതന്നെ കൊങ്കണർ, കലിംഗർ,കൊടുംകർണ്ണാട ർ, ബംഗളർ ഘംഗർ എന്നിവരുമായി ഉഗ്രയുദ്ധം നടത്തി ജയിച്ച തായും ഗംഗാസ്നാനത്തിന് തന്റെ മാതാവിനെ അദ്ദേഹം കൊണ്ടു പോയപ്പോൾ പോരിനുവന്ന 1000 ആര്യമന്നരോട് ഒറ്റക്ക് പൊരു തി ജയിച്ചതായും നമുക്ക് മനസ്സിലാവുന്നു. കടൽ വേലിയായ ഭൂ മിയെ മുഴുവനും തമ്ഴകമാക്കിയ രാജാവെന്ന് ചെങ്കുട്ടുവനെ വി ല്ലവൻകോത വിളിക്കുന്നു. ചെങ്കുട്ടുവൻ ദിഗ്വിജയത്തിന് പോകു ന്ന വിവരം മൂവേന്തരുടെ ചിഹ്നങ്ങളായ പുലിയും വില്ലും മീ നും എഴുതിയ ഓലകളിലാണ് അയക്കുന്നത്. തെന്നിന്ത്യയെ മുഴു വനും ഒരു കുടക്കീഴിൽ കൊണ്ടുവന്ന ചേരരാജാവാണ്  അദ്ദേ ഹം.**

**സൈന്ധവജനതയിൽ മീനവർ, കോഴിയർ, വില്ലവർ, തിരൈയർ എന്നിഹ്ങനെ പല വിഭാഗങ്ങളുണ്ടായിരുന്നു.മീനവരുടെ ചിഹ്നം മത്സ്യവും വില്ലവരുടേത് വില്ലുമായിരുന്നു. ഇവരാമ് പാണ്ഡ്യരും ചേരരുമായത്. കോഴിയരുടെ ചിഹ്നമാണ് കോഴി. കോഴി എന്നു വിളിക്കുന്ന കൊറ്റവൈയെ ആരാധിക്കുന്നവരും കോഴിക്കൊടിയോനായ മുരുകനെയും ശാസ്ഥാവിനേയും ആ രാധിക്കുന്നവരുമാണ് കോഴിയർ. അവരാണ് ചോഴന്മാരായ ത്. പിന്നീട് ശാസ്ഥാവ് പുലിവാഹനനായി.**

ചോഴചിഹ്നം പുലിയാ യി. മീനവരിൽ ഒരു വിഭാഗം തിരയെ വീടാക്കിയ തിരൈവീടരാ ണ്. തിരൈവീടരാണ് മികച്ച നാവികരും വാനശാസ്ത്രനിപുണരു മായ ദ്രാവിഡരായത്. മത്സ്യചിഹ്നത്തിനു മുകളിൽ ഒരു വരയി ട്ടാൽ കാർത്തികയും ഏഴുവരയിട്ടാൽ സപ്തർഷിമണ്ഡലവും സപ്തമാതൃക്കളുമാണ്. കാർത്തിക വളർത്തിയ മുരുകൻ ചോഴ ന്റെയും സപ്തരശ്മികളോടെ മണ്ഡലനൃത്തമാടുന്ന സൂര്യൻ (വിഷ്ണു) സത്യപുത്രരായ ഇടയവംശത്തിന്റേയും ആരാധനാമൂ ർത്തികളായി. പൊതുവായി പറഞ്ഞാൽ മേൽപ്പറഞ്ഞ സൈന്ധവ ജനതയിലെ ആളുകളാണ് ചിലപ്പതികാരത്തിലെ കഥാപാത്രങ്ങ ളെല്ലാം.

കോത എന്ന നാമം ഗോദ തന്നെയാണ്. ഗോദവർമ്മ,ഇന്ദുക്കോത മുതലായ രാജനാമങ്ങളെപ്പോലെയാണ് വില്ലവന്കോത എന്ന അമാതൃനാമം. ചേരന്മാർക്കിടയിൽ വളരെ പ്രചാരമുള്ള നാമ മാണിത്. ഭൂദേവിയുടെ ദാനമായ ഗോദയാണ് ചേരൻ. വില്ലവ ൻകോത ചെങ്കുട്ടുവന്റെ പിതാവിന്റെ വംശത്തിൽപിറന്നവനും അതിലഭിമാനം കൊള്ളുന്നവനുമാണ്. ഇപ്പോൾ വില്ലാർവട്ടം സ്വരൂപമെന്ന് വിളിക്കുന്ന രാജവംശത്തിലെയാവാം (പാലിയം). ഇടയരും(യാദവ)വൈഷ്ണവരും വില്ലവരും സത്യപുത്രരുമാണ് ചേരവംശം. ലോകത്തിന്റെ ഏതുഭാഗത്തായാലും സഞ്ചാരിക ളായ ഇടയന്മാർ ആദിപിതാക്കളാണ്.(നോമഡിക്ക്) വില്ലവരായ ഇടയർ സാന്ധവജനതയിലെ ആദിമവംശമാണ്. അവരുടെ മൂല സ്ഥാനം ആടകമാടമെന്ന് വിളിക്കുന്ന (ആദകമാടം) തിരുവനന്ത പുരത്തെ ശ്രീമൂലസ്ഥാനമാണ്. അവിടെ പാൽക്കടലിൽ അരവ ണൈ മേൽ പള്ളി കൊള്ളുന്ന മഹാവിഷ്ണുവാണ് ആദിപുരു ഷൻ എന്ന് ഭാരതജനത കരുതിപ്പോരുന്നു. മാധവി,മണിമേഖല മാർ അരവണൈ അടികളിൽ അഭയം തേടുന്നതും മാതരി ഈ മൂലസ്ഥാനത്ത് മറുപിറപ്പ് എടുക്കുന്നതും അതിനാലാണ്. സൈ ന്ധവജനത മുഴുവനും

നാഗഗണത്തിൽപെട്ടവരാണെന്ന് ചരിത്ര കാരന്മാർ സമ്മതിക്കുകയും ചെയ്യുന്നു

സൈന്ധവജനതയുടെ മൂലവംശമായ. യാദവരുടെ കുലമാകയാ ൽ ചേരന്മാരുടെ രാജാവായ ചെങ്കുട്ടുവന് അവരെ മുഴുവനും ഒരു കുടക്കീഴിൽ സ്ഥിതികർത്താവായ വിഷ്ണുവിന്റെ പ്രതിപു രുഷനല്ലാതെ ആർക്കാണതിന് സാധിക്കുക. എല്ലാ വിഭാഗക്കാ രേയും അനുരഞ്ജിപ്പിച്ച് ഒറ്റ സാമ്രാജ്യം പടുത്തുയർത്താനും ദേശീയോദ്ഗ്രഥനത്തിനും സാധിക്കുമെന്ന്  കവി വിചാരിക്കുന്നു ണ്ട്. ഈ ഏകീകരണപ്രക്രിയ ചെങ്കുട്ടുവൻ യുദ്ധത്തിലൂടെ ചെയ്യാനാണ് ശ്രമിക്കുന്നത്. ഇളങ്കോവടികൾ സമാധാനത്തിലൂ ടെയും ഗാനകാവ്യത്തിലൂടെയും അതിന് ശ്രമിക്കുന്നു. ഇവിടെ അഴുമ്പിൽ വേൾ എന്ന അമാത്യന്റെ വാക്കുകൾ ശ്രദ്ധയർഹി ക്കുന്നു.

നാവലം തൺപൊഴിൽനണ്ണാർ ഒറ്റു നം കാവൽ വഞ്ചിക്കൈ മുകം പുരിയാ വച്ചമ്പണിയാനൈ വേന്തർ ഒറ്റേ തം ചെവി പടുക്കും തകൈമൈയവന്റോ വറൈപറൈ

ജംബുദ്വീപിലെ ശത്രുക്കളുടെ ചാരന്മാർ കാവലോടുകൂടിയ വഞ്ചിനഗരത്തിന്റെ പുറവാതിലിൽ എപ്പോഴും  ജാഗരൂകരായി നിൽക്കുന്നുണ്ട്. അതിനാൽ ഒന്നു പെരുമ്പറയനടിച്ച് അറിയിച്ചാ ൽത്തന്നെ രാജാവ് ദിഗ്വിജയത്തിനു പുറപ്പെടുന്ന കാര്യം എല്ലാ വരും അറിഞ്ഞുകൊള്ളും.  ഇത് സാമാന്യമായ അർത്ഥം. അഴു മ്പിലെന്നത് സ്ഥലപ്പേരാണ്. വേൾ കുലമുഖ്യനായ സാമന്തൻ. ഇദ്ദേഹം ദ്വയാർത്ഥത്തിലാണ് സംസാരിക്കുന്നത്.  നാവൽ ജംബു അഥവാ ഞാവൽ. നണ്ണാർ ശത്രുക്കൾ. നണ്ണുന്നവരെന്നും ചിന്തി ക്കുന്നവരെന്നും ഇതിനർത്ഥമുണ്ട്. ചിന്തിക്കുന്നവരുടെ ഒറ്റുകാ രാണ് വഞ്ചിക്കുപുറത്ത് സദാ ജാഗരൂകരായിരിക്കുന്നത്. വഞ്ചിയിലെ ചിന്തകരുടെ നാവിലൂടെ (നാവലം- വാക്കിലൂടെ) അവരുടെ ചിന്തകൾ

**ബഹിർഗമിക്കുമ്പോൾ അന്യദേശങ്ങളിലെ ജിജ്ഞാസുക്കളായ ചിന്തകർ ആ വാക്കുകൾ പെറുക്കിയെടുക്കാ നായി കാത്തുനിൽക്കുന്നു. ചിന്തകരെന്നും വാഗ്മികളെന്നും പേരുകേട്ട നാടാണ് വഞ്ചി. ഭാരതത്തിലെ സർവ്വദേശത്തിലേയും ജിജ്ഞാസുക്കൾ വഞ്ചിയിൽ വന്ന് താമസമാക്കിയിട്ടുണ്ട്. ഇവി ടെ നടക്കുന്നതെല്ലാം എല്ലായിടത്തും വേഗം അറിഞ്ഞുകൊള്ളും എന്ന് അർത്ഥം. വഞ്ചിയുടെ മഹിമ യുദ്ധത്തിലൂടെയല്ല, വിജ്ഞാ നത്തിലൂടെയാണ് നാടെങ്ങും പരന്നിട്ടുള്ളതും പരക്കേണ്ടതും എന്നാണ് കവിയെപ്പോലെ അഴുമ്പിൽ വേളിന്റെയും അഭിപ്രായ യം.**

**ചെങ്കുട്ടുവന്റെ സഭയിലെ അംഗങ്ങളിൽ ആശാൻ(ഗുരു) ,പെരു ങ്കണി(ജ്യോതിഷി) അരും തിറൽ അമൈച്ചർ(അർഹതയുള്ള മന്ത്രിമാർ) താനൈത്തലവർ(സേനാപതിമാർ) ഇവരെല്ലാം അവരവർക്ക് നിശ്ചയിച്ച ഇരിപ്പിടങ്ങളിൽ വന്നിരുന്ന് രാജ ശാസനം ശ്രവിക്കയും വേണ്ട ഉപദേശം നൽകുകയും ചെയ്തി രുന്നു. അവരെല്ലാം ആകാശമാർഗ്ഗത്തോളം കീർത്തി പരത്തിയ മഹാത്മാക്കളായിരുന്നു. അവരെ വിറലോയേ എന്നാണ് രാജാ വ് സംബോധന ചെയ്യുന്നത്.തന്റെ നാടായ കേരളത്തെക്കുറിച്ച് ചെങ്കുട്ടുവൻ പയങ്കെഴു വൈപ്പിർക്കുടി എന്നാണ് പറയുന്നത്. കേരളോൽപ്പത്തിയിലേക്ക് വിരൽ ചൂണ്ടുന്ന ഒരു പദം. പയങ്ക് (നന്മ, ഐശ്വര്യം) എഴുന്ന വൈപ്പിർ( കടൽ വെച്ച് ഉണ്ടായ കര) കുടി, കുടിൽ,കൂടം, മുതലായവ കുടുംബാംഗങ്ങളെല്ലാം ഒന്നിച്ചു കൂടി വസിക്കുന്ന സ്ഥലം. കുടനാട്. അപ്രകാരം കൂടിയ സഭയുടെ നായകനാണ് കൂടൽ നായകൻ. കുടക്കോനും കൂടൽനായകനു മായ ചേരനാണ് ചെങ്കുട്ടുവൻ.**

**ചെങ്കുട്ടുവന്റെ പടപ്പുറപ്പാട് ഉരവു മൺ ചുമന്ത അറവു തലൈ പനിപ്പ ആയിരുന്നു.ഉറവ്(ഉരവ്) ബന്ധം ,ഉത്ഭവം.**

**താൻ ഉത്ഭവി ച്ച ഭൂമിയെ താൻതന്നെ ചുമന്നുനിൽക്കുന്ന നാഗം (അരവ് -അറ വ്) അനന്തൻ.ആ അനന്തന്റെ തല തപിപ്പിക്കുന്ന പടപ്പുറപ്പാട്. തന്റെ വംശത്തെ ചുമന്ന് സംരക്ഷിക്കേണ്ട ആദിനാഗത്തെപ്പോലെ , പുരാതനവംശത്തിൽ പിറന്ന ചെങ്കുട്ടുവനും എല്ലാവംശങ്ങ ളേയും സംരക്ഷിക്കേണ്ട ചുമതലയുണ്ട്.ധാർമ്മികമായ ആ ചുമതലയുള്ളവന്ന്, സംഹാരത്തിലല്ല, സ്ഥിതിയിലാണ് ശ്രദ്ധ വേണ്ടതെന്ന തത്വമറിയാതെ സ്വവംശത്തിൽത്തന്നെ പിറന്നവ രായ രാജാക്കന്മാരെ സംഹരിക്കാനുള്ള പടപ്പുറപ്പാടുകണ്ട് ആദിമനാഗമായ അനന്തന്റെ ശിരസ്സ് പൊള്ളുന്നു.സൈന്യം ഭൂമി യിൽ ചവിട്ടുമ്പോൾ ഭൂമി താങ്ങുന്ന നാഗത്തിന്റെ തലക്കാണ് ഭാരം കൂടുന്നത്.**

**യുദ്ധം കഴിഞ്ഞുള്ള വരവും രാജോചിതമായ ഗാംഭീര്യത്തോടെ ത്തന്നെ. പൊരുനരുടെ ആർപ്പും മുരശൊലിയും ഇരുട്ടുനീക്കുന്ന നിരനിരയായ മണിവിളക്കുകളും കൊടിയെടുത്ത വരിയായ സൈന്യവും അമാത്യാദികളായ ഐംപെരുംകുഴുവും (പഞ്ചായം) ദൈവജ്ഞാനികളായ എൺപേരായവും (എട്ടംഗസംഘം) കർമ്മത്തിലും കണക്കിലും ധർമ്മത്തിലും തന്ത്രത്തിലും പ്രഗത്ഭരായവരും ഞാലം ആളുന്ന നൃപൻ വാഴട്ടേ എന്നുരച്ച് മുന്നേറുന്ന ശബ്ദവും അകമ്പടി സേവിക്കുമ്പോൽ, ആനക്കഴുത്തിൽ വിജയശ്രീലാളിതനായി വാളും മാല ചൂടിയ വെൺകൊറ്റക്കുടയുമായി വഞ്ചിപ്പൂമാലയും പനമ്പൂമാലയും അണിഞ്ഞ ചേരന്റെ എഴുന്നള്ളത്ത് കവി വാങ്മയചിത്രമായി വരച്ചുവെക്കുന്നു. യുദ്ധത്തിനു പോബകുമ്പോൾ ശിവനെ തൊഴുത് ബ്രാഹ്മണരുടെ ആഹൂതിച്ചയായും ശിവഭക്തനാണ്. എന്നാൽ വിഷ്ണുഭക്തനുമാണ്. യുടെ ധൂമം ഏറ്റ ചെങ്കുട്ടുവൻ തീർകുടക്കോ കുട്ടുവൻ കൊറ്റം കൊൾക എന്ന് ആടകമാടത്തിൽ യോഗനിദ്രയിലാണ്ട് കിടക്കുന്നവന്റെ പ്രസാദവും നിർമ്മാല്യവു മായി വന്ന് ചിലർ**

**വാഴ്ത്തിയപ്പോൽ, ആ നിർമ്മാല്യം അദ്ദേഹം ശിവപാദം വെച്ച തന്റെ ശിരസ്സിൽ ചൂടുന്നുണ്ട്.**

**ചെങ്കുട്ടുവന്റെ വർണ്ണനയിലൂടെ വഞ്ചിനാടിന്റെ സമൃദ്ധി, രാഷ്ട്ര ഭരണസംവിധാനം,ചിട്ടകളെന്നിവയിലേക്ക് കവി വെളിച്ചം വീശുന്നു. ചെങ്കുട്ടുവന്റെ മുന്നിൽ നിവേ ദനങ്ങളും വാഴ്ത്തുകളു മായി നിരവധി പേർ എത്തുന്നുണ്ട്. ഹിമാലയത്തിലെ മഹർഷി മാരെ ഉപദ്രവിക്കരുതെന്നാണ് ബ്രാഹ്മണരുടെ നിവേദനം. തിങ്ങിവളരുന്ന ചുരുണ്ടുകറുത്ത കുടുമയിൽ മാല ചൂടിയ കൊങ്കണത്തിലെ കൂത്തരും കൊടുംകണ്ണാടരും മുത്തു മാലകളിട്ട സുന്ദരിമാരോടു കൂടി വന്ന്, വസന്തം വന്നു, എന്റെ കമിതാവി നിയും വന്നില്ല എന്ന് മാതർപ്പാണിവരിപ്പാട്ടുപാടി. കുടകന്മാർ കട്ടിക്കാപ്പണിഞ്ഞ സ്ത്രീകളുമായി വന്ന്, കാർമേഘ ങ്ങൾ നിരന്നു ,അണിഞ്ഞൊരുങ്ങുക കാതലൻ കയറിയ തേരു വന്നു എന്ന് കുരവപ്പാട്ടുപാടി. ഒവരും അവരുടെ സ്ത്രീകളും യുദ്ധ കർമ്മം അവസാനിപ്പിച്ച്, വിജയശ്രീലാളിതനായ മന്നവൻ വാളേന്തി സുഖമായി രാജ്യം ഭരിക്കട്ടെ എന്ന് സ്തുതിപ്പാട്ടുപാടി, നാട്യാചാര്യൻ പഠിപ്പിച്ച സമ്പ്രദായത്തിൽ നൃത്തം ചെയ്തു. പുകഴ്ത്തിപ്പാടിയവർക്ക് രാജാവ് ആഭരണങ്ങൾ സമ്മാനിച്ചു. വേലോൻ ആയ ചെങ്കുട്ടുവന്റെ വടക്കെ ഇന്ത്യയിലെ സുഹൃ ത്തുക്കളാണ് നൂറ്റുവർ കണ്ണർ. അവരയച്ച ഒരു സംഘം അദ്ദേ ഹത്തെ സന്ദർശിച്ചു.ഈ സംഘത്തിൽ 102 നാടകക്കാരികളും 208 വാദ്യക്കാരും 96 വിധത്തിലുള്ള പാഷണ്ഡശാസ്ത്രങ്ങൾ അഭ്യ സിച്ച് ചിന്തിച്ചുപഠിച്ച 100 വിദൂഷകരും ,താമരത്തേർമൊട്ടുള്ള 100 തേരും 500 ആനയും 10000 കുതിരയും , വടക്കുദിക്കിലെ വസ്തുവകകളുടെ പേരും അളവും കുറിച്ച ചാക്കുകൾ നിറച്ച 20000 വണ്ടിയും,തലപ്പാവും കഞ്ചുകവുമണിഞ്ഞ 1000 പടനാ യകരും അവരുടെ തലവനായ സഞ്ജയനുമുണ്ട്.ചെങ്കുട്ടുവന് ഗംഗാനദി കടക്കാനുള്ള ഓടങ്ങൾ തയ്യാറാക്കിക്കൊടുക്കുന്നത് നൂറ്റുവർകണ്ണരാണ്. പാണ്ഡ്യൻ അയച്ച സംഘത്തിൽ**

**തെറ്റാത്ത നാവോടുകൂടിയ ,കഞ്ചുകധാരികളായ 1000 പേരുണ്ടായിരുന്നു. അവർ ചന്ദനവും മുത്തും കൊണ്ടുവന്നു. ഈ വസ്തുക്കളെല്ലാം വഞ്ചിയിലെത്തുന്നത് കപ്പൽവഴി കടലു കടന്ന് പുറംരാജ്യത്തേ ക്ക് അയക്കാനാണ്.**

**ചെങ്കുട്ടുവനോട് യുദ്ധം ചെയ്ത രാജാക്കന്മാർ കനകൻ,വിജയൻ, ഉത്തിരൻ, വിചിത്തിരൻ, ഉരുത്തിരൻ, ഭൈരവൻ, ചിത്തിരൻ, ചിങ്കൻ,തനുത്തരൻ, ശ്വേതനെന്നിവരാണ്. ഭീഷണമാണ് ചെങ്കുട്ടു വന്റെ യുദ്ധം. കച്ചക്കയറിട്ട ആനകളെ എരുതാക്കി, വാളിനെ കോലാക്കി, ഭടന്മാരുടെ തലയാകുന്ന വിളവ് കൊയ്തുകൂട്ടി കാളകളെക്കൊണ്ടുമെതിപ്പിച്ച ഉഴവനായ(കർഷക)രാജാവിന്റെ യുദ്ധക്കളത്തെ മനുഷ്യരാരും വാഴ്ത്തിയില്ല, പിശാചുക്കളാണ് വാഴ്ത്തിയതെന്ന് കവി. പാലാഴിമഥനകാലത്തെ ദേവാസുര യുദ്ധവും രാമരാവണയുദ്ധവും മഹാഭാരതയുദ്ധവും തേരിന്നു മുന്നിൽനിന്ന് ചെങ്കുട്ടുവൻ നടത്തുമ്പോൾ തേരിന്നു പിന്നിൽ പിശാചുക്കൾ അറഞ്ഞ് കൂത്താടി.മൃഷ്ടന്നഭോജനം നൽകുന്നതിൽ പിശുക്കു കാട്ടാത്തവരാണ് വഞ്ചിയിലെ രാജപരമ്പര. ചെങ്കുട്ടു വനാകട്ടെ, മുടി ചൂടിയ തലകളാൽ അടുപ്പുകൂട്ടി, ആനത്തലയാ ഴിയിൽ അറ്റുപോയ കൈച്ചട്ടുകമിളക്ക്  മാംസച്ചോറ് പാകം ചെയ്താണ് പിശാചുക്കളെ ഊട്ടിയത്.  ദേവാസുരയുദ്ധം 18 കൊല്ലം നടന്നു. രാമരാവണയുദ്ധം 18 മാസം നടന്നു. മഹാഭാരതം യുദ്ധം 18 ദിവസം നടന്നു. ചെങ്കുട്ടുവനും വടക്കേ ഇന്ത്യയിലെ രാജാക്കന്മാരും കൂടിയുള്ള യുദ്ധം വെറും 18 നാഴികകൊണ്ട് അവസാനിച്ചു.  യുദ്ധത്തിൽ പങ്കടുത്തവർക്കും അതിൽ മരിച്ചു പോയവരുടെ വീട്ടുകാർക്കും അംഗഭംഗം വന്നവർക്കും രാജാവ് പൊന്നുകൊണ്ടുണ്ടാക്കിയ വാകപ്പൂവ് സമ്മാനം കൊടുത്തു. ഉത്തരദിക്കിൽ അഗ്നിത്രയം സൂക്ഷിക്കുന്നവരെ അദ്ദേഹം ഉപദ്ര വിച്ചില്ല.**

**പൊറൈയന്, ചേർപ്പൻ, മറവൻ, മലയൻ,ഉഴവൻ,കുടക്കോ, കുട വർകോ എന്നെല്ലാം ചേരനെ അഭിസംബോധന ചെയ്യുന്നു കാ വ്യം.മലയുടെ അധിപൻ മലയൻ. പൊറൈ(കുന്ന്)യുടെ അധി പൻ പൊറൈയൻ. വഞ്ചിഭൂപതിയുടെ മലയനെന്ന പര്യായവും കേരളത്തിന് പഴയരേഖകളിലുള്ള മലയാംനാട് എന്ന പേരും മലയെആളുന്നവനാണ് മലയാളി എന്ന് കാണിക്കുന്നു.**

**ചെങ്കുട്ടുവൻ വരുമ്പോൾ കാവൽമാടങ്ങളിലിരുന്ന് കുറത്തികൾ കുറിഞ്ചിപ്പാണി പാടിഃ-മുളന്തേനുണ്ണുന്ന കവണക്കല്ലെറിയുന്ന കാവലുപേക്ഷിച്ചു. തിനക്കാട്ടിൽ തിന തേടിവന്ന ലക്ഷണമൊത്ത ആന മതിമയങ്ങി ഉറങ്ങി. വാകയും തുമ്പയും ഉത്തരദിക്കിൽ വെച്ച് ചൂടിയ വേഗതകൂടിയ ആന വരുന്ന വഴിയിലേക്ക് പോവുക.**

**ഉഴവന്മാർ ഓതപ്പാണി പാടിഃ-വടദിശമന്നരുടെ വേലി പൊളിച്ച്, വെൾവരകുവിതച്ച, കഴുതയെ ഏറാക്കിയ ഉഴവൻ കുടവർ കോമാൻ വന്നു. നാളെ ശത്രുമന്നരുടെ കാൽവിലങ്ങുമാറ്റുന്ന,മന്ന ന്റെ ജന്മദിനാഘോഷമാണ്.കാളേ, നീയും വന്ന് നുകത്തിൽ ഉഴുത്, വെള്ളവരക് വിതക്കുക.**

**കോവലന്മാരുടെ ഓടക്കുഴൻപാണി മുഴങ്ങിഃ-കുളിരുള്ള പൊരു നൈയാറ്റിൽ കുളിക്കുന്നവർ തൂകിയ വർണ്ണവും പൊടിയും മല രും പരന്ന് മഴവില്ല് വിളങ്ങുന്ന നീർത്തുറയിൽ വണ്ടുണ്ണാനായി മലർന്ന മണിത്തോട്ടുകുവലയത്തെ മുണ്ടകപ്പാടത്തെ കൈതമല രോടു ചേർത്തുകെട്ടിയ കുടുമയിൽ താമരപ്പൂ ചൂടി, കുരുകി ൽപ്പൂക്കൈതയുടെ താഴത്തെ ശാഖിയിലിരിക്കുന്ന വില്ലവൻ വന്നു. ഹിമാലയത്തിൽനിന്ന് അവൻ കൊണ്ടുവന്ന ഗോവൃന്ദങ്ങ ളോട് നമുക്കും ചേരുക.**

**സുന്ദരിമാർ പാടിഃ- സമുദ്രത്തിലെ തിരകൾ പൊരുതുന്ന വെണ്മ ണലുള്ള കടൽക്കരയിലെ പുന്നമരച്ചോട്ടിൽ**

വലംപുരി ശംഖു കൾ പെറ്റ മുത്തുകൾ വാരി കഴഞ്ചി കളിക്കുന്ന മങ്കമാർ ദാനം വാങ്ങാൻ കൈനീട്ടി വരുന്നു. ദാനശീലനായ വാനവൻ വന്നു. വളരുന്ന ഇളംമുലകൾ ആ തോളിന്റെ സുഖം ഉണ്ണട്ടെ. തുമ്പയേ യും വഞ്ചിയേയും പനമ്പൂവിനേയും ചൊല്ലി പാടുക.

വഞ്ചിനാടും വഞ്ചിഭൂപനും ശ്രീ നിറഞ്ഞതാണ് .മലയരയൻ (ഹിമവാൻ)പ്രസവിച്ച മനോഹരിയായ ശിലയെ ഭൂമി വാണവ രുടെ ശിരസ്സിലേറ്റിച്ചവന്റെ നിർഗ്ഗളപ്രവാഹിനിയായ പൊരു നൈയാറിനാൽ ചുറ്റപ്പെട്ട വഞ്ചിയും അവിടത്തെ കോമാന്റെ പുരാതനവംശവും ആവംശത്തിൽ ജനിച്ച കവിയെപ്പോലെ നമ്മേയും അഭിമാനപുളകിതരാക്കുന്നു. ഹിമാലയത്തേയും വഞ്ചിഭൂപനേയും മലയരയന്മാരായിട്ടാണ് ചിലപ്പതികാരം കാണുന്നത്.

- മാങ്ങോട്ടുകാരൻ ബ്രാഹ്മണനും കൌശികമാണിയും

ഓരോ രംഗങ്ങളിൽമാത്രം വന്നുപോകുന്ന കഥാപാത്രങ്ങളാണി വർ കോവലനും സംഘവും ഒരു ഇളമരക്കാവിൽ വിശ്രമിക്കു മ്പോൾ പാണ്ഡ്യനെ വാഴ്ത്തിപ്പാടുന്ന ഒരു ബ്രാഹ്മണന്റെ ശബ്ദം കേട്ടുഃ- മന്നരിൽവെച്ച് പെരുമയേറിയ മന്നൻ വിജയിക്കട്ടെ. ഊഴി തൊട്ടൂഴിചേരും ഉലകമളന്തിട്ടും കുറയാത്ത പെരുമയുടെ അളവ് മറ്റു മന്നർക്ക് ഉണർത്തുമാറ്, നീതിപൂർവ്വം അവൻ രാജ്യം ഭരിക്കട്ടെ. വടിവേലെറിഞ്ഞ് തന്നെ പിന്നിലേക്ക് നീക്കിയ പഴയ പകയെ ഒരുനാളും മറക്കാത്ത കടൽ, പറ്റുളിയാറും കുമരിയും പനിമലയും എടുത്തപ്പോൾ, വടദിശയിലെ ഗംഗയേയും ഹിമവാനേയും കൈക്കൊണ്ട തെന്നിശയാളുന്നവൻ വാഴട്ടെ. ചന്ദ്രവംശം എന്നെന്നും മംഗളശ്രീ പെറ്റ് നിൽക്കാനായി, സഹസ്രനേത്രൻ അണിയിച്ച ശ്രീവല്ലഭഹാരം പൊലിയുന്ന ഒളിമിന്നുന്ന മാർവ്വോടുകൂടി, മന്നവൻ വാഴട്ടെ. ഇന്ദ്രന്റെ മുടിയുടച്ചതിൽ പരിഭവിച്ച് ഇടിവെട്ടുന്ന കാർമേഘം

പെയ്യാതായപ്പോൾ, പിഴക്കാതെ വിളവു ലഭിക്കാൻ മേഘത്തെ ബന്ധിച്ച് നാട്ടിൽ മഴ പെയ്യിച്ച ശ്രീയേറിയ രാജാവ് നീണാൾ വാഴട്ടെ.

മുവ്വുലക് അളന്ന വാമനൻ,സമുദ്രത്തെ പിൻവാങ്ങിച്ച പരശുരാമൻ, വംശസ്ഥാപകനായ ചന്ദ്രൻ,ഇന്ദ്രൻ എന്നിവരെ യെല്ലാം ഈ സ്തുതിയിൽ സ്മരിക്കുന്നുണ്ട്. ബ്രാഹ്മണൻ കുന്റാ ച്ചിറപ്പോടുകൂടിയ വേദപാരംഗതനാണ്. മാമുതുമറയോനാണ് (വൃദ്ധനായ വേദജ്ഞൻ)

നീലമേഘനടുമ്പൊർകുന്റത്ത്പ്പാൽ വിരിന്തകലാതു പടിന്തതുപോല-വായിരം
വിരിത്തെഴുതലൈയുടെയരുന്തിറൻ പായർപ്പള്ളിപ്പലർ തൊഴുതേത്ത വിരിതിരൈകാവിൽ
വിയൻപെരുത്തുരുത്തിത്തിരുവമർ മാർപൻ കിടന്തവണ്ണമും

വീങ്കുനീരരുവി വേങ്കടമെന്നുമോങ്കുയർ മലയത്തുച്ചി
മീമിചൈ വിരികതിർ ഞായിറും തിങ്കളും വിളങ്കി
ഇരുമരുകോങ്കിയ വിടൈ നിലത്താനത്തു
മിന്നുക്കോടിയുടുത്തു വിളങ്കുവിർ പൂണ്ടു നന്നിറമേകം
നിന്റതുപോലെ പകൈയണങ്കാഴിയും
പാൽവെൺചങ്കമും തകൈപെറു താമരൈക്കയ്യിനേന്തി
നലങ്കിള മാരമാർപിർപൂണ്ടു പൊലമ്പു വാടൈയിർ
പൊലിന്തു തോന്റിയ ചെങ്കണടിയോ നിന്റ വണ്ണമും

കണ്ണുനിറയെ കാണാനുള്ള ആശയോടെ പുറപ്പെട്ടുപോകുന്ന , അദ്ദേഹം കുടനാട്ടിലെ മാങ്ങോട്ടുകാരനാണ്. അരുപൊരുളുര ക്കുന്ന വിഷ്ണുഭക്തനാണ്. മനോഹരമായ ഉപമയിലൂടെ വിഷ്ണുവിനെ വർണ്ണിച്ചത് നോക്കുക. നെടിയ പൊൻകുന്നിനു മുകളിൽ നീലമേഘം പടിഞ്ഞതുപോലെ ( പടിയുക എന്നതുകൊ ണ്ട് മേഘത്തിന് ആനയോടു സാദൃശ്യം) ആയിരം തലവിരിച്ച അനന്തനാകുന്നു അരിയതിരമുള്ള

പാമ്പിൻപള്ളിമേൽ (പായർപ്പള്ളി) പലരും തൊഴുതു സ്തുതിക്കുമാറ് വിരിഞ്ഞ തിരകളുള്ള കാവേരിത്തുരുത്തിൽ ശ്രീ അമരുന്ന മാർവ്വോടുകൂടി മഹാവിഷ്ണുവിന്റെ ശയനക്കോലം കാണാനാശയുണ്ട്. പർവ്വതശൃംഗങ്ങളെ അനന്തഫണങ്ങളായി ഭാവന ചെയ്യുന്നു. ഓരോ വസ്തുവിനും ഉണ്ട് അതിന്റേതായ അറം (ധർമ്മം) മേടിന്റെ (പർവ്വതം) അറം ഉന്നതശീർഷനായി ഉയർന്നു നിൽക്ക ലാണെങ്കിൽ പള്ളത്തിന്റേത് താഴ്ന്നു കിടക്കലാണ്. മേട് നദികളെ ഒഴുക്കുന്നു. പള്ളം അത് സ്വീകരിക്കുന്നു.അവ പരസ്പരപൂര കമാണ്. മേടറം പൌരുഷവും, പള്ളറം സ്ത്രൈണവുമാണ്. പള്ളവെച്ച് അനന്തനും പിതൃക്കളായ നാഗങ്ങളും.  ശയിക്കുന്ന പള്ളിയറ, പള്ളികൊള്ളുക, പള്ളി മുതലായവക്കെല്ലാം ഈ അറം ഉണ്ട്. ഉദരം താഴ്ന്ന ഭാഗമായതുകൊണ്ടാണതിന് പള്ള എന്ന് പേര്. പള്ള വെച്ച് ശയിക്കുന്ന ജീവിക്കും പള്ളി(ല്ലി) എന്നു പറയും. താൻ ഉദരം വെച്ച് ശയിക്കയാലും വിഷ്ണു തന്മേൽ ശയിക്കയാലും നാഗവും പള്ളിയാണ്. ഭൂമിയുടെ ആധാരശി ലയാണ് അനന്തനും പിതൃക്കളായ നാഗങ്ങളും. ശയനം സ്ത്രീ യോടും ഗൃഹസ്ഥാശ്രമധർമ്മത്തോടും ബന്ധപ്പെട്ടതായതി നാലാണ് പള്ളിയറ മുതലായ വാക്കുകൾ.തമിഴോ സംസ്കൃത മോ അറിയാത്ത ബ്രിട്ടീഷുകാർ എഴുതിവെച്ച ചരിത്രം  പഠിക്കു മ്പോൾ, ഇത്തരം ഭാഷാപരമായ പ്രത്യേകതകളൊന്നും തന്നെ മനസ്സിലാവില്ല.അതുകൊണ്ടാണ് ഭാരതത്തിലെ വിഭിന്നഭാഷ കളേയും ജനതയേയും തമ്മിലടിപ്പിക്കുന്ന ചരിത്രം ഉണ്ടായത്. ദേശീയോദ്ഗ്രഥനം നടക്കേണ്ടത് സ്വന്തം വേരുകളെ അറിഞ്ഞിട്ടാ ണ്.

ഒട്ടേറെ അരുവികളുള്ള വെങ്കടാചലത്തിന്റെ ഉച്ചിയിൽ വിരിക തിരോടെ സൂര്യചന്ദ്രന്മാർ വിളങ്ങുന്ന ഇടനിലത്ത്, നീലമേഘം മിന്നലാടയുടുത്ത് ഇന്ദ്രധനുസ്സാകുന്ന ആഭരണം ചാർത്തി നിൽക്കുന്നതുപോലെ, ശത്രുക്കളെ പീഡിപ്പിക്കുന്ന

**ചക്രവും  വെളുത്ത ശംഖും താമരക്കൈകളിലേന്തി നലം കിളരുന്ന ഹാരം മാറിലണിഞ്ഞ് പൊന്മയപ്പൂവാടയോടെ നിൽക്കുന്ന ചുവന്ന തൃക്കണ്ണുകളുള്ള വിഷ്ണുവിന്റെ നിൽക്കുന്ന കോലം കാണാനും വൃദ്ധബ്രാഹ്മണന് ആശയുണ്ട്. കുടനാട്ടുകാരനായ ബ്രാഹ്മണൻ ശയനവിഷ്ണുവിനെ കണ്ട്,(പത്മനാഭ) കാവേരിത്തുരുത്തിലെ ശ്രീരംഗനാഥനേയും കണ്ട്, വേങ്കടത്തിലെ നിൽക്കുന്ന വിഷ്ണുവി നേയും ദർശിക്കാൻ പോവുന്ന വഴിയാണ് . വഴിയാത്രയിൽ പാണ്ഡ്യന്റെ മഹിമയും ദാനശീലവും കണ്ടറിഞ്ഞ് അവനെ വാഴ്ത്തിയതാണ്.കുടനാട് എന്നാൽ മദ്ധ്യകേരളമാണ്. മാങ്ങാട് എന്ന നാമം മണ്മറഞ്ഞവരുടെ നാട് (മോഹഞ്ചദാരോ) എന്നർത്ഥ മുള്ള ഒന്നാണ്.ഒളപ്പമണ്ണമന.  നിൽക്കുന്ന ചെർപുലച്ചേരിക്കടുത്ത് മാങ്ങോട്ട് എന്നും കാന്തളൂരെന്നും പേരുള്ള സ്ഥലങ്ങളുണ്ട്. കൊല്ലത്തിനടുത്തുമുണ്ട് ഒരു മാങ്ങാട്ട്. പക്ഷേ അത് കുടനാട്ടിലല്ല. കുന്നംകുളത്ത് തലപ്പള്ളി രാജവംശക്കാരുടെ ചേരമാങ്ങാട് പുരാതനമായ ഒരു ശ്മശാനഭൂമിയാണ്. ചേരമാന്മാരുടെ പഴയ ചുടുകാട്. അവിടെ ധാരാളം ശിലാവശിഷ്ടങ്ങളും മെഗാലിത്തുകളും ഉണ്ട്..**

**മാങ്ങോട്ടുനിന്ന് തിരുവനന്തപുരത്തേക്കും, അവിടെനിന്ന് മധുര വഴി വേങ്കടത്തിലേക്കും പോകുന്ന ബ്രാഹ്മണൻ ആദ്യമേ കോവ ലനോട് ഇത് ഒരു സ്ത്രീയേയും കൊണ്ട് പോകാവുന്ന വഴിയല്ല എന്നാണ് പറഞ്ഞത്. മന്ത്രിമാരോടു കൂടിയ രാജാവ് നീതിപാലിക്കാതെ അരാജകമായിപ്പോയ വിശാലസാമ്രാജ്യം പോലെ, വേന ലെന്ന കിഴവൻമന്ത്രിയോടുകൂടിയ സൂര്യൻ സഹജസ്വഭാവം വെടിയുകയാൽ സൌഭാഗ്യം നഷ്ടപ്പെട്ട മുല്ലയും കുറിഞ്ഞിയും  തങ്ങളെ സമീപിക്കുന്നവർക്ക് നടുക്കവും ദുഃഖവും ഉണ്ടാക്കുന്ന പാലൈനിലത്തിന്റെ സ്വഭാവം കൈക്കൊണ്ട കാലമാണത്. കണ്ണ കിക്കും സഹജസ്വഭാവം കൈവിട്ട് കൊറ്റവൈയുടെ സ്വഭാവം (പാലനിലത്തിന്റെ ദേവത)**

**സ്വീകരിക്കാനായിരിക്കുന്നു എന്നാണ് കവി ധ്വനിപ്പിക്കുന്നത്.**

**അറയും പൊറയും ഇടവഴികളും ജലാശയങ്ങളും നെടുംചുരം കടന്നാൽ കൊടുമ്പൈ,നെടുങ്കുളം എന്നീ സ്ഥലങ്ങളായി.പിന്നെ ചന്ദ്രചൂഢനായ ശിവൻ ധരിച്ച ത്രിശൂലാകൃതിയിൽ മൂന്നു വഴി പിരിയുന്നത് കാണാം. വലത്തുഭാഗത്തെ വഴിയിലൂടെ പോയാൽ പന്തലിച്ച വെൺകടമ്പും വാടിയ തലപ്പുള്ള മാവുകളും മൊരി ഞ്ഞ തൊലിയുള്ള വാകയും പുൽവർഗ്ഗത്തിൽപെട്ട പരുവമു ള്ളും വെള്ളമില്ലാതെ ചുരുണ്ട് കിടക്കുന്ന ചെടികളും വെള്ളം കിട്ടാതെ മാനുകൾ കരയുന്ന കാടും എയിനരുടെ ഊരും കടന്ന് മലയോരത്തെ മലനെല്ലും കരിമ്പും തിനയും വരകും വെളുത്തു ള്ളിയും മഞ്ഞളും വള്ളികളും വാഴയും കമുകും താഴ്ന്ന കുല യുള്ള തെങ്ങും മാവും പ്ലാവും ഒന്നോടൊന്ന് തിങ്ങിനിൽക്കുന്ന പാണ്ഡ്യന്റെ ചിറുമല കാണാം . അതിനെ വലം വെച്ച് മധുരക്ക് പോകാം.  ഇടത്തുവശത്തെ വഴിയിൽ ചെവ്വഴിപ്പണ്‍ പാടുന്ന വണ്ടുകൾ നിറഞ്ഞ തടം താഴ്ന്ന വയലുകൾ,കുളങ്ങൾ, പൂങ്കാവു കൾ,ചുരങ്ങൾ നിറഞ്ഞ കാട്ടുവഴികളെന്നിവ കടന്ന് തിരുമാ ൽക്കുന്നിലെത്താം. ആ കുന്നിൽ പെരു മാൽ നൽകിയ ഗുഹയു ണ്ട്. ദേവന്മാർ പുകഴ്ത്തുന്ന പുണ്യശരവണം, ഭവകാരിണി, ഇഷ്ടസി ദ്ധി എന്ന മൂന്നു പൊയ്കകളുണ്ട്. പുണ്യശരവണപ്പൊ യ്കയിൽ കുളിച്ചാൽ ഐന്ദ്രനൂൽ(ഐന്ദ്രവ്യാകരണം) ഗ്രഹിക്കാ നാവും. ഭവകാരിണിയിൽ നീരാടിയാൽ പൂർവ്വജന്മജ്ഞാനം ലഭിക്കും.ഇഷ്ടസിദ്ധിയിൽ നീരാടിയാൽ വിചാരിച്ചതെല്ലാം സാധിക്കും. ഗുഹയിൽ കടന്ന് മലമുകളിലിരിക്കുന്ന വിഷ്ണു പാദം ചിന്തയിൽ ഉറപ്പിച്ച് വന്ദന  പാടി മൂന്നുവട്ടം മല വലം വെക്കുന്ന പക്ഷം നിലം പിളരുമാറ് വീഴുന്ന ചിലമ്പാറിന്റെ കരയിൽ മിന്നുന്ന പൂക്കൾ വിരിഞ്ഞ കർണ്ണികാരച്ചുവട്ടിൽ പൊൻകൊടി പോലെയും മിന്നൽക്കൊടിപോലെയും കാർമുകി ലൊത്ത പഞ്ചകേശിന് പ്രത്യക്ഷപ്പെട്ട് ഇങ്ങനെ പറയും-**

ഈ ജന്മ ത്തിലെ ഇൻപമേത്. മറുജന്മത്തിലെ ഇൻപമേത്. രണ്ടുജന്മത്തി ലും ഒരേ നിലയിൽ ശാശ്വതമായ ഇൻപമേത്. മൂന്നും പറയുന്ന വർക്ക് ഞാൻ അടിമയാണ്. സത്യമായ ഉത്തരം പറഞ്ഞാൽ വി ജ്ഞാനിയായിത്തീരുന്ന നിങ്ങൾക്ക് ഈ ഗുഹാമുഖം ഞാൻ തുറ ന്നുതരും. ഈ മലയുടെ താഴ്വരയിൽ വാഴുന്ന വരോത്തമയാണ് ഞാൻ.

അവൾ തുറന്നുകാട്ടുന്ന നല്ല നെറിമാർഗ്ഗത്തിൽ അനേകം വാതി ലുകൾകാണാം.അവയെല്ലാം കടന്നുചെന്നാൽ ഇരട്ടവാതിൽ കാണാം. അതും കടന്നുചെന്നാൽ ചിത്രത്തിലെഴുതപ്പെട്ടതു പോലെ ഒരു സുന്ദരിയെ കാമും. ശാശ്വതസുഖമേതെന്നു നിങ്ങൾ പറഞ്ഞാൽ നിങ്ങൾ ഇഛരിക്കുന്ന മൂന്നു പൊരുൾകളിലൊന്ന് അവൾ തരും.അറിവില്ലായ്മയാൽ ഉത്തരം പറഞ്ഞില്ലെങ്കിലും ദേവി ദ്രോഹം ചെയ്യുകയില്ല. നീണ്ട പെരുവഴിയിലൂടെ വീണ്ടും യാത്ര തുടരേണ്ടിവരുമെന്ന് മാത്രം.ഉത്തരം പറഞ്ഞാൽ അവൾ നിങ്ങളെ നേരത്തേ പറഞ്ഞ മൂന്നു പൊയ്കകളുടെ തീരത്തെ ത്തിക്കും. ഓതാനും ഉണരാനും പ്രയാസമായ വേദത്തിൽ പഞ്ചാക്ഷരവും അഷ്ടാക്ഷരവുമുള്ള രണ്ട് മന്ത്രങ്ങൾ ഏകാഗ്രമായി ഒരു തവണ ധ്യാനിച്ച് ആ പൊയ്കയിൽ നീരാടിയാൽ ലഭിക്കുന്ന ഫലം തപസ്വികൾക്കുപോലും ലഭിക്കുന്നതല്ല. ഫലസിദ്ധിയെക്കുറിച്ച് ആലോചിക്കാതെ , മലമുകളിൽ നിൽക്കുന്നവന്റെ പൊൻതാമരപ്പൂവടിയെ ധ്യാനിച്ചാൽ അവന്റെ ഗരുഡക്കൊടി പുണർന്നതുപോലെ തോന്നും. അവന്റെ മലരടി സംസാരദുഃഖമെല്ലാം നീക്കും. അങ്ങനെ പരമാനന്ദത്തോടെ മധുരക്ക് പോകാം. കാണാവുന്ന ഗുഹാമാർഗ്ഗദർശനമാണിത്.

ഈ വഴി പോകുന്നില്ലെങ്കിൽ മദ്ധ്യമമാർഗ്ഗം എടുക്കാം. തേനൂറു ന്ന കാടും നാടും പലതു കടക്കേണ്ടതായ ആ മാർഗ്ഗത്തിൽ കഷ്ട പ്പാട് അനുഭവിപ്പിക്കുന്ന ദേവതയുണ്ട്. അവൾ തന്റെ നടുക്കമു ളവാക്കുന്ന രൂപം മാറ്റി,

സുന്ദരിയായി വന്ന് വഴിപോക്കരെ തടുത്തുനിർത്തും. അവളെ ഗൌനിക്കാതെ നടന്നാൽ മധുര പഴനി,യിലേക്കുള്ള ഈ മൂന്നുവഴികളും ഒന്നിച്ചുചേരുന്ന സ്ഥലത്തെ ത്തും. ഇതും പറഞ്ഞ് ഭൂമിയെ അളന്ന നെടുമുടി യണ്ണലിന്റെ കാല ടി തൊഴാനായി ബ്രാഹ്മണൻ യാത്രയായി. ഈശ്വരനിലെത്തേണ്ട മൂന്നുവഴിയും മധുരയിലെത്തേണ്ട മൂന്നുവഴിയും ഒന്നിച്ച് ബ്രാ ഹ്മണൻ പറഞ്ഞുകൊടുത്തു. ജ്ഞാനം,ഭക്തി, കർമ്മം ഇവ ഈശ്വരനിലേക്ക് മൂന്നു മാർഗ്ഗം. ഒരിടത്തുവെച്ച് ഇവ മൂന്നും ഒന്നായിത്തീരുന്നു.ദക്ഷിണമാർഗ്ഗം ഭക്തി. വാമമാർഗ്ഗം ജ്ഞാനം. മദ്ധ്യമമാർഗ്ഗം കർമ്മം. വാമമാർഗ്ഗത്തിൽത്തന്നെ  യോഗം,ധ്യാനം ,മന്ത്രതന്ത്രാദികളെ ന്നിവയും പെടുത്തിയിരിക്കുന്നു. സിദ്ധികളിൽ മനസ്സുവെക്കാതെ വിഷ്ണുപദം പൂകണമെന്നും പറയുന്നു.ഗൃഹസ്ഥാശ്രമം പാലി ക്കുന്ന കർമ്മമാർഗ്ഗത്തിൽ മായാമോഹിനിയായ കാമദേവതയു ടെ സാന്നിദ്ധ്യമുണ്ട്. അവളെ അവഗണിച്ച് നിഷ്കാമകർമ്മയോ ഗിയായി മുന്നേറിയാൽ ജ്ഞാനിയും ഭക്തനും എത്തുന്ന മാർഗ്ഗ ത്തിലെത്തും. ഇത് സൂക്ഷ്മാർത്ഥം. സ്ഥൂലാർത്ഥത്തിൽ സംഘകാ ലതമിഴകത്തിലെ പ്രാചീനവീഥികളും അവയുടെ ഓരങ്ങളിലെ ചരിത്രമുറങ്ങുന്ന സ്ഥലനാമങ്ങളുമാണ്.

വടക്ക് പഴനിയും തെക്ക് തെങ്കാശിയും പടിഞ്ഞാറ് കോഴിക്കൂട വും തെക്ക് കടലുമാണ് അക്കാലത്തെ ചേരനാടെന്ന കേരളം.  കരുവൂർ തലസ്ഥാനമാക്കിയ കൊങ്ങുചേരനാടും ഇതിലുൾപ്പെ ടുത്തിയിരുന്നു. കാവേരിയുടെ വടക്കൻതീരത്തുനിന്ന് തെക്കോട്ടു നടന്ന് കാവേരി മുറിച്ചുകടന്ന് .  തെക്കേ തീരത്തെത്തിയ ശേഷമാ ണ് മാങ്ങോട്ടുകാരൻ ബ്രാഹ്മണനെ കാണുന്നത്തമിഴ്നാട്ടിലൂടെ ഏറെ ദൂരം സഞ്ചരിച്ച് അറയും പൊറയും ജലാശയവുമുള്ള പാലക്കാട്ട് ചുരത്തിൽ കടന്നാൽ കൊടുമ്പ്, നെടുമ്പുറൈയൂർ( കൊടുമ്പ, നെടുങ്കുളം). അവിടെനിന്ന് ത്രിശൂലാകൃതിയിൽ മൂന്നു മാർഗ്ഗം

**ആരംഭിക്കുന്നു.ഉടുമൽപേട്ട,പഴനി,കൊടൈക്കനാൽ വഴി മധുരയിലെത്തുന്നത് ദക്ഷിണമാർഗ്ഗം.ചിറ്റൂർ,കൊല്ലങ്കോട് ,പാദ ഗിരി, പറമ്പിക്കുളം വഴി പോകുന്നത് വാമമാർഗ്ഗം. (നെല്ലിയാമ്പ തി റോഡ്)മദ്ധ്യമമാർഗ്ഗം പൊള്ളാച്ചി,വേട്ടക്കാരൻപുത്തൂർ വഴി ബോധിനായക്കനൂരിലെത്തി മധുരക്ക് പോകും.വാമമാർഗ്ഗവും ബോധിനായക്കനൂർ തൊട്ടാണ് മധുരയിലെത്തുന്നത്.ബ്രാഹ്മണൻ കൂടുതലിഷ്ടപ്പെടുന്നതും സുപരിചിതവുമെന്ന് വർണ്ണന കാണി ക്കുന്നു.ജ്ഞാനയോഗം വാൾത്തല പോലെ നിശിതമാണ്. നെല്ലിയാമ്പതിമാർഗ്ഗവും അപ്രകാരമാമ്. നെല്ലിയാമ്പതിയുടെ ഒരുവശത്തുകൂടി അഗാധതയിലേക്ക് ഇറങ്ങുന്ന ഒരു മാർഗ്ഗം ഇപ്പോളുമുണ്ട്. പേടിച്ചും പ്രയാസപ്പെട്ടും നായാട്ടുകാർ ഇറങ്ങുന്നതും, ആദിവാസികൾക്ക് സുപരിചിതവുമാണ് ഈ മാർഗ്ഗം. ഈ മാർഗ്ഗത്തിലൂടെ ഇറങ്ങിയാൽ ഒരു ഗുഹാമുഖത്താ ണ് എത്തുക. പ്രകൃതിയുടെ പ്രതിഭാസമായ ഗുഹ (കേരളത്തിലെ സ്ഥലചരിത്രങ്ങൾ പാലക്കാട് ജില്ല പേജ് 205)എന്ന് ഇതിനെ വിളി ക്കുന്നു. ഇരുളടഞ്ഞ ഗുഹയുടെ ഒരു ശാഖ ചാഞ്ഞുചെരിഞ്ഞ് പാറയുടെ മേൽത്തട്ട് ഭേദിച്ച് വെളിയിൽ വരുന്നുണ്ട്. അനേകം ശാഖകളുള്ള ഈ ഗുഹയെ നിരവധി വാതിലുകളുള്ള ഗുഹ എന്ന് കവി വിളിക്കുന്നു. അതിന്റെ വാതിൽക്കലെത്താൻ വഴി കാട്ടുന്ന പഞ്ചകേശിനി ചിലമ്പാരിന്റെ തീരത്തുണ്ട് എന്ന് പറ യുന്നു. ഇത് നെല്ലിക്കുളത്തി ഭഗവതിയാണ്. ചിലമ്പാർ മണലാ റാണ്. ഈ നദി ഒരേ സമയം തെക്കോട്ടും വടക്കോട്ടും വിപരീ തദിശകളിൽ ഒഴുകുന്നുണ്ട്. വടക്കോട്ടുള്ളത് ഭാരതപ്പുഴയിലും തെക്കോട്ടുള്ളത് ഷോളയാർ വഴി ചാലക്കുടിപ്പുഴയിലും ചേരു ന്നു. പേരാറിനേയും പെരിയാറിനേയും ഒരു ചിലമ്പുപോലെ ബന്ധിപ്പിക്കുന്നു.അതിനാലാണ് സംഘകാലത്ത് ഇതിനെ ചില മ്പാറെന്ന് വിളിച്ചിരുന്നത്. നെല്ലിക്കുളത്തി ഭഗവതിയെ വഴി പറഞ്ഞുകൊടുക്കുന്ന**

അമ്മയായി പഴയൊരു നാടൻപാട്ടിൽ സ്തുതിക്കുന്നത് വി.വി.കെ വാലത്ത് കേരളത്തിലെ സ്ഥലചരി ത്രത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.ആദിപെരുവഴി ചൊല്ലെന്നോടവ്വേ എന്ന് ഇതിൽ ദേവിയോട് ആവശ്യപ്പെടുന്നു.

ബ്രാഹ്മണൻ പറയുന്ന ചുരം പാലക്കാട്ട് ചുരമാണ്. കന്യാകു മാരി, ശ്രീപത്മനാബസ്വാമിക്ഷേത്രം വഴി വെങ്കടത്തിലേക്ക് പോകുന്നവര് അഗസ്ത്യകൂടത്തിലെ ആരുവാമൊഴിച്ചുരം കടന്നാണ് പോകുന്നത്. ചിലപ്പതികാരത്തിൽ മാടലന് ഈ വഴി പോകുന്നത് പറഞ്ഞിട്ടുമുണ്ട്. എന്നാൽ കാവേരി കടന്ന് തെക്കോട്ട് മധുരയിലേക്ക് പോകുന്ന ഒരാൾക്ക് തെങ്കാശിക്കടുത്ത് കുറ്റാലം വെള്ളച്ചാട്ടം ഉൾപ്പെട്ട പ്രദേശത്തുള്ള അഗസ്ത്യകൂടമോ ആരുവാമൊഴിച്ചുരമോ സ്പർശിക്കേണ്ടതില്ല. ചുരം കഴിഞ്ഞ ഉടനെ കൊടുമ്പും നെടുമ്പ്രനാടും കാമാമെന്ന പരാമർശവും ഇത് പാലക്കാട്ട് ചുരമാണെന്ന് കാണിക്കുന്നു. വിഷ്ണുപാദം പതി ഞ്ഞ മല (പാദഗിരി),അതുകഴിഞ്ഞാൽ പറമ്പിക്കുളം(പറമ്പിമല). സംഘകാലത്ത് ഇതിനെ തെൻപറമ്പുനാടെന്നും വിളിച്ചിരുന്നു. തിരുആതവൂർ പെരുമാളെന്ന് വിളിച്ചിരുന്ന വേൾമുഖ്യനായ പാരിയുടേതായിരുന്നു ഈ പ്രദേശം.പെരുമാക്കളെ അരിയിട്ടു വാഴ്ച നടത്തിയിരുന്ന ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ പൂർവ്വിക നാണ് ആതവനാട്ടുപെരുമാളായ തിരുവാതവൂർ പെരുമാളെന്ന നേത്രനാരായണൻ. പറമ്പുമല കഴിഞ്ഞാൽ പാണ്ടിനാടിന്റെ തുട ക്കമായി. പോത്തുണ്ടി, നെല്ലിയാംപതി മലകൾ കഴിഞ്ഞാൽ 2800 മീറ്റർ ഉയരത്തിൽ ആനമുടി മസ്തകം പൊക്കിനിൽക്കുന്നു. ഒരു വശത്ത് ആനമല യും മറുവശത്ത് നീലഗിരിയും ദ്വാരപാലക രായി നിൽക്കുന്ന ചുരത്തിലാണ് ചിറ്റൂര് താലൂക്ക്. ചിറുമല ഈ പ്രദേശമാണ്. ചിറൂർ ചിറ്റൂർ എൻപന മലൈച്ചാർന്ത ഇടത്തുള്ള ചിറിയ ഊർകളെ കുറിക്കും .വടമല,തെന്മല മദ്ധ്യത്തിലാണ് ചിറ്റൂർ. വടമലയിലെ വാൻകേഴ്വട്ടത്തിൽ തെന്മലയിലെ ചന്ദനം

**അരക്കുന്നതും കവി മറ്റൊരിടത്ത് പറയുന്നുണ്ട്. തെന്മല പാണ്ഡ്യന്റെ ചിരുമലയാണ്.**

**ചുരത്തിന്റെ വലത്തെ ഭാഗത്ത് മാക്കോത (മഹോദയൻ) എന്ന രാജാവ് ദേഹത്യാഗം ചെയ്ത കോട്ടമ്പലവും ഊറ്റുക്കുഴിയും പൊള്ളാച്ചിയും. ഈ വഴി ഒരു ഒറ്റയടിപ്പാത കാച്ചാംകുറിച്ചി ക്ഷേത്രത്തിനടുത്തുള്ള സീതാർക്കുണ്ഡ്, ഗോവിന്ദമല എന്നീ മലയിടുക്കുകളിലൂടെ പലകപ്പാണ്ടി വഴി പൊള്ളാച്ചിയിലും അവിടെനിന്ന് മധുരയിലുമെത്തുന്നു. ആ പഴയ ഗതാഗതമാർഗ്ഗം ഇന്നുമുണ്ട്. വേട്ടക്കാരൻ പുത്തൂരിലൂടെ കടന്നുപോകുന്ന ഈ മാർഗ്ഗമാണ് കവുന്തിയടികൾ തെരഞ്ഞെടുത്തത്. ചിറ്റൂരിൽനിന്ന് സേലന്താവളം വരെയുള്ള മാർഗ്ഗം സംഘകാലത്ത് ഉപയോഗിച്ചി രുന്നതായി വാലത്ത് പറയുന്നു. കുംഭമീനമാസങ്ങളിൽ ചെമ്മ രിയാടുമേക്കുന്ന കൊങ്ങർ എന്ന ഇടയവംശം ചിറ്റൂർവഴി മല നാട്ടിലേക്ക് ഇപ്പോഴും ഈ മാർഗ്ഗത്തിലൂടെയാണ് വരുന്നത്. ചിറ്റൂർതൊടാതെ തെക്കോട്ടുപോയി കൊഴിഞ്ഞാമ്പാറവഴി പൊള്ളാച്ചിക്ക് പോകുന്ന പുരാതനമാർഗ്ഗവും ഉണ്ട്.പാലക്കാടും ഇപ്പോൾ തൃശൂർജില്ലയിലുള്ള തലപ്പള്ളിതാലൂക്കും ചേർന്നതാ ണ് നെടുമ്പ്രയൂർ എന്ന നെടുങ്കുളം. നെടുമ്പ്രയൂരിലാണ് മാങ്ങോട്ടു ഭഗവതിക്ഷേത്രം. കാന്തളൂർശാല എന്ന വിദ്യാകേന്ദ്രവും ഇതിന ടുത്തുണ്ടായിരുന്നു. (വന്ദേരിനാട് എന്ന കാട്ടുമാടം ഷ്ഷ്ഷിപൂ ർത്തി സ്മരണികയിലെ എന്റെ ലേഖനം നോക്കുക)എ.ഡി 9ആം നൂറ്റാണ്ടിലെ കാമസന്ദേശത്തിൽ ചിദംബരത്തുനിന്ന് തിരുനാവാ യിലേക്ക് പോകുമ്പോൾ കൊങ്ങുനാട്ടിൽനിന്ന് രണ്ടുവഴി പടി ഞ്ഞാട്ടുപോകുന്നത് കാണാമെന്നും ഇവയിൽ ഇടത്തുവശത്തെ മാർഗമാണ് നല്ലതെന്നും പറയുന്നു. ചിലപ്പതികാരത്തിലെ ഇടത്തെ വഴിയും നടുവിലെ വഴിയുമാണിവ.കൊല്ലങ്കോട്ട് കാച്ചാംകുറിച്ചി വിഷ്ണുക്ഷേത്രത്തിന് നാലര കിമീ കിഴക്ക് തെന്മലയിൽ**

**സീതാർകുണ്ഡിൽനിന്ന് ഒരു ജലപാതം ഉത്ഭവിച്ച് കശ്യപപുത്രിയും വിഷ്ണുപത്നിയുമായ ഇക്ഷുമതി എന്ന പേരിലൊഴുകുന്നു. ആന്ധ്രപ്രദേശിലെ ചിറ്റൂരിലെ വെങ്കടത്തിന്റെ സ്ഥാനമാണ് കേരളത്തിലെ കാച്ചാംകുറിച്ചിക്ക്. കൊല്ലങ്കോട്ടു രാജാക്കന്മാരെ വേങ്കനാട്ട് നമ്പിടിമാരെന്നാണ് പറയുന്നതും. നെല്ലിയാമ്പതിയും പറമ്പിമലയും ആനമലയും ചേർന്ന തെന്മ ലക്ക് എപ്പോഴും വിഷ്ണുവിന്റെ ഇരുണ്ട നീലനിറമാണ് തെന്മ ലയിൽ 3 തീർ.ത്ഥങ്ങളുണ്ട്. സീതാർകുണ്ഡ്,.ഗോവിന്ദതീർത്ഥം, നെല്ലിക്കുളം. നെല്ലിയാമ്പതിയുടെ ഏറ്റവും പൊക്കം കൂടിയ കൊടുമുടിയായ പാദഗിരിയെ നെല്ലിക്കോട്ട എന്നും പറയും .പത്മനാഭസഹോദരിയായ നെല്ലിക്കുളത്തമ്മയുടെ തീർത്തത്തിൽ കുളിച്ച് അവിടത്തെ നെല്ലിക്ക തിന്നാൽ ശാശ്വതമായ ആയുസ്സ് ലഭിക്കുമെന്ന് ചിരുപാണാറ്റുപ്പട. നെല്ലിക്കുളവും പാദഗിരിയും സംഘകാലത്ത് പ്രസിദ്ധങ്ങളായിരുന്നു.**

**ബ്രാഹ്മണൻ പറയുന്ന ആദ്യത്തെ ദേവി വിഷ്ണുസോദരിയായ നെല്ലിക്കുളത്തിയും രണ്ടാമത്തെ ദേവി വിഷ്ണുപത്നിയായ ഇക്ഷുമതിയുമാണ്. പാദഗിരിയിലെ പാദം വിഷ്ണുവിന്റേ താണെന്ന് സംശയലേശമില്ലാതെ കവി പറയുന്നുണ്ട്.(ഗരുഡ പരാമർശം).**

**കൌശികമാണി മാധവിയുടെ ദൂതനാണ്. ദൂതന്റെ കർത്തവ്യം ഭംഗിയായി നിറവേറ്റുന്നുണ്ട്.മാടലനേയോ മാങ്ങോട്ടുകാരൻ ബ്രാഹ്മണനേയോ പോലെ വേദവിത്തോ വിദ്വാനോ അല്ലെങ്കിലും ബ്രഹ്മചാരിയായ ഈ മാണവൻ(വിദ്യാർത്ഥി) ദൌത്യനിർവ്വ ഹണത്തിൽ മിടുക്കനാണ്. നായ അവൻ**

- **ചാരണർഃ-**

**ചിലപ്പതികാരത്തിലെ എല്ലാ കഥാപാത്രങ്ങൾക്കുമുണ്ട് ഒരു പുതുമ. അൽപ്പസമയം  മാത്രം പ്രത്യക്ഷപ്പെടുന്ന**

**ചാരണർ അർത്ഥഗർഭമായ സാരോപദേശം കൊണ്ട് ശ്രദ്ധേയനാണ് .ചാര ണർ എന്നാൽ സഞ്ചരിക്കുന്നവർ.അർത്ഥശാസ്ത്രത്തിൽ ചാരണർ ഒരേസ്ഥാനത്ത് സ്ഥിരമായി താമസിക്കയില്ലെന്ന് പറയുന്നുണ്ട്. നാടുതോറും നടന്ന് മമതാപാശമില്ലാതെ സാരോപദേശം ചെയ്യു ന്നവരാണ് അവർ.ഈ അർത്ഥത്തിൽ എല്ലാ സന്യാസിമാരും (ബുദ്ധനും) ചാരണരാണ്. തവാരം പാട്ടിൽ ശിവന് രണ്ട് സ്വരൂ പം കൽപ്പിക്കുന്നു. സ്ഥാണുവും അചലനുമായി ക്ഷേത്രത്തിന്റെ യും മനസ്സിന്റെയും ഗർഭഗൃഹത്തിലിരിക്കുന്ന ശിവൻ ധ്യാനനി രതനായി മൌനത്തിന്റെ അഗാധതയിലിരിക്കുന്നു. അശൈന്ത് ആടുന്ന സദാഗതിയും ചഞ്ചലനുമായ ശിവനാകട്ടെ, ഒരിടത്തിരി പ്പില്ല. എല്ലായിടത്തും നടമാടുന്ന നടരാജനാണ്. സഞ്ചാരികളായി പാടിനടക്കുന്ന ചാരണർ ഇങ്ങനെയാണ്. ബുദ്ധ,ജൈന,ശൈവ, വൈഷ്ണവമാർഗ്ഗങ്ങളിലെല്ലാം ഇങ്ങനെ ധർമ്മോപദേശം നൽകി സഞ്ചരിക്കുന്ന സന്യാസിമാരുണ്ട് ഇങ്ങനെ വരുന്ന ഉപദേ ശകർക്ക് ഇരിക്കാനായി ഓരോപ്രദേശത്തുമുള്ള പഞ്ചായങ്ങൾ (ഐംപെരുംകുഴു) .ശിലാതലങ്ങൾ നിർമ്മിച്ചിരുന്നു. ഇവ പ്രസം ഗവേദികളായി ഉപയോഗിക്കുന്നു. ഇത്തരമൊരു ശിലാതലത്തി ൽ പെരുമകന്റെ(ഈശ്വരൻ) അതിശയം ചൊല്ലി ധർമ്മം ഉപദേ ശിക്കുന്ന മഹാമനീഷിയാണ് ഈ കാവ്യത്തിലെ ചാരണർ.അദ്ദേഹത്തിന്റെ ചിന്താവിളക്കിൽ സർവ്വവും ഞൊടി യിടയിൽ തെളിയുന്നതിനാൽ സർവ്വജ്ഞനാണ്. വെറുപ്പിയലാത്ത വിവേകിയായ ധീരനാണ്. എല്ലാം ഗ്രഹിക്കുന്ന പരചിത്തജ്ഞാ നിയാണ്. സുഖദുഃഖങ്ങളിൽ ഭേദം കാണാത്ത അദ്ദേഹത്തിന് കോവലനു വരാനിരിക്കുന്ന ആപത്ത് മുൻകൂട്ടി അറിഞ്ഞിട്ടും ആശങ്കയില്ല. ആ വിപത്ത് കർമ്മഗതിയുടെ ഒരു ചക്രം ചുറ്റൽ മാത്രമാണെന്ന് അദ്ദേഹത്തിന് അറിയാം.അതിനാൽ അദ്ദേഹം കവുന്തിയടികളോടു പറയുന്നുഃ-**

**കവുന്തിയടികളേ, നീ കർമ്മഗ തി കണ്ട് ഗ്രഹിക്കുക. വിനകൾ ഒഴിയണമെന്ന് നീ വിചാരിച്ചാ ലും അവ ഒഴിഞ്ഞുപോകയില്ല. ഒരാൾ വിളനിലത്തിൽ ഒരു വിത്തുവിതക്കുന്നു. അത് വളർന്ന് മരമായി ഫലം തരാൻ തുട ങ്ങുമ്പോൾ ഫലം ഉണ്ടാവരുതെന്ന് വിചാരിച്ചിട്ട് കാര്യമില്ല. വെളിമ്പറമ്പത്ത്, കൊടുങ്കാറ്റടിക്കുന്ന ദിക്കിൽ  കാറ്റിന്റെ നടു വിൽ കൊളുത്തിവെച്ച തിരിപോലെയാണ്  ശരീരത്തിലിരിക്കു ന്ന ഉയിർ. അത് എപ്പോഴും ഈ ദേഹവിളക്കുമായി ഒട്ടിപ്പിടിച്ച് കത്തിക്കൊണ്ടിരിക്കുന്നില്ല. ഏതുനിമിഷവും കാറ്റുവന്ന് അതിനെ ഊതിക്കെടുത്താം. ഇതറിര്ഞവനാണ് ഈശ്വരൻ. അവൻ ധർമ്മചരനാണ്. അറിവിന്റെ സീമ കണ്ടവനാണ്. അച ലനാണ്,ജിതേന്ദ്രിയനാണ്. സർവ്വഹിതകരചിത്തനായ ഭഗവാ നാണ്. ധർമ്മശാസ്ത്രത്തിന്റെ ആദിുതൽവനാണ്. (ആദിപുരുഷൻ) എല്ലാവരുടേയും തലവനും വിമലനും ധർമ്മിഷ്ടനും വേദപ്പൊ രുളും പുരാതനനായ ആ ആദിദേവനാണ്. പരിശുദ്ധനും മഹാപ ണ്ഡിതനുമായ ആ ജിനവരനാണ് ശിവഗതിക്ക് നായകൻ. പരമനാ യ ആ ഗുണവരൻ പരത്തിലും ഒളിവിളക്കാണ്. സകലകാരണ നാണ്. സകലതത്വത്തിനും ഇരിപ്പിടമായ ചിത്തത്തോടുകൂടിയ പെരിയോനായ ആ സാദ്ധ്വൻ തിളങ്ങുന്ന ജ്യോതിസ്സാണ്. ഗഗന ചാരആണനായ അവൻ കുരവനാണ്. ഗുണസമ്പന്നനായ ഇറൈവൻ കീർത്തിമാനും ഇയൽഗുണനുമാണ്. ആ ഈശൻ സ്വയംഭൂവും നാന്മുഖനും അരുൾമുനിയും പൂജ്യനുമാണ്. അവൻതന്നെയാണ് ശങ്കരൻ. അവൻ വേദാംഗം പഠിച്ചവനും അഷ്ടഗുണം തികഞ്ഞവനും പരംപൊരുളുമാണ്. അവൻ വിണ്ണിലിരിക്കുന്നവനുമാണ്. പ്രണവവും ജ്യോതിസ്സും വേദങ്ങ ളുടെ മുതൽവനും ശ്രുതികളാൽ ഓതപ്പെട്ടവനും അവൻതന്നെ. അവനെ മാത്രം ചിന്തിക്കുക. ജനിമൃതികളുടെ പൊതിയിരുളി ൽനിന്ന്** വിമോചനം ലഭിക്കണമെങ്കിൽ അതു മാത്രമേ വഴിയു ള്ളു. ജിതേന്ദ്രിയനായ ജിനനെ ശിവഗതിദായകനെന്നും നാന്മു

ഖനായ ബ്രഹ്മാവെന്നും  ശങ്കരനെന്നും കുരവനെന്നും പ്രണ വമെന്നും വേദമുതൽവനെന്നും വേദത്താൽ പറയപ്പെട്ടവ നെന്നും ചാരണർ പറയുന്നത് ശ്രദ്ധിക്കുക. ശൈവം, വൈ ഷ്ണവം, ബൌദ്ധം,ജൈനം എന്നെല്ലാം പലമതങ്ങളുണ്ടെന്ന് തെറ്റിദ്ധരിച്ച്  **ചരിത്രമെഴുതുന്നവർക്ക് വേണ്ടിയാണ് ചാരണ ന്റെ ധർമ്മോപദേശം മുഴുവനായി ഇവിടെ.എഴുതിയത്. ഇറൈ വനെന്നാൽ സർവ്വവസ്തുക്കളിലുമിരിക്കുന്നവനാണ്. സർവ്വവ സ്തുക്കളിലും അവയുടെ നിസർഗ്ഗഗുണമായി ഈശ്വരനിരിക്കു ന്നു. ഭഗവദ്ഗീതയും ഇത് പറയുന്നുണ്ട്. ഇയൽഗുണനെന്നാൽ പ്രകൃതി തന്നെ ഗുണമായിട്ടുള്ളവൻ. സാംഖ്യം മുതൽ ആയു ർവേദം വരെ എല്ലാ ഭാരതീയചിന്താധാരകൾക്കും ഗുണസാമ്യ ത്തിലും അവ നഷ്ടപ്പെടുമ്പോളുള്ള  മാറ്റങ്ങളിലും വിജ്ഞാനമു ണ്ട്. ജനിമൃതികളുടെ ഇരുട്ടിനെ പൊതിയിരുളെന്നാമ് ഇവിടെ വിളിച്ചത്. ആവരണം ചെയ്ത്(പൊതിഞ്ഞ്)വെച്ചിരിക്കുന്ന അജ്ഞാനത്തിന്റെ ഇരുട്ട്. ആ ഇരുൾപ്പൊതി നീക്കി രശ്മികളെ (ഗോക്കളെ) ഗുഹയിൽനിന്ന് വേദത്തിലെ ഇന്ദ്രൻ പുറത്തിറക്കി. വൈഷ്ണവനായ മാങ്ങോട്ടുകാരനും ഗുഹയിൽനിന്ന് വിഷ്ണു പ്രിയയായ ദേവീസഹായത്തോടെ പരമജ്ഞാനം നേടാമെന്ന് പറ ഞ്ഞു. ചാരണൻ പൊതിയിരുളിൽനിന്ന് മോചനത്തിന് പരമജ്യോ തിസ്സായ പ്രണവത്തെ ധ്യാനിക്കാൻ പറയുന്നു. ഛാന്ദോഗ്യഉപനി ഷദ് ഭാഷ്യത്തിൽ ഉദ്ഗീഥ ആദിത്യഃ കഥം . ഉദ്ഗീഥാഖ്യമക്ഷരം ഓമിത്യേതദേഷ ഹിയസ്മാത് സ്വരന്നുച്ചാരയന്നനേകാർത്ഥ ത്വാത് ധാതൂനാം അഥവാ സ്വരൻ ഗഛന്നേതി അതോ സാവുദ്ഗീ ഥഃ സവിതാ എന്നുണ്ട്. പ്രണവം സൂര്യനാണ്. പ്രണവം ഉച്ചരിച്ച് സഞ്ചരിക്കുന്ന സൂര്യനാരായണനാണ്. പ്രശ്നോപനിഷത്തിന്റെ ഭാഷ്യത്തിൽ ശങ്കരാചാര്യർ ഓങ്കാരേ തു വിഷ്ണ്വാദിപ്രതിമാ സ്ഥാനീയേ ഭക്ത്യാവേശിതബ്രഹ്മഭാവേ ധ്യായിനാം തത് പ്രസീ ദതി ഇത്യേദതവഗമ്യതേ ശാസ്ത്രപ്രാമാണ്യാത് തഥാ പരം ച**

**ബ്രഹ്മം  എന്ന് പറയുന്നത് അതുകൊണ്ടാണ്. സത്യത്തെ ആവ രണം ചെയ്ത അജ്ഞാനാന്ധകാരത്തെ നീക്കി സച്ചിദാനന്ദമായ ചൈതന്യത്തിലേക്കുള്ള ജ്ഞാനമാർഗ്ഗം തുറക്കാനുള്ള ഒരു പ്രാർത്ഥനയാണ് ജീവിതം.ആത്യന്തികമായി ഏതൊരു മതവും ഏതൊരു തത്വശാസ്ത്രവും സംഘകാലത്തെന്നല്ല, എന്നും മനു ഷ്യരോടു പറയുന്നത് ഇതാണ്..മതങ്ങൾ തമ്മിൽ സംഘർഷമു ണ്ടാക്കുന്നത് മതങ്ങളല്ല, അൽപ്പജ്ഞാനികളായ  മനുഷ്യരാണ്. ഇത് ഗ്രഹിച്ചാൽ മതങ്ങളുടെ പേരിലുള്ള കലഹം ഇല്ലാതാക്കാം. ചാരണർ ശാന്തരസം ഉള്ള കഥാപാത്രമാണ്.**

**ഇദം ശ്രേഷ്ഠം ജ്യോതിഷാം ജ്യോതിരുത്തമം വിശ്വജിദ്ധനജിദുച്യതേ ബഹത്  വിശ്വഭ്രാത് ഭ്രാജോ മഹിസൂര്യോദൃശേ  ഉരുപപ്രഥേ സഹ ഓജോ അച്യുതം എന്ന് വേദത്തിൽ പറഞ്ഞ പ്രകാരമുള്ള ഒരു ദർശകനാണ് അദ്ദേഹം.**

# **6.**കൊറ്റവൈയുടെ വേട്ടുവവരി.

**അയിരമലയിലെ കൊറ്റവക്ക് ബലി കൊടുക്കാതെ ചേരരാജാക്ക ന്മാർ യുദ്ധത്തിനിറങ്ങാറില്ല. അയിരമല നെല്ലിയാംപതിയുടെ ഭാഗമാണ്.അതിനടുത്താണ് അയിലൂർ ഗ്രാമം.അയിലൂരിലും ഒരു കുരുംബാക്ഷേത്രമുണ്ട്.അയിലൂരെത്താൻ കുതിരാൻവഴി പുരാതനമായ വഴിയുണ്ട്. തിരുവനന്തപുരത്തുനിന്ന് ശബരിമല സന്ദർശിച്ച്, കുതിരാൻ വഴി അയിലൂരിലെത്തി, അവിടെനിന്ന് ചിറ്റൂരിലേക്കും ,ചുരം വഴി പാണ്ടിനാട്ടിലെത്തി അമരാവതി വഴി കരുവൂരിലേക്കും പോകാം. ഈ വഴിയിലൂടെ മധുര സ്പർശിക്കാതെ വെങ്കടത്തിലെത്താം. ചിറ്റൂരിൽനിന്ന് അയിര മലയിലൂടെ വേട്ടക്കാരൻപുത്തൂർതൊട്ട് പോകുന്ന മാർഗ്ഗത്തിലെ അയ്യക്കോട്ടം (അയിരമലയിലെ കൊറ്റവയുടെ**

**കോട്ടം)കോവല നും കണ്ണകിയും തങ്ങിയ സ്ഥലമാണ്.അയിലൂരിൽ വേട്ടയാടി ഉപജീവനം കഴിച്ചിരുന്ന മഹാശിലായുഗമനുഷ്യരുണ്ടായിരുന്ന തായി ചരിത്രം ചൂണ്ടിക്കാട്ടുന്നു.ചേരരാജാവ് മറവനെന്ന് സംബോധന ചെയ്യപ്പെടുന്നു. പോർവില്ലേന്തിയ ബലിഷ്ഠമായ കയ്യാൽ** പോർമറവക്കുടിയിൽ **വളർക്കപ്പെട്ട് ദേവിക്കുള്ള പഴങ്കടം തീർക്കാൻ അമ്പലത്തിൽ നേർച്ചയിടപ്പെട്ട ശാലിനി എന്ന വെളിച്ചപ്പാട് പൂജാരിണിയാണ്. ഇതേ തൊഴിലാണ് പിന്നീട് കണ്ണകിക്കോട്ടത്തിൽ ചെങ്കുട്ടുവൻ ദേവന്തിക്ക് കൽപ്പിച്ച് കൊടു ക്കുന്നത്. ആദ്യകാലത്ത് ദേവീക്ഷേത്രങ്ങളിലെ പൂജാരിണികൾ സ്ത്രീകളായിരുന്നിരിക്കണം.**

**ശാലിനി കയ്യുയർത്തി മുടിചിക്കി, ചോടുവെച്ചാടിവന്ന് വെളിച്ച പ്പെട്ട് പറഞ്ഞുഃ- മാറ്റോരുടെ ഊരിലെ പശുക്കൾ കൊഴുത്തു. വില്ലേന്തിയ എയിനരുടെ മന്റങ്ങൾ ശൂന്യമായി. മറവന്മാർ സ്വധ ർമ്മം മറന്നതുകൊണ്ട് ചേരികൾപോലും അറക്കുടി(ധർമ്മശാല) കളായി. മാന്മുകളേറിയ ദേവിക്ക് ഊണു കൊടുക്കാഞ്ഞാൽ വില്ലെടുത്ത നിങ്ങൾക്ക് വിജയമില്ലെന്നറിയുവിൻ. വഴിപോക്ക രുടെ മുതൽ തട്ടിയെടുത്ത് ഉണ്ണുന്നവരായ മറവക്കുലമേ, മധുപാ നം ചെയ്ത് രസിച്ചിരിക്കണമെന്നുണ്ടെങ്കിൽ എനിക്കുള്ള ബലി തരിക.**

**കുതിരാൻ വഴിയുള്ള പാത കവർച്ചക്കാരുടെ സങ്കേതമായിരു ന്നു. കൾവരെന്ന് വിളിക്കപ്പെട്ടവരും, കോളിയൻസ് എന്ന നാഗ ഗണത്തിൽപെട്ടവരുമായ പെരുമൾകള്ളരുടെ ഉപജാവനമാ ർഗ്ഗമായിരുന്നു കവർച്ചിയുദ്ധങ്ങളും ചുങ്കം പിരിവും. പരസ്പ രം പശുക്കളെ മോഷ്ടിക്കുന്നത് ഇടയരുടെ ആദ്യകാലചരിത്രത്തി ലുണ്ടായിരുന്നു.ഹിംസയിൽനിന്ന് അഹിംസയിലേക്ക് മാറുംമു മ്പ് പ്രാകൃതമനുഷ്യർ പൂജിച്ചിരുന്ന ദേവതയാണ് കൊറ്റവ. ഇക്കാരണത്താൽ അയിരമലയിലെ അയ്യക്കോട്ടം വളരെ പഴക്കം**

**അവകാശപ്പെടുന്നു. പായ്ക്കലയേറിയ ദേവി എന്നതിന് കലമാ നേറിയ ദേവി, പായുന്ന പുലിമേലേറിയ ദേവി, പായക്കപ്പലി ലേറിയ ദേവി എന്ന് നാനാർത്ഥം. ശാലിനി ആടിയത് ഈ ദേവീ വേഷം കെട്ടിയാണ്.**

**ശത്രുക്കളുടെ തല എണ്ണിഅറുക്കുന്നവരുടെ കുമാരിയാണ് ശാലിനി. വെള്ളിപ്പാമ്പു പോലുള്ള പൊൻഞാൺ കൊണ്ട് കൂന്തൽജട കെട്ടി, വരാഹത്തിന്റെ തേറ്റ വെണ്മതിക്കീറായി ചാർത്തി, പുലിപ്പല്ലുകൊണ്ട് താലിമാല നിരനിരയായി ചാർത്തി, പുള്ളിയും വരയുമുള്ള പുലിത്തോൽ മേഖലയായി ചുറ്റിയുടുത്ത് അമ്പും വില്ലുമേന്തി കലമാനിന്റെ പുറത്ത് കയറി യാണ് അവൾ പ്രവേശിച്ചത്. അവളെ പ്രജകൾ പാവ, കിളി, ചിറ കുള്ള കാട്ടുകോഴി, മയിൽ, പന്ത്, കഴഞ്ചി, ഇവ കാഴ്ചവെ ച്ച് സ്വീകരിച്ചു. വർണ്ണം ചൂർണ്ണം കുളിർ ചന്ദനം പുഴുക്കല്ലരിനേ ദ്യം,  എള്ളും ചോരയും പൂവും ധൂപവും ഗന്ധവും ഏന്തിയ താലങ്ങൾ, പറ,കൊടിക്കൂറ, കൊമ്പും കുഴലും ശംഖും മണിയും ഇവ ശാലിനിയെ അകമ്പടി സേവിക്കുന്നവർ വഹിച്ചിരുന്നു.,**

**കൊറ്റവക്ക് ഉഗ്രവും സൌമ്യവുമായ രണ്ട് രൂപങ്ങളുണ്ട്.അവ വേട്ടുവവരിയിൽ വർണ്ണിക്കപ്പെടുന്നു. വെണ്മതിയിതൾ ചൂടിയ ശിരസ്സും നിർന്നിമേഷമായ നെറ്റിക്കണ്ണും, പവിഴാധരത്തിൽ മന്ദഹാസവും നഞ്ച് തിന്നതിനാൽ കറുത്ത കഴുത്തും രോഷമാ ർന്ന പാമ്പാകുന്ന ഞാണുകൊണ്ട് മേരുവില്ലിനെ വളച്ചശക്തിയും പല്ലിൽ വിഷം നിറച്ച പാമ്പിനാൽ കച്ചകെട്ടി മറച്ച മുലകളും വളയണിക്കയ്യിൽ ത്രിശൂലവും ആനത്തുകിൽപ്പുതപ്പും സിംഹ ത്തോൽമേഖലയും ഒരുകാലിൽ ചിലമ്പും മറുകാലിൽ വീരക്ക ഴലും ഉള്ള അവൾ വാൾയുദ്ധത്തിൽ എപ്പോഴും വിജയിക്കുന്ന വിജയലക്ഷ്മിയാണ്,മഹിഷാസുരനെ മർദ്ദിച്ചവളാണ്. അമരി യാണ്.നിത്യകൌമാരിയും ശൂലിനിയായ നീലിയും ഗൌരിയു മാണ്.പത്മനാഭന്റെ ഇളയ സഹോദരിയായ അയ്യയാണ്. ക്രിയാശക്തിയാണ്.**

**ആയ്ക്കലകൾ(യാദവലക്ഷണം) ഉണർന്ന അവൾ നാനാഭൂഷണജാലങ്ങളാൽ ശോഭിക്കുന്നു.മുക്കണ്ണന്റെ വാമഭാഗം ഭരിക്കുന്ന ദേവിയുടെ മുറ്റത്ത്,നാഗപ്പുന്നയും നാരകവും മാവും ചന്ദനവും പൂത്തുനിന്നിരുന്നു. ജടയിൽ ചന്ദ്രലേഖ ചൂടിയവളുടെ മുന്നിൽ വേങ്ങകൾ ചെമ്പൊന്നു ചൊരിഞ്ഞിരുന്നു.ഇലവങ്ങൾ ചുവന്ന പുഷ്പദലങ്ങൾ കൂമ്പാരമായി കൂട്ടി.പുന്നകൾ പഴംപൂക്കളാകുന്ന വെൺപൊരി വാരിവിതറി. മാധവന്റെ ഇളയവളുടെ മുന്നിൽ പാതിരിയും വെൺകടമ്പും പുന്നയും പൂമണം വീശുന്ന നെല്ലിയും കുരവയും പൂത്തുനിൽക്കവേ,അവയുടെ കൊമ്പിൽ വണ്ടുവന്നുമുട്ടി മുരളുന്ന നാദം യാഴിന്റെ സംഗീതം പോലെ മധുരമായിരുന്നു.**

**കൊറ്റവയുടെ വേഷം കെട്ടാൻ ഈ പെൺകുട്ടി പൂർവ്വജന്മത്തിൽ എന്തു തപസ്സാണ് ചെയ്തത്. പൊൻവളയണിയുന്ന ഇവൾ പിറ ന്ന വിൽത്തൊഴിൽ ചെയ്യുന്ന വേടവംശമാണ് വംശം.ഇവളുടെ കുലമായ എയ്നർകുലം തന്നെ ശ്രേഷ്ഠകുലം. പായ്ക്കലപ്പാവ യുടെ വേഷം ധരിക്കാൻ ഈ ആയ് വംശജ എന്തു തപസ്സു ചെയ്തു.ആയവംശത്തിൽ പിറന്ന ഇവൾ ജനിച്ച വില്ലവന്റെ വംശമാണ് ഉത്തമവംശം എന്ന് കവി പറയുന്നു. പിന്നീട് സ്ത്രീകൾ കൊറ്റവയെ സ്തുതിച്ചും വരം ചോദിച്ചും പാടുന്ന വള്ളിക്കൂത്താണ്.**

**ആനത്തോൽപേർത്തു പുലിത്തോല്ചുറ്റി കാട്ടുമഹിഷക്കരിംതലമേലേ വാനവർ വണങ്ക, മറക്കും മറയാക ജ്ഞാനക്കൊഴുന്തായ് അചലയായ് നിൽക്കും ദേവീ,ഇതെന്തുമായമോ.**

**വരിവളക്കയ്യിൽ വാളേന്തി . മഹിഷാസുരമർദ്ദിനിയായി പിരിഞ്ഞ കൊമ്പെഴും കലമാനേറി ഹരിഹരനും പൂമേലോനും അകമലരിൽ മിന്നും വിരികതിർജ്യോതിവിളക്കായി നിൽക്കും ദേവീ, ഇതെന്തു മായമോ.**

കൊന്നയും തുളസിയും തൊടുത്ത കൊണ്ടമലർമാല തോളിലിട്ട് അസുരർ തോൽക്കാൻ അമരർക്കായാടിയ കുമരിക്കോലമരക്കാൽക്കൂത്താം വിജയനൃത്തം ദേവീ ഇതെന്തു മായമോ.

പൊന്നരിത്തരിച്ചിലമ്പും ചൂഢകവും മേഖലയും കിലുകിലെ കിലുങ്ങ മായം ചെയ്യുവാൾ അസുരനെ വീഴ്ത്ത മങ്ക മരപ്പൊയ്ക്കാലിൽ വാൾക്കൂത്ത്.  മായം ചെയ്യുവോൾ മങ്ക മരക്കാൽക്കൂത്താടുന്നേരം കായാമ്പൂമലർമേനിയെ വാഴ്ത്തി വാനവർ കയ്യാൽ വാരിച്ചൊരിയും മലർമാരിയുമവിടെ.

ഊരിൽ ശൂരൻ ഒരുവൻ കാലികൾ മേവും മന്റത്തിൽ . വെറ്റിപ്പൂമാലകളും ചൂടി വെൾവാൾ വീശുമ്പോൾ വെറ്റിമലർ ചൂടാനായ് വെൾവേൾ ചൂടാനാശിക്കും ദുർഗ്ഗയിവൾ മറുദേശം ചൂഴും കാനനമാർഗ്ഗത്തിൽ , കാരി എന്നൊരു കരിങ്കുരുവിതൻ കഠിനക്കുരലാലേ സൂചന നൽകും അവളുടെ വരവിൻ ഘോഷണമറിയിക്കും.

മധു വിൽക്കുന്നോൻ മധു തന്നില്ലാ ശൂരൻ ഒരു മറവൻകൈവില്ലേന്തിപ്പുള്ളുകൾ തുടര പുല്ലുണ്ണുന്നപശുക്കൂട്ടത്തെ ഹരിക്കാൻ പോകുന്നു. സിംബക്കൊടിയുമെടുത്തു ധനുസ്സിൻ മുന്നേ ചെല്ലുന്നു വിജയംനേടാൻ കൊതിയാർന്നോളാം കൊറ്റവയാം ദേവി.

ഇളമയെഴുന്നോരെയിനൻമകളേ കാണുക നീയിപ്പോൾ ഇന്നലെ വേട്ടയിൽ നിന്നയ്യന്മാർ തന്ന പശുക്കൂട്ടം.

വേൽപണി തീർക്കും കൊല്ലർ,തുടികൊട്ടുന്നോരാം പുലയർ പുതുപാട്ടുകളെ യാഴിൽ കോർക്കും പാണർ തന്മുന്നിൽ അങ്കണമാകെ സമൃദ്ധിനിറച്ചു നിരന്നു കണ്ടാലും.

പീലിക്കടപോലഴകിൽ പുഞ്ചിരി തൂകും വേട്ടുവപ്പൊന്മകളേ കാണുക നീയിപ്പോൾ ,ഇന്നലെ രാത്രിയിൽ നിന്നയ്യന്മാർകവർന്ന

**ഗോവൃന്ദം.മധുവിൽപ്പോളൊറ്ററിയും വേടൻ,കിളിശാസ്ത്രം ചൊല്ലും ഗണകൻ,അങ്കണമാകെ സമൃദ്ധി നിറച്ചു കാണു  തേന്മൊഴിയേ. കയമലർപോൽ വിരിനേത്രേ കാണൂ, നിന്നയ്യന്മാരാൽ അയലൂർ അലറിക്കരയെ, എടുത്ത പശുക്കൂട്ടങ്ങളെ നീ. നയമില്ലാമൊഴി ചോല്ലും വൃദ്ധർ, നരച്ചതാടിക്കാർ എയിനർ,എയിറ്റിയർ, മുമ്പിൽനിറഞ്ഞതു കാണുക ഗോവൃന്ദം.**

**ചുടർതരുമരുണൻ, കൂടെത്തിരിയും മുനിമാർ,അമരന്മാർ, ഇടർകെട അരുളും ദേവീ നിന്നടിതൊഴുതേനടിയങ്ങൾ. ബലശാലികളാം എയിനർ ഞങ്ങൾ അടിയിണ തൊട്ടിപ്പോൾ വിജയത്തിന്നൊരു വിലയായ്ത്തരുമീ കടമിതു കൈക്കൊൾക. അണിമുടിയമരർ ഇന്ദ്രനുമൊത്തു തൊഴും മണിമുടിയാളേ മണിനിറമോലും തവപദപങ്കജമലരെ നമിക്കുന്നു. ഗണനിര**

**പെറ്റോർ വിറൽ എയിനന്മാർ കടമിതു നൽകുന്നു വിജയത്തിന്നു വിലയായെങ്ങടെ രുധിരം കൈക്കൊൾക**

**തുടിയോടു ചെറുപറ കൊമ്പും കുഴലും നാദമുയർത്തുന്നു അരയിരുളിൽവരും പുലിപോൽ മറവർ വരവായ് ബലി നൽകാൻ കുമരീ നിന്നടി തൊട്ടൊരു കടമായ് ബലിയിതു കൈക്കൊൾക പുതുപാന്ഥന്മാർ നിറഞ്ഞു വഴിയിൽ സമൃദ്ധിയേകാനായ്. അമ്പും വില്ലും ഏന്തിയൊരെയിനർ കടമിതു കൈക്കൊള്ളൂ .**

**ശങ്കരി, അന്തരി, നീലി, ജടാമുടി തന്നിൽ നിലാവൊപ്പം ചെങ്കണ്ണെഴുമൊരു കൂറ്റൻ പാമ്പിനെ ചൂടിയ കൌമാരി കേൾപ്പോരൊക്കെ നടുങ്ങും തുടിയൊടു ശത്രുവുറങ്ങുമ്പോൾ കണ്ണില്ലാക്കൊല ചെയ്യും ഞങ്ങള് നൽകും ബലി കൊൾക  വിണ്ണോരമൃതുണ്ടിട്ടും മൃത്യുവശത്താൽ ച്ചാവുമ്പോൾ നഞ്ഞുണ്ടിട്ടും ചാവാതമരേ നീയരുൾ ചെയ്യുന്നു.  പാന്ഥർതൻപൊരുൾ**

**തട്ടീട്ടവരെപ്പുൺ ചെയ്തീടുന്നോർ ആരിലുമൊരു ദയ കാട്ടാത്തോർ ഞങ്ങൾ തരും ബലി കൈക്കൊള്ളൂ. ഇരുമരുതുകളിടെ നട ചെയ്തവയെ വീഴ്ത്തിയ ദേവീ നീ മാമൻ കംസനയച്ചൊരു ശകടം അറിഞ്ഞുതകർത്തവളേ മറകളെയാദ്യം ചൊല്ലിയ മുതൽവൻ മുനി വാഴ്ന്നരുളിയതാം പൊറകളുയർന്ന പൊതിമല വാഴും പാണ്ഡ്യമഹാദേവൻ  പിറർനാട്ടരചർ കട്ടിപ്പോരുകൾ പാഴ്പ്പടുമാറയ്യേ, വെട്ടിപ്പൂക്കൾ ചൂടട്ടേ വിറൽ അടയട്ടേ ദേവീ.**

**ഈ ഗാനം മനുഷ്യർ അന്യന്റെ കാലികളെ അപഹരിച്ചിരുന്ന ശിലായുഗകാലത്തേതാണ്.പിന്നെ അത് ശത്രുഭണ്ഡാരം അപഹരിക്കലായി. ഇതെല്ലാം അധർമ്മമാണ് എന്ന് ബോധ ത്തോടെ രാജഭോഗം ത്യജിച്ച കവി ചരിത്രസത്യം പറയാതെ വയ്യ എന്നതുകൊണ്ടുമാത്രം എല്ലാം തുറന്നെഴുതുന്നു.**

## 7. പ്രകൃതിഭംഗി.

**ചന്ദ്രസൂര്യന്മാരും നയനാഭിരാമമായ ഭൂമിയും ഏതു കവിക്കും ഇഷ്ടമാണ്. ചിലപ്പതികാരവും ആരംഭിക്കുന്നത് ഈ മൂന്നു പ്രതിഭാസങ്ങളെ വാഴ്ത്തിക്കൊണ്ടാണ്.**

**തിങ്കളെ വാഴ്ത്തുക തിങ്കളെ വാഴ്ത്തുക മധുമലർമാല ചൂടും ചോഴന്റെ വെൺകുളിർക്കുടപോലെ ഉലകിന്നു തണലേകുമതിനാലെ  തിങ്കളെ വാഴ്ത്തുക, തിങ്കളെ വാഴ്ത്തുക**

**സൂര്യനെ വാഴ്ത്തുക സൂര്യനെ വാഴ്ത്തുക കാവേരിനാടിന്റെ ധർമ്മചക്രം പോലെ പൊന്മയമേരു വലം തിരിയുന്നതാൽ സൂര്യനെ വാഴ്ത്തുക സൂര്യനെ വാഴ്ത്തുക**

**പൂംപുകാർവാഴ്ത്തുക, പൂംപുകാർ വാഴ്ത്തുക സാഗരം വേലിയായ് നിൽക്കുമുലകത്തിൽ ചോഴൻകുലത്തോടു ചേർന്നുയർന്നീടിന ശ്രീവിശാലം മനോമോഹനനാടിനെ പൂംപുകാർ വാഴ്ത്തുക പൂംപുകാർ വാഴ്ത്തുക**

**പൂക്കളിൽ തെണ്ടിനടന്ന് ആശതീരാതെ അന്തഃപുരകന്യമാരുടെ അകിൽപ്പുകയേൽക്കാൻ കൊതിച്ച് ഗവാക്ഷത്തിലൂടെ അകത്ത് കേറുന്ന തെന്നലിനെ അദ്ദേഹം ഇങ്ങനെ വർണ്ണിക്കുന്നുഃ- കഴുനീരുമാമ്പലും ഇതളോലും കുവളയും വണ്ടാർക്കും താമരമലരുകളും വയലിലെ പൂക്കൾതൻ സൌരഭമോടൊത്തു മലയിലെപ്പൂമണമേന്തിക്കൊണ്ടും മേതകം പൂത്തുവിരിഞ്ഞു വിളങ്ങുന്ന തോട്ടിന്നരികിലെക്കാവുതോറും ചെമ്പകക്കാവിലെ മാധവിപ്പൂവിലും തേൻതേടിത്തെണ്ടിനടന്ന തെന്നൽ സുന്ദരിമാർ പുരികൂന്തലിൽച്ചേരും അകിൽപ്പുകയേറ്റിടാനാശയോടെ താളത്തിൽത്തക്കത്തിൽ തഞ്ചം പാർത്തെത്തീട്ടു കൂടെക്കളിക്കുമളികളോടെ മാലയും മുത്തും നിരത്തി വകുത്ത കുറുങ്കണ്ണിലൂടെയൊശിച്ചുനോക്കി പൂവമ്പുമായിട്ടു വേനിൽ വിജയിക്കും നിരനിലമാടത്തിലേറി വന്നുവണ്ടുകളാക്കെയാ വെൺതോട്ടുമല്ലികമാലയിൽ നീളെ നിലാവു പൂത്തു.**

**നിശാവർണ്ണനം എന്ന അദ്ധ്യായത്തിൽ സൂര്യാസ്തമയം വിരി കതിരൊളിപരത്തി ഭൂമുഖം ഭരിക്കുന്ന സൂര്യദേവന്റെ ഒരക്ഷം മാത്രമുള്ള അനുപമചക്രം എവിടെയോ ഒളിപ്പിച്ചുവെക്കലാണ്. നഭസ്സിനെ നിലാപ്പട്ടുവിരിപ്പാൽ മൂടുന്നവനാണ് തിങ്കൾ. ഇവരി രുവരെയും കാണാതെ ദിശാമുഖം വാടി, ചുവന്ന പൂക്കളാകുന്ന കണ്ണിൽ അശ്രുനീർ ചൊരിഞ്ഞ് തിരുമേനി തപിച്ച്, കടൽപുതപ്പു കൊണ്ട് ശരീരം മൂടി കിടന്നുറങ്ങുകയാണ് ഇരുനിലകളുള്ള പ്ര പഞ്ചം. എത്ര മനോഹരമാണ് ഈ പുരാതനനാട്ടിലേക്ക് സന്ധ്യയു ടെ എഴുന്നള്ളത്ത്.**

**കുഴൽ വളർമുല്ലമലരിലൂതുന്നു**
**മധുരത്തുമ്പി,കോവലരുമൊപ്പമായ്**
**അറുകാൽകൊണ്ടവരൊഴിയവേ മൊട്ടിൽ**
**പൊതിഞ്ഞ പൂമണം നിറയെത്തൂവുന്നു**
**വികൃതിയാംചെറുസമീരണൻ**
**വളയണിവധൂടിമാർ വിളക്കുവെക്കുന്നു**
**അലർമകൾവാഴും പഴയ നാട്ടിലേ-**
**ക്കെഴുന്നള്ളൂടുന്നു വരാംഗിയായ് സന്ധ്യ**

**പൂമ്പുകാറിൽ ചന്ദ്രനുദിക്കുന്നത് വർണ്ണിക്കുമ്പോളും ദക്ഷിണേ ന്ത്യയെ മുഴുവനായി കവി കാണുന്നു പകയോടെ എതിരിടാൻ വരുന്ന ശത്രുരാജാക്കന്മാരുടെ മനസ്സിനെ വിറപ്പിക്കാൻ ഇളം പ്രായത്തിൽത്തന്നെ വിരുതിയലുന്ന ചെരുമാൻതെന്നരുടെ (തെക്കൻ ചേരമാൻകുലം -ചന്ദ്രവംശം)കുലത്തിന്റെ ആദ്യ പുരുഷനായ വെണ്മതി മറ്റുള്ളവർക്ക് ദുരിതമേകുന്ന (ഇളം പ്രായത്തിന്റെ കുറുമ്പായ) ഇരുട്ട് അകറ്റിയിട്ടാണ് വലം വരു ന്നത്. അവന്റെ പാൽക്കതിർ പരത്തുന്ന തൂവെള്ളിവിളക്കിനു താഴെ മീനരശ്( നക്ഷത്രസാമ്രാജ്യം, പാണ്ഡ്യരാ ജ്യം -രണ്ട് അർത്ഥം) നിശ്ചിന്തമായി ഉറങ്ങുന്നു.**

**പ്രഭാതത്തിൽ അന്നനടക്കാരിയായ നദിയെന്ന അരുമപ്പെൺകൊ ടി ആമ്പലിന്റെ നറുമണത്തോടും , മധുരത്തേൻപൊതി തുളുമ്പും താമരത്താരിതൾവായോടും കുളിർകരിമണൽ ചികുരഭാര ത്തോടും  വണ്ടുകളുടെ സ്തുതികേട്ട് കുവലയമിഴി തുറന്നുണ രുന്നു.    ചെറിയ പുള്ളുകൾ മുരശെടുക്കുന്നു. കോഴി ശംഖു വിളിക്കുന്നു. നഗരവീഥികൾ സമുദ്രംപോലെ അലയടിക്കുന്നു. സമുദ്രവസ്ത്രമണിഞ്ഞ്   പർവ്വതസ്തനങ്ങൾക്കു മുകളിൽ പേരാറാകുന്ന നവഹാരം ചാർത്തി മാരിക്കാറണികൂന്തൽ വിരിച്ചിട്ട സുവിശാലയായ ഭൂമങ്കയുടെ ഉടൽ മൂടിയ ഇരുളാകുന്ന മൂഖപടം പിച്ചിച്ചീന്തി ഇന്ദ്രോത്സവദിനത്തിൽ ഉദയശിഖരത്തിന്നു**

മുകളിൽ ദിവാകരന്റെ പുറപ്പാട്. കടലോരമണ്ണിനെ കുത്തിയിടിക്കുന്ന കാവേരിപ്പേരാറ്റുവാതിലും വിരിമലർത്താമരവേലിയായ മരുതവും കൈതപ്പൂവേലിയായ നെയ്തലും . പൂവിരിക്കൈതയുടെ ശ്വേതദളത്തിലകപ്പെട്ട് പൂമ്പൊടിയും പരാഗവും നുകർന്ന് , കാമമകന്ന മണിവണ്ട് കാവിനിറമായി പുറത്തുവരുന്ന പോലെ ഇരുട്ടിൽനിന്ന് പുറത്തുവരുന്ന സൂര്യരഥം. കടലോരമണ്ണിൽ. ശംഖുകൾ ഇഴഞ്ഞുണ്ടായ ചാലുകൾ നനുത്ത പുന്നപ്പൂ വീണ്,തൂർന്നുപോ കുന്ന ഭംഗി

എത്ര മനോഹരിയാണ് കാവേരി. മണിപ്പൂവാട ചാർത്തി കരിങ്കയൽകണ്ണു മിഴിച്ച് ഇരു കരയിലും വണ്ടാർക്കുമാറ്, അന്നനട ചെയ്യുന്നവൾ. കരകളിൽ പൂവാർക്കും ചോലയിൽ മയിലാടുന്നു, കുയിൽ പഞ്ചമം പാടുന്നു.നെടിയോൻ വിഷ്ണുവി ന്റെ വെങ്കടക്കുന്നിനും തൊടിയോൾ കുമാരിയുടെ കടലിനുമി ടയിൽ കിടക്കുന്ന തമിഴകത്തിൽ വസന്തം വരുന്നു. ഭൂമിയുടെ മുഖത്ത് ഒരു നവഭാവം. ചെന്താമരകൾ വിരിഞ്ഞു.തേന്മാവിൻ കൊമ്പിൽ മകരന്ദധാര ചൊരിഞ്ഞു. പൊന്നശോകം ഇതൾവിരി ച്ചു. മലർക്കൊത്തുകൾ കണ്ണുമിഴിച്ചു. ഇളവേനലെത്തി. തണ ൽപൂഞ്ചോലകൾ, കിഴങ്ങുമാന്തിയ കുഴികളിൽ ചെമ്പകമലർ പൊഴിഞ്ഞ് തൂർന്ന ചതിമടകൾ, തേൻപഴം നിറഞ്ഞ ശാഖകൾ തലയിൽ തട്ടുമാറ് ചാഞ്ഞ തരുനിരകൾ, ചക്കക്കുരു കൊഴിയുന്ന വനങ്ങൾ, കമണ്ഡലുവും പീലിക്കെട്ടും പൊക്കണവുമായി വഴികൾ താണ്ടി മഹാപുരുഷന്മാരുമായി സത്സംഗത്തിന് ഊരുതെണ്ടുന്ന ആണ്ടികൾ, കരിനിറമുള്ള ശനി പുകഞ്ഞാലും പുകക്കൊടിയേന്തി കേതു ഉദിച്ചാലും വിരികതിർവെള്ളി തെക്ക് പടർന്നാലും ഏതുകാലത്തും കാറ്റുതട്ടുന്ന കുടകുമലയുടെ നെറു കിലെ നിരപ്പിൽ കടുംകുരലോടെ ഇടിവെട്ടി, കരുവളർന്ന മേഘം വൃഷ്ടി വളം ചൊരിഞ്ഞ്,കുടമലയിൽ പിറന്ന കൊഴുത്ത ദ്രാവ കത്തോട് കടലെതിരിട്ട് കയത്തിന്റെ മുഖത്തെ

**ഞെരിക്കുന്ന കാവേരിപ്പുതുനീരോട്ടം. എത്ര മനോഹരമാണ് ദക്ഷിണേന്ത്യയി ലെ ഗ്രാമങ്ങൾ. ചെന്നെൽവയലുകൾ, കരിമ്പുചോലകൾ, ഏരി ത്താമരപ്പൂവനങ്ങൾ, കനത്ത കുരലിൽ ഞാറയും വണ്ടാരങ്കോ ഴിയും അന്നവും പൈങ്കാൽകൊക്കും കാട്ടുകോഴിയും നീർക്കാ ക്കയും പുള്ളും കുരുവിയും കുളക്കോഴിയും രാജാവിന്റെ യുദ്ധക്കളത്തിലെന്നപോലെ ആർക്കുന്ന ആരവം. ചേറ്റിലെ തണുപ്പിൽ പൂന്തിയ രോമച്ചാർത്തുള്ള ശരീരവും ചെങ്കണ്ണുമുള്ള എരുമ പുറംചൊറിഞ്ഞ് പിരിയുടഞ്ഞ്, ധാന്യങ്ങൾ ചിതറി വീണ കുമരിക്കൂടുകൾ, വിനഞരും(കൃഷിക്കാർ) കളമരും (കന്നുപൂട്ടുകാർ) ഉയർത്തുന്ന ആർപ്പുവിളികൾ, മധുരരൂപിക ളും ചുവന്ന മിഴിയുള്ളവരുമായ ചെറുമികൾ കള പറിക്കുമ്പോ ൾ പാടുന്ന വിരുന്തിർപാണി, ഋഷഭത്തെ കറുകയും കുവലയ വും നെല്ലിൻകതിരും ഇടയിട്ടുകെട്ടിയ വിശുദ്ദമായ മാല ചൂടിച്ച്  ഉഴവർ( നിലമുഴുന്നവർ) പാടുന്ന ഏർമംഗളമെന്ന ശുഭസംഗീതം ( ഋഗ്വേദത്തിൽ ഇതിനെ പരാമർശിക്കുന്നു.), കടയറുത്തിട്ട പെരും ചെന്നെല്ല് മെതിക്കുന്നവരുടെ പൊലിപ്പാട്ട്,-ചിരപരിചിതമായ ഈ ദൃശ്യങ്ങൾ നൂറ്റാണ്ടുകൾക്ക് മുമ്പ് ജീവിച്ച കവി പറയുമ്പോ ൾ നമുക്ക് ഗൃഹാതുരത്വത്തിന്റെ രോമാഞ്ചകഞ്ചുകം അനുഭവ പ്പെടുന്നു. വരും തലമുറക്ക് അത് വായിച്ചിട്ടെങ്കിലും പഴയ കേര ളത്തെ അറിയാറാകട്ടെ  എന്ന് നാം ആശിക്കുന്നു.**

**രാജാവിനു വിജയം ലഭിക്കാനും മഴയെ ഗർഭം ധരിച്ച മേഘം പെരുക്കാനുമായി,ജ്വലിക്കുന്ന അഗ്നിയിൽ വേദജ്ഞർ ചെയ്യുന്ന ആഹൂതിനറുംപുക ഉയർന്ന് മാളികയെ ചൂഴ്ന്നുനിൽക്കയാൽ ഹിമാവൃതമായ മലപോലെ മോഹനങ്ങളും ശുഭങ്ങളുമായ മറയോരുടെ ഗൃഹങ്ങൾ, അയ്യയുടെ ക്ഷേത്രമുറ്റത്ത് ചെമ്പൊന്നു ചൊരിയുന്ന വേങ്ങകൾ,ചരലുനിറഞ്ഞ കാനനവീഥികൾ, മത്സ്യ സേനയുമായി പാൽക്കതിരു**

**ചിന്തിവരുന്ന അമ്പിളി, മാമലര്ക്ക ണ്ണുകൊണ്ട് അശ്രു ചൊരിയുന്ന മാധവിയെപ്പോലെ വരണ്ട വേന ലില് പൂ കൊഴിക്കുന്ന മാധവിവള്ളി- ഓരോന്നിനുമുണ്ട് പ്രത്യേ കസൌകുമാര്യം. കാവേരിയെപ്പോലെ മനോഹരിയാണ് പാ ണ്ഡ്യന്റെ വൈഗയും.**

**കുരവം ബകുളം കൊങ്ങുകൾ വേങ്ങ നാഗം മഞ്ചാടി മരുതുകടമ്പുകൾ ചെമ്പകവും മലർപ്പാതിരിയാം മരവും പന്മലർപൂത്തുവിരിച്ചഴകാക്കിയ മേൽപ്പാവാടയൊടും വിരിമലർമല്ലിക മുല്ലകളും കുരുകുത്തി നറുന്താളി കൊഴുങ്കൊടി മുച്ചുണ്ടകളും കുടകപ്പാലകൾ പരുവകളും കെട്ടിപ്പിണയും വല്ലികളാൽ നവമേഖലയണിയുകയാൽ ചുറ്റിവളർന്ന കൊടുങ്കരയാം ജഘനത്തൊടുമഴകേറി പൊലിമയെഴുന്ന തുരുത്തിൽ പലവക പുഷ്പദലത്താലേ പാൽച്ചുണങ്ങണിയും മണൽക്കുന്നുകളാം  ഇളമുല ചേർന്നിട്ടും കരയിൽനിന്നുപൊഴിഞ്ഞ മുരുക്കിൻ ചുവന്ന വായ്പ്പൂവും അരുവിമുല്ലകളൊഴുകിവരുന്നോരണിപുഞ്ചിരിയോടും വിലങ്ങിനിവർന്ന് ഒഴുകും കരിമീൻ നെടുകണ്ണുകളോടും  വിരിമലരൊഴിയാക്കരിമണലാകും കാർകൂന്തൽച്ചാർത്തും  ഉലകെപ്പലതും വിളയിച്ചൂട്ടും ഉയർന്ന ധർമ്മിഷ്ഠർ          പുലവന്മാരുടെ നാവിൽപ്പൂങ്കൊടിയായി വിളങ്ങുന്നോൾ  പാഴാകാത്ത കുലക്കൊടി, പാണ്ഡ്യന്നോമന വൈഗൈനദി.**

**അവൾ കണ്ണകിക്ക് വരുന്ന ദുഃഖം നേരത്തേ കണ്ടറിഞ്ഞവളെ പ്പോലെ പുണ്യനറുമ്പൂവാടയിൽ മെയ്യുമൂടി കണ്ണിൽ തിങ്ങിയ ജലത്തെ മറച്ച് ഉള്ളിലൊതുക്കുന്നു. കരുനെടുങ്കുവലയവും ആമ്പലും കമലവും കണവൻ പിരിഞ്ഞ ദുഃഖം അനുഭവിച്ച വരാകയാൽ, നീർവണ്ടിൻ ധ്വനിയാൽ ഏങ്ങലടിച്ച് കണ്ണീർമുറ്റി തേൻനിറഞ്ഞ് കിടുകിടെ വിറക്കുന്നു. അരികൾഭയക്കും മധുരാ പുരിയുടെ പുറംമതിലിൽ ഉയർന്നുനിൽക്കുന്ന നെടുംകൊടികൾ അരുതേ ഇങ്ങോട്ട് വരരുതേ എന്ന് കൈകാട്ടി വിലക്കുന്നതുപോ ലെ**

കൂത്താടുന്നു. പുള്ളുകൾ ഉണർന്നെണീറ്റാർക്കുന്ന കതിർവ യലുകൾ നിറഞ്ഞ മധു രയിൽ താമരമലരാകുന്ന പൊതി (മൊട്ട്) അഴിച്ചുകൊണ്ട് സൂര്യൻ എഴുന്നള്ളുന്നു.

ചിത്രപടങ്ങൾവരച്ച പൂമ്പട്ടിനെച്ചിത്രമായ് ചുറ്റിയുടുത്തുകെട്ടി, പൂമുടിമേലെക്കുടജമലർകളും ചിറുമലപൂത്ത നറുംതാളിയും, അന്നുപുതുതായ് വിരിഞ്ഞ കുറിഞ്ഞിതൻ പൊൻപൂവുമൊന്നി ച്ചു ചേർത്തു ചൂടി, കുങ്കുമവർണ്ണമെഴുതി മുലകളിൽ ചെങ്കൊടു വേരിതൻ മാലചാർത്തി , സിന്ദൂരവർണ്ണമാം മേനിയിലാകെയും നല്ല പവിഴവടങ്ങൾ ചാർത്തി, മേഘസാമ്രാജ്യം ഭരിക്കുന്ന മന്നൻ വാടക്കാറ്റുമായി വന്ന സമയത്താണ് കോവലന്റെ മധുരാപ്രവേ ശം.വിരികതിർ സൂര്യന്റെ മണ്ഡലം ദക്ഷിണായനം തുടങ്ങുന്നതും, മഴമേഘം അരിമ്പുവെച്ച ആകാശം എഴുന്നള്ളുന്നതും കവി കാണുന്നു.വംഗാളത്തിലെ നൌകകളിൽ നിറച്ച തൊണ്ടൈനൃപ ന്റെ സുഗന്ധദ്രവ്യങ്ങളുമായി വന്ന തെന്നൽ പാണ്ഡ്യനഗരത്തിൽ വന്ന് കാമന്റെ വിൽവിഴാ( ധനുസ്സിൻ ഉത്സവം) കാണുന്ന പുണ്യ കാലവും പൈങ്കുനി വരെ നീണ്ടുനിൽക്കുന്ന ഹേമന്തമന്നന്റെ വാഴ്ചയും കവി കാണുന്നു. എന്നാലും ഋതുരാജൻ വസന്തം തന്നെ.

മാധവിക്കോത കുരുക്കുത്തിമുല്ല-
യിളംതളിരാകും കൊടിയെടുക്കെ
കാവുകൾ,കാനനം മണമലരേന്തവേ
തെന്നവൻതൻപൊതിത്തെന്നലോടും
മാമധുരാപുരിക്കുല്ളിൽക്കടന്നിട്ടു
പ്രേമംതഴച്ച തുണകൾ പുൽകി
തുൻപമൂട്ടുന്നോരിളംവേനലാം മന്ന-
നെങ്ങുണ്ടു ധന്യമീയൂരിലെന്യേ.

കന്നിനേയും പിടികളേയും സകാക്കുന്ന കൊമ്പനാന നടുങ്ങു മാറ്, കാട്ടിലെരിയുന്ന അഗ്നി കൊളുത്താൻ കോടക്കാറ്റോടുകൂടി, കൂടൽ ഭരിക്കുന്ന വേനൽമന്നൻ

ദേശാന്തരത്തിനു പുറപ്പെടാറാ യി. വെയിലു പോയി മേഘസാമ്രാജ്യം വീണ്ടും വരുന്നു.  സൂര്യ നസ്തമിക്കുന്ന സന്ധ്യകളിൽ കിടാവിനെത്തേടുന്ന പശുക്കളുടെ കനത്ത കുരലും കാവു ചുമന്നുവരുന്ന ഇടയരും വളയണിക്കയ്യു ള്ള  ഇടയസ്ത്രീകളും വീട്ടിലേക്ക് മടഹ്ങുന്ന ശബ്ദവും മുഴങ്ങു ന്നു.

അഞ്ജനപ്പൂഴിയും അരിതാരവും അരച്ച സിന്ദൂരപ്പൊടിയും പൂമ്പരാഗവും കലർന്ന പുതുവെള്ളം , വെള്ളിമേഘം ചൂഴ്ന്ന മലയിൽനിന്ന് ഒലിച്ചിറങ്ങവെ അതിൽ നീരാടുന്ന കുറവന്മാരുടെ വഞ്ചിനാടിന്റെ സൌന്ദര്യവും മതിമോഹനം. വഞ്ചിനാട്ടിലെ അരുവികൾ നിലക്കാതെ മിഴാവ് കൊട്ടിക്കൊണ്ടിരിക്കയാണ്. പെരിയാർ മഹാവിഷ്ണുവിന്റെ വനമാലപോലെ ഒഴുകുന്നു. നുരയല പുണരുന്ന സമുദ്രതീരത്തിലൂടെ ചെങ്കുട്ടുവന്റെ സേന നീങ്ങുമ്പോൾ ഞെളിയുന്ന മലമുതുക്, സുന്ദരികൾ നീരാടുന്ന പെരിയാറ്റിൽ കലങ്ങിയ വർണ്ണപ്പൊടി രചിച്ച മഴവില്ല്, തോട്ടു വക്കിൽ കരിനാലരത്നം പോലെ വിടർന്ന കുവലയങ്ങൾ. തിരി യിട്ട നിലവിളക്കുമായി സ്ത്രീകൾ എതിരേൽക്കുന്ന സന്ധ്യകൾ. ഈ മനോഹരമായ വഞ്ചിനാട്ടിലാണ് ചിലപ്പതികാരത്തിന്റെ കവി ജനിച്ചത്.

മലയാളി തമിഴനെ പരിഹസിക്കുന്നതിൽ മിടുക്കനാണ്. എന്നാൽ മലയാളിയുടെ സംസ്കാരം തമിഴന്റെ സംസ്കാരത്തിൽനിന്ന് വിഭിന്നമായ ഒന്നല്ല. ഇന്ത്യയിലെ ഏറ്റവും മധുരമായ ഭാഷകളി ലൊന്നാണ് തമിഴ്. സംഗീതാത്മകമായ മധുവാണിയാണത്. ആസേതുഹിമാചലം ഇന്ത്യയിലെ എല്ലാ ഭാഷകളും ഒരേ സ്രോ തസ്സാണ്. ഭാരതത്തിലെ സംസ്കാരവും അപ്രകാരമാണ്. ഒന്നിനെ രണ്ടും പലതുമായി വ്യാഖ്യാനിച്ചും വിഭജിച്ചും ഭിന്നിപ്പിച്ച് വിഘടിപ്പിച്ച് ചരിത്രകാരന്മാരും രാഷ്ട്രീയമീമാംസകരും വലിയ വിഘടനവാദങ്ങളിലേക്ക് നമ്മെ നയിച്ചു.

**ദേശീയോദ്ഗ്രഥനത്തിന് , ഏതാണ്ട് 2000 ആണ്ടുകൾമുമ്പ് കേരളീയകവിയായ ഇളങ്കോ വടികൾ രചിച്ച് ചിലപ്പതികാരത്തിലേക്ക് മടങ്ങേണ്ടിയിരിക്കു ന്നു,**

## 8. ചോളപാണ്ഡ്യരാജ്യങ്ങൾഃ-

**കലം (മരക്കലം കപ്പൽ)കൊണ്ട് കടലിലും കാൽകൊണ്ട് ,കര യിലും സഞ്ചരിച്ച് നേടിയ പലവിധം ദ്രവ്യങ്ങൾ സംഭരിക്കയാൽ കടൽചൂഴ്ന്ന ഭൂമിക്കുമുഴുവനും എത്ര വാരിക്കൊടുത്താലും തീരാത്ത സമ്പദ്സമൃദ്ധി നിറഞ്ഞതാണ് ചോളന്റെ പൂംപുകാർ. കേൾവി കേട്ട അരചരും ഭരതരും അവിടെ വാണു. പൂനിലാ മുറ്റങ്ങളും ഭൂഷചാർത്തിയ അറകളും കാറ്റേൽക്കുന്ന മാടങ്ങളും കാണുന്നവരുടെ കണ്ണഞ്ചിക്കുന്ന സമൃദ്ധി കേദാരങ്ങളായ യവന ത്തെരുവുകളും കപ്പലുകൾ കൊണ്ടുവരുന്ന ധനം പൌരന്മാർ ഒരുമിച്ച് ആസ്വദിച്ചനുഭവിക്കുന്ന തുറമുഖങ്ങളും വർണ്ണവും ചൂർണ്ണവും പൂവും ചാന്തും അകിലും ചന്ദനവും വിൽക്കുന്ന വർ ചുറ്റിത്തിരിയുന്ന തെരുവീഥികളും പട്ടുനൂലിലും പരുത്തി യിലുംരോമത്തിലും ചിത്രം ചേർക്കുന്ന ചാലിയത്തെരുവുകളും പവിഴവും മുത്തും മണിയും പൊന്നും കൂട്ടിവെച്ച ഇടവഴിക ളും ധനധാന്യം കുമിയുന്ന കുലവീഥിയും പിട്ടുവിൽക്കുന്നോരും അപ്പം ചുടുന്നോരും കണ്ണാട്ടുന്നോരും വെള്ളുപ്പു വിൽക്കുന്നോ രും വെറ്റില.സുഗന്ധദ്രവ്യം ഇവ വിൽക്കുന്നോരും വാഴുന്ന പ്രത്യേകവീഥികളും ,മീൻ വിൽക്കുന്ന ഭരതന്മാരുടെ വീഥികളും ആട്ടുമാസം വിൽക്കുന്നവരും എണ്ണയാട്ടുന്നവരും തിങ്ങിപ്പാ ർക്കുന്ന വീഥികളും അവിടെയുണ്ട്.തീർന്നില്ല, വെങ്കലപ്പണി ക്കാർ,ചെമ്പുപാത്രപ്പണിക്കാർ, തച്ചന്മാർ, കൊല്ലന്മാർ ചിത്രമെഴു ത്തുകാർ, ചുണ്ണാമ്പുബൊമ്മയുണ്ടാക്കുന്നവർ, തട്ടാന്മാർ, തോ**

ൽപ്പണിക്കാർ,തുണിപ്പാവയുണ്ടാക്കുന്നവർ,എന്നിങ്ങനെ കര കൌശലവിദഗ്ദ്ധർ ഒരു ഭാഗത്ത്. ഓടക്കുഴലിലും വീണയിലും ഏഴു സ്വരഭേദം തീർത്ത് സംഗീതശാസ്ത്രത്തിന്റെ കര കണ്ടവരാ യി, മുറയായി ഗാനം പാടുന്ന പെരുംപാണർ പാർക്കുന്ന സ്ഥല ങ്ങൾ മറ്റൊരിടത്ത്. എല്ലാവർക്കും വിടുപണി ചെയ്യുന്നവർ വേറെ. ഇവരെല്ലാം പാർക്കുന്നത് പൂംപുകാരിന്റെ മരുവൂർ ഭാഗത്താണ്..

പട്ടണഭാഗത്താണ് രാജവീഥിയും കൊടിത്തേർവീഥിയും കടത്തെ രുവുകളും പെരുങ്കുടി വണികരുടെ ഹർമ്മ്യങ്ങളുമുള്ളത്. മറ യോർ, ഉഴവോർ, ആയുർവേദജ്ഞർ,കാലഗണകർ, മുറയായി ശാസ്ത്രം പഠിച്ചവർ, മണിമുത്ത് കോർക്കുന്നവർ, അണിവള പണിയുകയും മുറിക്കുകയും ചെയ്യുന്നവർ, സൂതമാഗധവൈ താളികർ, നാഴി ഗണിക്കുന്ന ഗണകർ ശാന്തിക്കൂത്താടുന്ന നല്ല ശകുനക്കാർ, കാവൽഗണിക, കൂത്തുകാർ, വാരസ്ത്രീകൾ, രാജ ഭോഗം വാങ്ങുന്ന മേത്തരം വാരാംഗന, അന്തഃപുരം കാക്കുന്ന വിശ്വസ്തഭൃത്യർ ഇവരും പട്ടണഭാഗത്താണ് താമസം. അവരവ രുടെ കുലത്തൊഴിൽ ശീലിച്ചവരും സമരത്തിനും ഉത്സവത്തിനും വാദ്യഘോഷം മുഴക്കുന്നവരും രാജമിത്രങ്ങളായ വിദൂഷകരും അശ്വപാലരും ഗജപാലരും ഗണപാലരും സാരഥികളും തീക്ഷ്ണ ലോചനരായ മറവന്മാരും ഇരിക്കുന്ന കോവിലകപ്പുറത്തെ ഹർമ്മ്യങ്ങളോടും മഹാന്മാരുടെ ഭവനങ്ങളോടും കൂടി പൂമ്പട്ട ണം വിളങ്ങി.

മരുവൂരിനും പട്ടണത്തിനുമിടയിൽ രണ്ട് മന്നന്മാരുടെ കൈനില ക്ക് നടുവിലെ പടക്കളംപോലെ ,തടികളാൽ തൂണുനാട്ടിയ ആയി രം വൃക്ഷങ്ങളാൽ കടകൾ തീർക്കുന്ന മരച്ചോലയാകുന്ന നാല ങ്ങാടി കാണാം. ക്രയവിക്രയക്കാരുടെ ശബ്ദം കൊണ്ട് മുഖരിത മാണവിടം. പൂമ്പുകാറിലെ ബലിപീഠത്തിന് ഒരു ചരിത്രമുണ്ട്. ഒരു യുഗസന്ധ്യയിലെ

**ചിത്രാപൌർണ്ണമിയിൽ വേലേന്തിയ മന്നന്റെ വിഘ്നശാന്തിക്കായി ശത്രുസംഹാരകനായ ഇന്ദ്രൻ കൽപ്പിക്കയാൽ, പൂജ സ്വീകരിക്കാൻ ഒരു കാവൽഭൂതം വന്നു. അവന്നായി കെട്ടിയ ബലിപീഠമാണത്. പുഴുക്കും എള്ളു ണ്ടയും നിണച്ചോറും പൊങ്കൽച്ചോറും പൂവും പുകയും നേദിച്ച് കൈ കോർത്ത് പിടിച്ച് അതിനുമുമ്പിൽ തുണങ്കൈക്കൂത്തും ആടാറു ണ്ട്.സ്ത്രീസഹജമായ ലജ്ജവിട്ട മഹിതകളായ വൃദ്ധകൾ ദൈവം ആവേശിച്ച് ആടി വെളിച്ചപ്പെട്ട് ഈ പെരിയ നാടു ഭരിക്കുന്ന മന്നന്റെ ഇരുഞാലങ്ങളും പശിയും പകയും പോയി, രോഗങ്ങ ളൊഴിഞ്ഞതാവട്ടെ ,വൃഷ്ടിയും വിളവും ചുരത്തി ഭൂമി സർവ്വ സൌഭാഗ്യവുമരുളട്ടേ എന്ന് ആശീർവ്വദിക്കാറുണ്ട്. മരുതൂരിലും പട്ടണത്തിലുമുള്ള വീരന്മാർ മത്സരിച്ചുചെന്ന് ,ഞാൻ,ഞാനെന്ന് ആ ബലിപീഠത്തിൽ ആത്മബലി നൽകുമ്പോൾ,ഞങ്ങളുടെ നൃപ ന്നുണ്ടായ ഭീതി ഒഴിയട്ടേ എന്ന് പ്രാർത്ഥിക്കാറുണ്ട്.അതിന്നുശേഷ മാണ് അവർ തോൽപ്പരിചയും വേലായുധവുമെടുത്ത്, തോൾ തട്ടിയാർത്ത് ഞങ്ങൾ ബലത്തിന്റെ വരമ്പാകട്ടെ എന്നാശിച്ച് ആര വമെഴുന്ന പടക്കളത്തിലേക്ക് ചെല്ലൂ.കടക്കൺ ചുവന്ന് തീക്കൊ ള്ളിപോലെ തീക്ഷ്ണമായ കണ്ണുള്ളവർ, കരിന്തലകളിലെ മുടി മാടി, ബലിപീഠത്തിൽവെച്ച് തോൽമുരശിന്റെ ഘോഷത്തിൽ ഉയിർ പോകുമ്പോളും വെറ്റിവേന്തന്റെ കൊറ്റം വാഴട്ടെ എന്നാ ശംസിക്കുന്നവരാണ്.ഇരുഞാലത്തിലും തനിക്കെതിരായി നിൽക്കാൻ നൃപനെ കാണാഞ്ഞ് യുദ്ധക്കൊതിയനായ ചോഴൻ വാളും കുടയും മുരശുമേന്തി നല്ലനാൾ നോക്കി  ബലിപീഠത്തിനു മുന്നിൽനിന്ന് ഈശനെ വണങ്ങിയ ശേഷമാണ് ഉത്തരദിക്കിലേക്ക് യുദ്ധത്തിനു പോവുക.അവന്റെ ആശയെ പഴമലയായ ഹിമവാ ൻ കുറുക്കിട്ടു. ഗൌരീപിതാവു വാഴുന്ന ആ മലയിൽപുലിക്കൊ ടിനാട്ടി ധന്യനായ ചോഴൻ മടങ്ങി. .ആ ഉത്തരഖണ്ഡ യാത്രയിൽ ജലസീമയായ വജ്രനാടിന്റെ നൃപൻ കൊറ്റപ്പന്തലും**

,വാൾപ്പോ രിൽ വിദഗ്ദ്ധനായ മഗധനൃപൻ ഭട്ടിമണ്ഡപവും അവന്തിരാജൻ യുവതുകളുടെ ചിത്രമെഴുതിയ തോരണവാതിലും കൊടുത്തു. പൊന്നുകൊണ്ടും മണികൊണ്ടും ഉണ്ടാക്കിയവയും സൂക്ഷ്മമാ യ കൈവിരുതുള്ളവർക്കുപോലും നിർമ്മിക്കാൻ പ്രയാസവുമാ യ ഈ മൂന്ന് ഉപഹാരങ്ങൾ പൂംപുഹാറിൽ സമ്മേളിച്ചതാണ് പേരുകേട്ട ചിത്രമണ്ഡപം. ചോളന്റെ പൂർവ്വികനായ മയദാന വനാണ് മേൽപ്പറഞ്ഞ മൂന്നു നൃപരുടെ പൂർവ്വികർക്ക് ഇവ നിർമ്മിച്ചുകൊടുത്തത്.

പേരും തൂക്കവും എഴുതി കടമുഖവാതിലിൽ പൊതികളും പണ്ടങ്ങളും തൂക്കിയിട്ട് അവ കാക്കാനാളില്ലെങ്കിൽപ്പോലും ആരും കക്കാൻ വിചാരിക്കുക കൂടി ചെയ്യാത്ത വെള്ളിടമന്റം, കൂനനുംകുള്ളനും ചെവിടനും മൂകനും ശരീരം അളിഞ്ഞവനും ഒന്ന് മുങ്ങിനിവർന്നാൽ  രോഗം മാറി സുന്ദരമായി വരുന്ന ഇലഞ്ഞിമന്റം, വിഷം തീണ്ടിയവരും പേയിളകിയവരും ഒരു മുറചുറ്റിയാൽ രോഗം മാറുന്ന നെടുന്തൂൺ എന്നിങ്ങനെ പല അത്ഭുതങ്ങളും ചോഴനാട്ടിലുണ്ട്.മറ്റൊന്ന് ഭൂതചതുഷ്കമാണ്. കാവിയുടുത്തുനടന്നിട്ടും തപസ്സറിയാത്തവർ,രാത്രിയിൽ അധ ർമ്മചാരിണികളായി നടക്കുന്ന സ്ത്രീകൾ,വഞ്ചന ചെയ്യുന്ന അമാത്യർ, പരസ്ത്രീയിൽ മയങ്ങുന്ന പുരുഷന്മാർ, കള്ളസാക്ഷി കൾ ഏഷണിക്കാരെന്നിവരെല്ലാം എന്റെ കയ്യിൽപ്പെടുമെന്ന് നാലുകാതം കേൾക്കുന്ന കുരലിൽ വിളംബരം ചെയ്യുന്ന സ്ഥല മാണ് ഭൂതചതുഷ്കം.  മധുരയിലുമുണ്ട് ഭൂതചതുഷ്കം. ചെങ്കോൽ കോടുകയോ ധർമ്മികൾ നേർവഴി വിടുകയോ ചെയ്താൽ മൌനമായി കണ്ണീർ വാർക്കുന്ന പ്രതിമ നിൽക്കുന്ന സ്ഥലമാണ് പാവൈമന്റെം വേദജ്ഞർ പുകഴ്ന്ന ഈ 5 മന്റങ്ങളിൽ ബലിതൂകി വ്രജക്കോട്ടയിലമരുന്ന മംഗളമുരശിനെ ആനക്കഴുത്തിലേറ്റി വെള്ളാനക്കോട്ടത്തിൽ ചെന്ന്

വിഴാനാൾ കഴിയുന്ന ദിവസംനോക്കി തരു(വൃക്ഷം)മുന്നിൽ നിൽക്കുന്ന മഹാക്ഷേത്രമുഖത്തിലെ കൊടി ഉയർത്തിയാണ് ഇന്ദ്രോത്സവം ആരംഭം.വൈരമരതകമണികൾ ചേ ർത്ത് പവിഴത്തൂണാൽ അലംകൃതയായ പൊന്നരങ്ങും നെടുനിലമാളികമുകളിൽ കിമ്പുരിയണിഞ്ഞ കാളക്കൊമ്പും പിളർന്ന വായിൽ മുത്തു കിളിർക്കും പ്രതിമകളും മംഗളതോരണവും പൊൻകുംഭങ്ങളും പാവൈവിളക്കും പൊൻകൊടിയും ചാമരവിശറിവിതാനിച്ച് സുന്ദരചൂർണ്ണം പൂശിയ വീഥികളും ചോഴന്റെ നാട്ടിൽ ഇന്ദ്രോദ ത്സവത്തിന് ഒരുക്കിയിരുന്നു.

ഐംപെരുംകുഴുവും എൺപേരായവും രാജകുമാരന്മാരും ഭരതകുമാരരും അശ്വാരൂഢരും ഗജാരൂഢരും അശ്വരഥത്തി ലേറിയവരും മന്നനെ വാഴ്ത്തി. ഇരുഞാലത്തിലെ ഉയിർ കാക്കുന്ന 1008 കുടങ്ങളിൽ കാവേരീസംഗമതീർത്ഥം കൊണ്ടുവ ന്ന് ഇന്ദ്രന് കലശാഭിഷേകം ചെയ്തു. അജനായ പെരിയോന്റെ (ബ്രഹ്മാവ്) കോവിൽ, ഷണ്മുഖനായ ചെവ്വേളിന്റെ കോവിൽ, വെളുത്തശംഖിന്റെ മേനിയുള്ള ബലരാമന്റെ കോവിൽ, നീല മണിക്കാർവർണ്ണന്റെ കോവിൽ, വെൺകൊറ്റക്കുട ചൂടിയ മന്നന്റെ കോവിൽ- ഇവിടെയെല്ലാം ആദിമവൃദ്ധന്റെ വായിലൂ റിയ നാന്മറൈമുറയിൽ  തീമുറ(അഗ്നിആരാധന) ചെയ്തു. നാലു വക ദേവന്മാർക്കും 18 ഗണങ്ങൾക്കും തരവും തോറ്റവും നോക്കിയ ചെറുപൂരങ്ങൾ തകൃതിയായി പൊടിച്ചു. അറവോ രുടെ പള്ളിയിലും ധർമ്മസ്ഥലങ്ങളിലും മതിലിൻപുറത്തുള്ള പുണ്യസ്ഥാനത്തും പണ്ഡിതോചിതമായ വേദപ്പൊരുളോതുന്ന ഉപദേശങ്ങൾ മുഴങ്ങി.അടരിൽ തോറ്റവരുടെ കാൽവിലങ്ങു മാറ്റാൻ രാജാവ് അലിവുകാട്ടി. കൂത്തുകാരും വാദ്യക്കാരും യാഴ്പുലവരും പാണരും ഉണ്ടാക്കുന്ന സംഗീതധ്വനി മുഴങ്ങി. വീഥികളും മുടക്കുകളും രാപ്പകൽ കണ്ണുറങ്ങാതെ

ഉത്സവമാ ഘോഷിക്കുന്ന നഗരത്തിലെ നാലങ്ങാടിയിൽ കോവലനെപ്പോ ലുള്ള ചെറുപ്പക്കാർ സുന്ദരിമാരെ കമന്റടിച്ച് നടന്നു. ചോളരാ ജാവിന്റെ പൂർവ്വികരുടെ കഥ ബലിപീഠത്തോടു ബന്ധപ്പെട്ടതാണ്. വ്യാഘ്രസമനും വേലായുധനും വീരക്കഴലണിഞ്ഞവനുമായ മുതുകുന്നൻ(മുചുകുന്ദൻ) അസുരന്റെ മായയിൽനിന്ന് രക്ഷി ച്ചപ്പോളാണ് കാവൽഭൂതത്തെ ചോളനാട്ടിലേക്ക് ഇന്ദ്രൻ അയ ച്ചുകൊടുത്തത്. ഇക്ഷ്വാകുവംശത്തിലെ മാന്ധാതാവിന്റെ വംശ ജനാണ് മുചുകുന്ദൻ. ശിബിപാരമ്പര്യവും ചോളന്നുണ്ട്.

കടൽത്തീരത്തുള്ള പാതവക്കിൽ ചോളസാമ്രാജ്യത്തിന്റെ സമൃ ദ്ധി പ്രകടമാക്കുന്ന ദൃശ്യങ്ങൾ കവി നമുക്ക് കാണിച്ചുതരുന്നു. കോടിനിധിക്കുപ്പ കൂട്ടിയ മാടങ്ങൾ തിങ്ങിയ കുറുന്തെരുവു കളിൽ മലരണിമാണിക്യദീപമെടുത്ത്, പൂവും കറുകയും നെല്ലും തൂവി മംഗലദാസികൾ പണ്ടം കിലുക്കി സഞ്ചരിക്കു ന്നു.കടൽമുത്തും പവിഴവും കലം തരുന്ന ഐശ്വര്യവുമായി വിദേശികളും തിരകളും കടപ്പുറത്ത് ആർക്കുന്നു.മണൽപരപ്പി ലെ കൊടിവെച്ച പാമ്ടികശാലകളിൽ എന്തെല്ലാം ദീപക്കാഴ്ച കളാണ്.വർണ്ണവും ചാന്തും മലരും ചുണ്ണാമ്പും വാണിഭം ചെയ്യുന്നവരുടെ ദീപങ്ങൾ, ശിൽപ്പികൾ വെച്ച ദീപങ്ങൾ, കാഴിയരും കൂഴിയരും (മോദകവും കാരകിലപ്പവും വിൽക്കുന്നവർ) വെച്ച ദീപങ്ങൾ, ഭരതന്മാരുടെ വഞ്ചിയിലെ ദാപം, മീൻവിൽക്കുന്ന യുവതികൾ കാട്ടുന്ന ദീപമാല, മൊഴിപെയർ ദേശക്കാർ നാട്ടിയ തീനാവ്, കടലോരത്തെ ദീപസ്തംഭം, പാണ്ടികശാലയിലെ കാവൽവിളക്ക്- എങ്ങും ദീപപ്രകാശം.

മലയിലും കടലിലും പെരുകുന്ന നിധി നിറച്ച് പോകാനായി തയ്യാറെടുത്തുനിൽക്കുന്ന കപ്പലുകൾ ആടിക്കളിക്കുന്നു. തെള്ളാ ത്ത അരിപ്പൊടിമേൽ വെൺകടുകിട്ടപോലുള്ള പൂഴിമണ്ണിൽ സമുദ്രസ്നാനത്തിനെത്തിയ മിഥുനങ്ങൾ മേലാപ്പും

തുണിയെഴി നിയും വളച്ചുകെട്ടിയ ശിബിരങ്ങളിൽനിന്ന് സംഗീതമുയരുന്നു. ഈ സമൃദ്ധമായ നാടിന്റെ അധിപൻ കഥ നടക്കുന്ന കാലത്ത് ചെമ്പിയനാണ്.

പഞ്ചജനങ്ങൾക്ക് ഒത്തുചേരാനായി നിർമ്മിച്ച സഭയും അശോകച്ചോട്ടിലെത്തുന്ന ചാരണർക്ക് ഉലകനോമ്പികളായ ഗൃഹസ്ഥർ നിർമ്മിച്ച ശിലാതലവും ധർമ്മദേവന്റെ തിരുമൊഴി പ്രചരിപ്പിക്കുന്ന 7 ഐന്ദ്രവിഹാരങ്ങളും കടന്ന് ഗോപുരവും കമാവീഥിയും രാജയോഗ്യമായ എലവന്തിക എന്ന വേനൽക്കാ ലവസതിയുള്ള ചോലയും കടന്നുപോയാൽ കാവേരിത്തുറമുഖ മായി.കാവേരിയുടെ വടക്കേ തീരത്തുനിന്ന് ഒരു കാതം നടന്നാൽ കവുന്തിപ്പള്ളി എന്ന ചിറപ്പള്ളിയായി. ഉറയൂരെന്ന വാരണ പുരം ആദ്യം നാാഗഗണങ്ങളുടേതായിരുന്നു. നാഗഗണങ്ങളുടെ മൂന്നു ശാഖകളാണ് ചേര,ചോള,പാണ്ഡ്യന്മാർ.

ഉറയൂർ വിടുന്നതോടെ പാണ്ഡ്യനാട് ആരംഭിക്കുന്നു. മധുരയോട ടുക്കുമ്പോൾ പൊതികമലയിലെ തെന്നൽ നമ്മെ തലോടുന്നു. വൈ രം പറ്റിയ അകിൽച്ചാന്തും കുങ്കുമവും ചന്ദനവും മാൻമദവും മൃഗനാഭിക്കുഴമ്പും ചേർത്ത കൊഴുഞ്ചേറിൽ നീരാടി മണം വീശുന്നമൃദുതെന്നൽ, പൂന്തേൻ നിറഞ്ഞ മലരുകളിലും തൊട്ടു തലോടിയാണ് വരുന്നത്. പകലങ്ങാടിയിൽ ചുടുന്ന അപ്പത്തിന്റേ യും മേൽമാടങ്ങളിലെ അകിൽപുകയുടേയും ആഹൂതിയുടേയും പാണ്ഡ്യന്റെ കോവിലകത്തിലെ അനേകം നറുമണങ്ങളുടേയും ഗന്ധം വഹിച്ചുവരുന്ന ആ പൊതികൈത്തെന്നൽ കവികളുടെ തിരുനാവുകളാൽ പാടിപ്പുകഴ്ത്തപ്പെട്ടതാണ്.അതിന്റെ പിന്നാ ലെ പോയാൽ, ശിവന്റെ കോവിലും പാണ്ഡ്യന്റെ പുകഴ് പെറ്റ കോവിലും കാണാം.രാഗസുരഭിലമായ പുലരിയിലെ ഭേരിക്കുര ലോശ കേൾക്കാം. അന്തണർ നാന്മറയോതുന്ന ഘോഷം കേൾക്കാം . മാതവരോതുന്ന മന്ത്രവും

**മുരജധ്വനിയും കൊമ്പനാ നകളുടെ അലർച്ചയും വാരിക്കുഴിയിൽ വീണ ആനയുടെ മുഴ ങ്ങുന്ന കരച്ചിലും കുതിരക്കുളമ്പൊച്ചയും മരുതപ്പെരുമ്പറ യൊച്ചയും എല്ലാം കൂടി കടലിരമ്പുന്ന പ്രതീതി.**

**അതാ,കാണുന്നു പുലവരുടെ  നാവിലെ പൂങ്കൊടിയായ അരുമ ക്കുലക്കൊടി വൈഗാനദി. അവളെ മുറിച്ചുകടക്കാൻ ഗജമുഖ ത്തോണി, അശ്വമുഖത്തോണി,സിംഹമുഖത്തോണി. അവ പെരി യ തുറകളിലടുക്കുന്ന വലിയ യാനപാത്രങ്ങൾ. ചെറിയ കടവു കടക്കാൻ അനേകം കട്ടമരങ്ങൾ.അവയിലൊന്നിൽ കയറിയാൽ വൈഗയുടെ തെക്കേക്കരയിലെത്താം. ഉപവനവും അകഴിയുമു ള്ള മധുരയെ ഒന്നു വലംവെച്ച് ആ നദിയിലൂടെ തെക്കേക്കരയി ലുള്ള പുണഞ്ചിറയിലെത്താം.  കാമനെ ജയിക്കാൻ ലലാടനേത്രം തുറന്ന പരമേശ്വരന്റെ ആലയം, ഗരുഡചിഹ്നമുയ ർത്തിയ കൊടി പാറുന്ന നിയമം, ശ്വേതാംബരനായ ബലഭദ്രൻ കലപ്പയെടുത്ത നാഗരം, കോഴിക്കൊടിയോന്റെ കോട്ടം, ധർമ്മ വും സന്യാസവും സ്വീകരിച്ചവരുടെ പള്ളി, മന്നന്റെ കോവിൽ-ഇങ്ങനെ ആറുതരം ക്ഷേത്രങ്ങളിൽനിന്ന് അതാ, വെളുത്ത വലംപിരിശംഖും പ്രഭാത മുരജവും ധ്വനിക്കുന്നു.**

**നഗരക്കാവലിനായി വേലി വളഞ്ഞ കിടങ്ങുകളിൽ ആനകൾക്ക് പോകാൻ തുരന്ന് നിർമ്മിച്ച വീഥികൾ, കോട്ടവാതിലിൽ വാളേ ന്തിയ കാവൽക്കാർ,അവരിൽ ചിലർ യവനന്മാരാണ്.ഇന്ദ്രന്റെ ആഭരണച്ചെപ്പിന്റെ അടപ്പുപോലെ പകുതി തുറന്നുവെച്ച നഗര വാതിൽ,വീഥികളിൽ പാറുന്ന കൊടിക്കൂറകൾ, വൈഗത്തുറമു ഖത്തെ പൂന്തുരുത്തിൽ വെണ്മണലിലും പള്ളിയോടങ്ങളിലും തെപ്പങ്ങളിലും കാമുകരുമൊത്ത് ജലക്രീഡ ചെയ്യുന്ന സുന്ദരിക ൾ, വംഗരാജ്യത്തെ വലിയ കപ്പലുകൾ തുറമുഖത്തടുക്കാനാ വാതെ അകിലും വസ്ത്രവും ഹാരവും ഗന്ധകർപ്പൂരങ്ങളും വഹിച്ച് കാത്തുകിടക്കുന്ന ആഴക്കടൽ, ചാമരവും താംബൂല**

ച്ചെല്ലവും പൊൻകിണ്ടിയിലെ ലഹരിപാനീയവും നൽകുന്ന സുഖത്തിൽ ഓമനപ്പര്യങ്കത്തിൽ മയങ്ങുന്ന സ്ത്രീപുരുഷന്മാ ർ,ചുട്ട മണ്ണുകൊണ്ടുണ്ടാക്കി സ്വർണ്ണത്തകിടു പൊതിഞ്ഞവയും രാജാവല്ലാതെ മറ്റാരും അറിഞ്ഞിട്ടില്ലാത്തതുമായ അരമനകൾ , 64 കലകളും പഠിച്ച വൈശികതന്ത്രവിശാരദകൾ പാർക്കുന്ന  രണ്ട് തെരുവീഥികൾ- മധുരാപുരിയുടെ ഐശ്വര്യം സീമാതീതം. അങ്ങാടിയിൽ വിൽപ്പനക്ക് വെച്ചതെന്തൊക്കെയാണ്. തേരുകൾ പല്ലക്ക് വണ്ടി കവചം അങ്കുശം തള വള വാലുള്ള ചാമരം കുത്തുകോൽ പരിച വെങ്കലവും ചെമ്പും കയറും കൊണ്ട് നിർമ്മിച്ച ആയുധങ്ങൾ ഈർച്ചവാൾ ദന്തം കടഞ്ഞ ശിൽപ്പങ്ങൾ, ധൂപം ചാന്ത് പുഷ്പങ്ങൾ.

കാകപാദം, ബിന്ദു രേഖ മുതലായ കുറ്റങ്ങളില്ലെന്ന് നോട്ടക്കാർ ഉറപ്പുവരുത്തിയവയും നാലുവർണ്ണങ്ങളിലുള്ളവയുമായ വൈ രങ്ങൾ. രേഖ, മാല,ഇരുൾ എന്നീ കുറവുകളില്ലാത്ത പച്ചമരതകം ,പത്മം നീലം കുരുവിന്ദം പടിതം എന്ന നാലിനം മാണിക്യം, പൊ ന്നുരുക്കി ശുദ്ധമാക്കി പൂയെ നക്ഷത്രത്തിന്റെ ആകൃതിയിലുണ്ടാ ക്കിയ പുഷ്യരാഗം, സൂര്യരശ്മിപോലെ തേൻനിറമുള്ള വൈഡൂ ര്യം, , ഇന്ദ്രനീലം, രണ്ടുതരം ഗോമേദകം, ഒരേ വലിപ്പത്തിലും രൂപത്തിലും അഞ്ചഴകായി രശ്മി വിതറുന്ന മണികൾക്കിടയിൽ കാറ്റ്,നീര്, കല്ല്, മണ്ണ് എന്നിവയാലുണ്ടാവുന്ന കുറ്റമൊഴിഞ്ഞ് പ്രഭ വിതറുന്ന ചന്ദ്രസമവും ഗുരുസമവും അംഗാരകസമവുമാ യ വെളുത്തതും ചുവന്നതുമായഉരുണ്ട മുത്തുക്കൾ,കേടില്ലാത്ത വ മദ്ധ്യം തുളച്ചവ കല്ലിൽപെട്ട് കോട്ടം തട്ടിയവ മുറുക്കമുള്ളവ എന്ന് തരം തിരിച്ച് മാറ്റിവെക്കപ്പെട്ട പവിഴങ്ങൾ- ഇവയെല്ലാം കൂമ്പാരം കൂട്ടിയിരിക്കയാണ്. നവരത്നങ്ങളുടെഉത്ഭവം ദോഷം ഇവ നന്നായറിയുന്ന വണികസംഘം ശത്രുഭയമില്ലാതെ സഞ്ചരി ക്കുന്ന വീഥികൾ പാണ്ഡ്യരാജ്യത്തിന്റെ സവിഷേശതയാണ്. ഹാടകം,ജംബൂനദം,കിളിച്ചിറക്

എന്നു പേരുളുള്ള സ്വർണ്ണം ഇന്നിന്ന തരം ഇന്ന സ്ഥലത്തുകിട്ടുമെന്നറിയാൻ കൊടികളിൽ അവയുടെ പേരെഴുതിവെച്ച സുവർണ്ണവീഥികൾ നിരവധിയുണ്ട്.പരുത്തി,പട്ടുനൂൽ, രോമം ഇവകൊണ്ട് മോടിയിൽ നെയ്ത്ത് നൂറുനൂറായി അടുക്കി സുഗന്ധദ്രവ്യം തലിച്ച വസ്ത്രങ്ങൾ നിറ ഞ്ഞ തുണിക്കടവീഥി, വെള്ളിക്കോലും തുലാസും ഇരുമ്പുപറയു മായി രാപ്പകൽ തരകന്മാർ ഓടിനടക്കുന്ന വീഥികൾ,ചാക്കായും പൊതിയായും എട്ടുവക ധാന്യം കുമിഞ്ഞ കുലവീഥി, നാലുവ ർണ്ണക്കാരും പാർക്കുന്ന തെരുവീഥികൾ, മുക്കൂട്ടപ്പെരുവഴി, നാൽക്കൂട്ടപ്പെരുവഴി, കോവിലങ്ങാടികൾ, മന്റങ്ങൾ, പതാകകളു ടേയും പന്തലിന്റെയും നിഴൽ വീണ് ഉച്ചസൂര്യന്റെ രശ്മികൾപോ ലും സഹിക്കാമെന്നായിത്തീർന്ന മഹാനഗരം.

മത്സ്യമാംസങ്ങൾ വിൽക്കുന്നവരുടെ തെരുവുകൾ പാണ്ഡ്യനാട്ടി ൽ പറഞ്ഞിട്ടില്ല എന്നത് ശ്രദ്ധേയമാണ്.കാവലും കിടങ്ങുമുള്ള പാണ്ഡ്യനഗരത്തിൽ പലതരം യന്ത്രങ്ങളുണ്ട്. യന്ത്രവില്ല്, ഘടീ യന്ത്രം, കവണ, ഉരുക്കിയനെയ്യും ഉരുക്കാനുള്ള ഉരുളിയും, പൊന്നുലകൾ, ഉരുളംകല്ലുനിറച്ച് കൂടകൾ, തുടുക്കുചങ്ങല, കഴു ക്കോൽ, അടുപ്പുകൾ, കഴുമരം, ശരങ്ങൾ, ഏപ്പങ്ങൾ, തുലാങ്ങൾ, സൂചി, കണ്ണുചൂഴുന്ന ചീരൽ, മുളന്തോട്ടി, ചീർപ്പുകൾ, സൂകരയ ന്ത്രങ്ങൾ, ബലമുള്ള സാക്ഷ, ശതഘ്നി, കുന്തം, ഈട്ടിവേൽ- ഓരോന്നും അനേകം.

ഗോപുരവാതിലിൽ അഗ്നി പടർന്നപ്പോൾ ഇനി ഈ പുരം കാക്കേണ്ട ചുമതല നമുക്കില്ലെന്നു പറഞ്ഞ് ഒഴിഞ്ഞുപോകുന്നത് ചതുഷ്ടഭൂതങ്ങളാണ്. നാലുഭൂതം നാലു പിതൃക്കളാണ്.ഒരു മനുഷ്യായുസ്സ് വർത്തമാനകാലമാണ്. അതിന്നു മുമ്പ് പിതൃക്ക ളുടെ ചരിത്രമായ ഭൂതം. പൂർവ്വികരുടെ ഭൂതമാണ് ചരിത്രം. അതിനെ കാക്കുന്നവരാണ് നാലു ഭൂതങ്ങളെന്ന

**പിതൃക്കൾ. അദ്ധ്യയനം അദ്ധ്യാപനം ഇവ ചെയ്യുന്നവർ, രാജ്യപരിപാലന വും നീതിന്യായപാലനവും ചെയ്യുന്നവര്, കൃഷി വാണിജ്യഗോ രക്ഷ ചെയ്യുന്നവർ ,ഈ മൂന്നു തൊഴിലും ആരംഭിക്കും മുമ്പുള്ള വരും ഈ വർണ്ണങ്ങളുടെ മൂലസ്രോതസ്സുമായ ആദിവാസി കളായ ഇടയവംശം (നോമഡിക്) പരമ്പര ചേർത്ത് നാലു വർണ്ണ മുണ്ട്. നാലു പിതൃക്കളും അവരുടെ ചരിത്രവുമുണ്ട്.ഉത്ഭവം കൊണ്ട് ഇളയവരും ബുദ്ധികൊണ്ടും ജ്ഞാനം കൊണ്ടും മൂത്ത വരുമാണ് അദ്ധ്യയനവും അദ്ധ്യാപനവും ചെയ്യുന്നവർ.**

**നിത്തിലപ്പെപ്പൂൺനിലാത്തികഴ് അവിർ ഒളി മുത്തീവാഴ്കൈ മുറൈമൈയിൽ വഴാ അവേത മുതൽവൻ വേൾവിക്കുരുവി യൊടു ആതിപൂതത്തു അതിപതിക്കടവുൾ ആണ് ആദിഭൂതം. അതിന് നിലാവൊളിപോലെ പ്രകാശമുണ്ട് സൌമ്യമായ ഒരു ചൈതന്യധാരയാണത്  അതിന്റെ നിത്തലപ്പെപ്പൂൺ നക്ഷത്രമു ത്തുകോർത്ത അക്ഷമാലയാണ്. മൂന്ന് അഗ്നികൾ പാലിക്കുന്ന മുറതെറ്റാതെ വേദമുതൽവനായ ആദ്യവൈദികഋഷി പറഞ്ഞ യജ്ഞോപകരണങ്ങളോടെ ജീവിക്കുന്നവരുടെ  അധിപതിയാണ് ഈ ഭൂതം. ബ്രഹ്മമെന്നോ നിരാകാരമെന്നോ ഇതിനെ പറയാം. ഇതുമാത്രമാണ് നിരാകാരം. മറ്റെല്ലാം സാകാരമാണ്.**

**പവളച്ചെഞ്ചുടർ തികഴ് ഒളിമേനിയൻ ആഴ്കടൽ ഞാലമാൾവോ ന്റന്നിൽ മുരൈചോടു വെൺകുടൈ കവരി നെടുങ്കൊടിയുരൈ ചാലങ്കുചം വടിവേൽവടികയിറെനവിവൈ പിടിത്ത കൈയിന നാകിയെണ്ണരുഞ്ചിറപ്പിൻ മന്നരൈയോട്ടി മണ്ണകം കൊണ്ടുൽചെ ങ്കോലോച്ചി കൊടുന്തൊഴിൽ കടിന്തു കൊറ്റം കൊണ്ടു നടും പുക ഴ് വളർത്തു നാനിലം പൂരക്കുമുരൈ ചാൽചിറപ്പിനെടിയോനന്ന വിരൈചപൂതത്തു വരുന്തിറൽ കടവുളും,**

**അരശഭൂതം പവിഴനിറം. രാജാവിനെപ്പോലെ മുരജവും കുടയും ചാമരവും കൊടിയും തോട്ടിയും വേലും**

**പാശവും ധരിച്ച് ചെ ങ്കോലേന്തി ഐശ്വര്യവാനും കീർത്തിമാനുമാണ്. വണികഭൂതം ചെന്നിറപ്പശുംപൊന്നിന്റെ നിറം. കിരീടമൊഴികെ എല്ലാം അരച ഭൂതത്തിനു തുല്യം. വാണിജ്യം കൊണ്ട് ഭൂമിയെ സമ്പദ്സമൃദ്ധ മാക്കി കൃഷി(ഉഴവുതൊഴിൽ) എന്ന ലോകോപകാരപ്രദമായ ജീവിതരീതി സ്വീകരിച്ച വൃദ്ധനെന്ന് പേരെടുത്ത വണികഭൂതം ശിരസ്സിൽ ഇളെപിറ(ചന്ദ്രക്കല) ചൂടിയ ഈശ്വരരൂപമാണ്. അവസാനഭൂതം വേളാൻഭൂതം. മണ്ണുറുതിരുമമിപുരൈയും മേനിയനാണ്. മണ്ണുകഴുകിക്കളഞ്ഞ് ശുദ്ധമാക്കിയ നീലമണി പോലെ മിന്നുന്ന ശരീരത്തിൽ  മിന്നുന്ന ഉടയാട ധരിച്ചവനാണ്.**

**ആടർകു അമൈന്ത അവറ്റൊടുപൊരുന്തി പാടർക്കു അമൈന്ത**

**പല തുൽറൈ പൂകി കലികെടുകൂടൽ പലിപെറു പൂതത്തലൈ വൻ എന്ന് കവി ഈ ഭൂതത്തെ വിളിക്കുന്നു. ആടുന്നതിനുള്ള ഉപകരണങ്ങളും ആഭരണങ്ങളും ധരിച്ച്,ഗായകകവികൾ പാടിപ്പുകഴ്ത്തുന്ന പല സമ്പ്രദായങ്ങളിലും പ്രവേശിച്ച്, സമൃദ്ധമായ മധുരയിൽ ബലിയേൽക്കുന്ന ഭൂതങ്ങളുടെയെല്ലാം തലവനാമ് വേളാൻഭൂതം. വംശപരമ്പരയുടെ ആദ്യത്തെ പുരുഷ നായതുകൊണ്ടാണ് തലവനാവുന്നത്.**

**ബ്രാഹ്മണഭൂതം  ബ്രഹ്മം നിരാകാരം. അറിവുകൂടുന്തോറും സാകാരവും സഗുണവുമായതിനെ നിരാകരിച്ച് നിരാകാര നിർഗ്ഗുണചൈതന്യത്തെ മനുഷ്യർ സാത്മീകരിക്കുന്നു. ചൈതന്യം തന്നെയാണ് കാണപ്പെടുന്നതെല്ലാം എന്ന് അറിയുന്നു. എന്നാൽ , ആദ്യത്തെ മനുഷ്യനും ഭൂതത്തലവനും ബ്രാഹ്മണഭൂതമല്ല, വേളാ ളഭൂതമാണ്. ശാസ്ത്രജ്ഞന് ചൈതന്യം(ഊർജ്ജം) പ്രഭവപ്രലയ സ്ഥാനമാണ്. ചരിത്രകാരന് ഗുഹയിലും കാട്ടിലും ആടിപ്പാടി നടന്ന് നോമഡിക്ക് ജീവിതം നയിച്ച നീലമമിപോലെ കറുത്ത കവികളാൽ**

**പാടിപ്പുകഴ്ത്തപ്പെട്ട ഇടയച്ചെറുക്കനാണ് പ്രപഞ്ച ത്തിലെ ആദിപുരുഷൻ.**

**പവിഴവർണ്ണം,ആയുധങ്ങൾ, സംഹാരശീലമെന്നിവയിൽ അരശ ഭൂതം ശിവസദൃശമാണ്. ശിരസ്സിൽ ബാലചന്ദ്രനെ ചൂടിയ വണിക ഭൂതവും ശിവരൂപമാണ്. ലാസ്യബാവം വണികഭൂതത്തിനും താണ്ഡവഭാവം അരചഭൂതത്തിനുമാണ്. നീലമണിപോലെ നിറമു ള്ള, മിന്നുന്ന സ്വർണ്ണവസ്ത്രമണിഞ്ഞ ഗാനനൃത്തനിപുണനായ വേളാളഭൂതം വിഷ്ണുസദൃശമാണ്. ഈ നാലുഭൂതസ്വഭാവം വെച്ചാണ് മനുഷ്യസമുദായങ്ങളുടെ പൂർവ്വികരുടെ സ്വഭാവവും തൊഴിലും അറിയേണ്ടത്. ചാതുർവർണ്ണ്യം മയാസൃഷ്ടമെന്നത്, വേളാളഭൂതമായ മഹാവിഷ്ണുവാണ് പറയുന്നത്. ബ്രാഹ്മണ നടക്കം എല്ലാവരും വേളാളഭൂതസൃഷ്ടിയാണ്.**

**മുനിയും സന്യാസിയുമാവും മുമ്പ് ഇളങ്കോവടികൾ നൃത്തത്തി ലും പാട്ടിലും വിദഗ്ദ്ധനായിരുന്നു. നീലമണിപോലുള്ള യാദ വബാലന്റെ വൈഷ്ണവവംശപാരമ്പര്യമാണ് അദ്ദേഹത്തിന്. നാട്യശാസ്ത്രവും സന്യാസധർമ്മവും ഒരുപോലെ ഗ്രഹിച്ച് സാധാരണക്കാരന് മനസ്സിലാവും വിധം അദ്ദേഹം ചിലപ്പതികാ രം രചിച്ചു. മലയിലും കാട്ടിലും കുരുവിയെ ഓടിച്ച് ജിപ്സിക ളെപ്പോലെ അലഞ്ഞ്ർുനടക്കുന്ന കുറവന്മാർ അവരുടെ പഴങ്ക ഥകളും ഐതിഹ്യങ്ങളും വഴി കൈമാറിവന്നി രുന്ന ഒരു പഴങ്കഥയെടുത്ത് അദ്ദേഹം അനശ്വരമായ ഒരു ഗാനേതിഹാസ മാക്കി.**

## 9. ചേരന്റെ വാടാവഞ്ചി.

അഞ്ജനപ്പൂഴി അരിതാരവും സിന്ദൂരധൂളിയും കലർന്ന മഴ വില്ലിന്റെ വർണ്ണങ്ങളോടെ ഇരച്ചുവന്ന്, മലയിൽനിന്ന് സമതല ത്തിൽ പതിക്കുന്ന അരുവികൾ.വെള്ളിമേഘം ചുഴന്ന മലകൾ.. മഞ്ഞുതിരുന്ന മലയിടുക്കുകൾ. മലയിലെ പൊന്നയിരു കലർന്ന് വരുന്ന മലയരുവിയുടെ കുളിർജലം. കുരുമുളകുകൊടി പടരുന്ന മലകളുടെ നാടാണ് ചേരരാജ്യം. ചേരൻ കുന്നിന്റേയും മലയുടേ യും ഉടമസ്ഥൻ( വെർപ്പൻ)മാത്രമല്ല, മലൈനാടനും കൂടിയാണ് ചിലപ്പതികാരത്തിൽ.

കാത്യായനീവ്രതമെന്ന് ഭാഗവതത്തിലും പാവൈനോമ്പ് എന്ന് തമിവകത്തിലും പേരുകേട്ട വ്രതം ചേരനാട്ടിലെ കുരവന്മാർക്കി ടയിലുമുണ്ട്.കാത്യായനിക്കുപകരം കുറവരുടെ മകളായ വള്ളി യെയാണ് സ്തുതിക്കുന്നതെന്നു മാത്രം. മലമുകളിലെ കുറവരും യാദവസ്ത്രീകളും പാടുന്നത് ഒരേ ഗാനം, പ്രാര്ത്ഥിക്കുന്നതും ഒരുപോലെ.കാലത്തെ കടന്നുനിൽക്കുന്ന അവരുടെ പ്രാക്തനച രിത്രത്തെ തന്റെ ജീവിതകാലത്തോടു ബന്ധിപ്പിച്ച് ഗാനവഴിപാടു ചെയ്ത വഞ്ചിരാജകുമാരൻ ധന്യൻതന്നെ വഞ്ചി മിഴാവു മുഴ ങ്ങുന്ന നാടാണ്. കലാകാരന്മാർ മാത്രമല്ല, അരുവികളും മിഴാവ് മുഴക്കുന്നു. തുഞ്ചാ മുഴവിൻ അരുവി ഒലിക്കും മഞ്ചു ചൂഴ് ചോ ലൈ മലകളുടെ നാട്. കൊങ്ങും വേങ്ങയും കൊന്നയും സുരപു ന്നയും മഞ്ചാടിയും ചന്ദനവും കൊഴിച്ച പൂക്കൾ നിറഞ്ഞ് വിഷ്ണുവിന്റെ മാറിലെ വനമാലപോലെ വലിയമലയെ കുറു ക്കിട്ടു ചെല്ലുന്ന പെരിയാറിന്റെ മണൽതിട്ടും മലമടക്കുകളും സർവ്വത്ര നാടൻപാട്ടുകളാൽ മുഖരിതമാണ്. കുന്റ്ക്കുറവ, ചെറു മികളുടെ പാട്ട്,വേലൻപാട്ട്,തിന കുത്തുന്നവരുടെ ഉലക്കപ്പാട്ട്, കിളിയാട്ടുന്നവരുടെ പാട്ട്,നറവക്കണ്ണുടച്ച കുറവരുടെ ആർപ്പ്, പുലിയോടു പൊരുതുന്ന ആനയുടെ ശബ്ദം,പാടികളിൽനിന്ന് കാട്ടുമൃഗങ്ങളെ ഓടിക്കാനുണ്ടാക്കുന്ന ശബ്ദം,വാരിക്കുഴിയിൽ വീമ

ആനയെ തളക്കുന്ന പാപ്പാന്മാരുടെ ആർപ്പുവിളി-ശബ്ദായമാ നമാണ് വഞ്ചിനാടിന്റെ അന്തരിക്ഷം.

വഞ്ചിനൃപന്നു മുമ്പിൽ കാഴ്ചദ്രവ്യങ്ങളെന്തെല്ലാമാണ്. ആന ക്കൊമ്പ്,അകിൽമുട്ടി,ചമരിമാനിന്റെ രോമം കൊണ്ട് വെഞ്ചാമരം ,തേൻകൂടം,ചന്ദനമുട്ടി, സിന്ദൂരക്കട്ടി, അഞ്ജനം,കസ്തൂരി, ഏല വല്ലി,കുരുമുളകുവല്ലി,കൂവനൂറ്, കവലക്കിഴങ്ങ്,തെങ്ങിൻപഴം, തേന്മാങ്കനി, പച്ചിലമാല, പിലാവിൻപഴം, കായം,കരിമ്പ്, പൂ ങ്കൊടി, പഴുക്കക്കുലയടക്ക, പെരുങ്കുലവാഴയുടെ കുല, ആളി, സിംഹം,പുലി ആന,കുരങ്ങ്,കരടി ഇവയുടെ കുട്ടികൾ, വരയാ ടുകൾ, ഇളമാൻകിടാവ്, കസ്തൂരിമൃഗം, കീരി,ആൺമയിൽ, മെരുകിൻകുട്ടി, കാട്ടുകോഴി, തേന്മൊഴിതൂകും തത്തകൾഃ എല്ലാ പ്രകൃതിവിഭവങ്ങളുമുണ്ട് കുറവന്മാർ തങ്ങളുടെ രാജാവിന്  തിരുമുൽക്കാഴ്ച വെക്കുന്നവയിൽ.

സംഗീതവും നൃത്തവും വഞ്ചിനാടിന്റെ പ്രത്യേകതയാണ്കർണ്ണാ ടകം,കൊങ്കണം എന്നിവിടങ്ങളിലെ നർത്തകരും വഞ്ചിഭൂപന്റെ സഭയിലെത്തുന്നു. പണ്ഡിതോചിതമായ വേദാഭ്യസനത്തിനും .. തർക്കം പഠിക്കാനും ചോളപാണ്ഡ്യനാടുകളിലെ മാത്രമല്ല ഇതര ഭാരതദേശങ്ങളിലേയും ബ്രാഹ്മണർ വന്നിരുന്നു. വഞ്ചിനാട്ടിലെ ദാർശനികരുടെ നാവിൽനിന്നു വരുന്ന നവീനാശയങ്ങളും ശാസ്ത്രങ്ങളും അപ്പപ്പോൾ ഗ്രഹിക്കാനായി ശിഷ്യഗണങ്ങൾ മറുനാട്ടിൽനിന്ന് വന്ന് കാത്തുകിടന്നു. അദ്വൈതത്തിന്റെ സൂക്ഷ്മാംശം ഗ്രഹിച്ച് സ്ഥാനമാനങ്ങളോടെ തിരിച്ചുപോയി. ഒന്റു പുരി കൊൾകൈ( അദ്വൈതം) അറിഞ്ഞ ഇരുപിറപ്പാളരു ടെ (ദ്വിജരുടെ) നാടായിരുന്നു വഞ്ചിനാടെന്ന് കവി പറയുന്നുണ്ട്. ആദിശങ്കരനു മുമ്പേ ഈ നാട്ടിൽ അദ്വൈതസമ്പ്രദായമുണ്ട്, കദംബരാജവംശത്തിനുമുമ്പേ ഇവിടെ ബ്രാഹ്മണരുമുണ്ട്.

**വഞ്ചിനാടിന്റെ സമ്പത്ത് കാർഷികസമ്പത്തും ജ്ഞാനസമ്പത്തുമാ ണ്. യുദ്ധക്കളത്തിലും കൂടി ചെങ്കുട്ടുവനെ ശത്രുസൈന്യമാകുന്ന വിളവ് കൊയ്യുമെതിക്കുന്ന ഉഴവനായി ചിത്രീകരിക്കുന്നു, കവി.അതിഥിസൽക്കാരപ്രിയരാണ് വഞ്ചിനാട്ടുകാർ. മഹാഭാര തയുദ്ധത്തിൽ 18 ദിനം 18 അക്ഷൌഹിണിയ്ക്ക് സൌജന്യമായി ഭക്ഷമം കൊടുത്തത് വഞ്ചിനാട്ടിലെ രാജാവാണ്. കലാകാരന്മാരു ടേയും ദാർശനികരുടേയും അഗ്നി കെടാതെ സൂക്ഷിക്കുന്നവരുടേ യും രക്ഷിതാവായിരുന്നു വഞ്ചിനൃപൻ. ജന്മനാളിൽ ആശ്രിത ർക്കും അശരണർക്കും സ്വർണ്ണവാകപ്പൂ അദ്ദേഹം ദാനം ചെയ്തി രുന്നു.**

**കേരളചരിത്രത്തിൽ പരാമർശിച്ചുകാണുന്ന മുന്നൂറ്റുവർ ഒരു സന്യാസിസംഘമാണെന്ന് ചിലപ്പതികാരം സൂചന തരുന്നു. സർവ്വസ്വദാനം ചെയ്ത രാജാക്കന്മാരും വണികരും പൌരന്മാ രുമാണ് ഇതിലെ അംഗങ്ങൾ.രാജാവിന്റെ ഉപദേഷ്ടാക്കളാവാ നുള്ള അർഹത നേടിയവരാ യിരുന്നു. സന്യാസികളായതിനാൽ ഒരേ ഐന്ദ്രവിഹാരത്തിൽ ഏറെ നാൾ തങ്ങാൻ ഇവർക്ക് അവ കാശമില്ല. ഒന്നിൽനിന്ന് ഒന്നിലേക്ക് അന്തരചാരികളായി സഞ്ച രിച്ച് ധർമ്മോപദേശം ചെയ്യണം. കോവലന്റെ  പിതാവ് ഇത്തര മൊരു സംഘത്തിലാണ് ചേർന്നത്.**
**മാപെരുന്താനമാവാൻ**
**പൊരുളീത്താങ്കിന്തിരവികാരമേഴുടൻ**
**പുക്കാങ്കന്തരചാരിക ളാറെമ്പതിന്മർ**
**പിറന്തയാക്കൈപ്പിറപ്പറമുയന്റു തുറന്തോർ**
**തമ്മുന്റുറവിയെയ്തവും. ആറ് ,ഐമ്പത് മുന്നൂറ്റുവരുടെ സംഘമാണ്.**

**കാവൽച്ചാളയിലെ കുറത്തിപ്പാട്ടും നിലമുഴുന്ന മരുതപ്പാട്ടും ഗോപാലരുടെ വേയ്ങ്കുഴൽപാട്ടും അമ്മാനയാടുന്നവരുടെ മധുരപ്പാണിയും അലിഞ്ഞുചേർന്ന സംഗീതസാന്ദ്രമായ വഞ്ചിയു ടെ**

അന്തരിക്ഷം. സന്ധ്യക്ക് വളയിട്ട കൈകളാല്
സുന്ദരിമാർ വെൺതിരിയിട്ട്തത്തിച്ചച വിളക്കുകൾ
ഓരോ വീട്ടിനുമുന്നിലും ശ്രീഭഗവതിയെ
എതിരേൽക്കുന്നു. സന്ധ്യാവന്ദനം സ്ത്രീപുരുഷ
ഭേദമെന്യേ എല്ലാവരും ചെയ്യുന്നു. ഒരു
പുരാതനമാനവവർഗ്ഗ ത്തിന്റെ ആദിമാചാരങ്ങൾ
തേടിപ്പോകുന്നവർക്ക് നീലമണിവ ർണ്ണനായ വിഷ്ണു
പള്ളി കൊള്ളുന്ന ഈ ആദിക്ഷേത്രം അഭയ
കേന്ദ്രമാണ്.ഇവിടെ വേദാധികാരമുള്ള
വിഷ്ണുമോഹിനിമാർ ഇവിടെ 64 കലകളും പഠിച്ചു. വ്രതം
നോറ്റ് സന്ധ്യയെ വേദോ ചിതമാം വിധം
വാഴ്ത്തി.സർവ്വതന്ത്രസ്വാതന്ത്ര്യത്തോടെ വാണു.
നിഴൽകാൽ മണ്ഡിലം നോക്കി (വൃത്തത്തിലുള്ളതും
ഛായ കാ ണുന്നതുമായ കണ്ണാടി) സുന്ദരിമാർ ചന്തം
ചാർത്തി. തന്ത്രികളു ള്ള വീണ മീട്ടി പാടുന്നവർ മുതൽ
ദാർശനികപ്രമുഖനായ അറവ ണൈ അടികൾ വരെ
എല്ലാവരും വഞ്ചിനാട്ടിൽ വിദ്യാസമ്പന്ന രാണ്.ഘടവും
വീണയും മിഴാവും അകമ്പടിയായി മധുരസ്വര ത്തിൽ
വായ്പ്പാട്ടു പാടുന്നത് (കച്ചേരി) ചെങ്കുട്ടുവനും പത്നി യും
ആസ്വദിക്കുന്നുണ്ട്.പറവൂരിലെ കൂത്തച്ചാക്യാരുടെ കൂ
ത്തും കൂടിയാട്ടവും ആസ്വദിക്കുന്നുണ്ട്.കൂത്തച്ചാക്യാർ
അർദ്ധ നാരീശ്വരനായ ശിവന്റെ കൊടുകൊട്ടിയാട്ടം
ആടിക്കാണിച്ചു. തൃച്ചേവടികളിലെ ചിലമ്പ്
പുലമ്പുകയും ചുവന്ന  കയ്യിലെ  പടുപറ ആർക്കുകയും
ചുവന്ന കണ്ണ് ആയിരം തിരുകുറിപ്പുക ൾ(സന്ദേശം)
അയക്കുകയും ചെയ്കെ, ചെഞ്ചിടപാറി ദിശാമുഖം
വിവർണ്ണമാകെ,വാമഭാഗത്തിരുന്നരുളുന്നവളുടെ
പാടകം പത യാതെയും ചൂഢകം കുലുങ്ങാതെയും
മേഖല ഒലിക്കാതെയും മെന്മുല അശയാതെയും
വാർകുഴലാടാതെയും നീലമണിക്കാ
ർകുഴലഴിയാതെയും ശ്രദ്ധിച്ചാണ് ശിവവേഷം കെട്ടിയ
ചാക്യാ രുടെ നൃത്തം. പകുത്തറിയാനാവാത്ത
നാലുവേദവും ഗ്രഹിച്ച പറവൂരിലെ ചാക്യാർ  ഈ
നൃത്തം ആടിഫലിപ്പിച്ചതുകണ്ട് ചെങ്കുട്ടുവൻ ആനന്ദിച്ചു.

വാക്കും പദവും പദവിന്യാസവും  ആംഗികവാചികവും കവി ഇവിടെ പറയുന്നുണ്ട്. കഥകളിയുടെ ആദ്യരൂപമായിരുന്നിരിക്കണം ഈ ചാക്യാരുടെ പ്രകടനം.

ശിൽപ്പികളും വഞ്ചിയിൽ കുറവായിരുന്നില്ല. അറക്കളത്തു അന്തണർ ആചാൻ പെരുങ്കണി ചിറപ്പടൈ കമ്മിയർ എന്നതിലെ ചിറപ്പടൈ കമ്മിയർ മികച്ച ശിൽപ്പികളാണ്.  അവരാണ് ക്ഷേ ത്രം പണിയുന്നത്. വഞ്ചിനാട്ടിൽ ഊഞ്ഞാൽപ്പാട്ടിനു പ്രാധാന്യ മുണ്ട്.ഊചൽവരി പിന്നീട് തൊട്ടിലാട്ടുന്നവരുടെയും വഞ്ചി തുഴയുന്നവരുടെയും ചുണ്ടിലെ ഗാഥയും വഞ്ചിപ്പാട്ടുമായി .വഞ്ചിമങ്കമാരുടെ ഊചൽവരിപ്പാട്ട്, അയ്യയും യാദവസ്ത്രീ സംഘവും ചെയ്യുന്ന ആയിച്ചിയർ കുരവയുടെ തുടർച്ചയോ, ബാക്കിയോ ആണ്.വഞ്ചിയും ആയ് വംശജരുടെയാണല്ലോ. വടം (കയറു)കൊണ്ട് മണിയൂഞ്ഞാലിൽ അയ്യയോടൊത്ത് ഇരുന്നവരി ൽ ഒരാൾ,കൈനിവർത്തി ഏകതാളത്തിൽ ഊഞ്ഞാൽ ഉന്തിവിടു മ്പോൾ,കടമ്പുവൃക്ഷത്തിന്റെ കട മുറിച്ച കാവലനെക്കുറിച്ച് പാടി കുടംകൈ നെടുംകൺ ഒളിവീശുമാറ് ഊഞ്ഞാലാടുക കൊ ട്ടിയ വിൽ വരച്ചകഥപാടി ഊഞ്ഞാലാടുക ( കുടനാട്ടരചന്റെ കൈ കുടങ്കൈ) .കുടനാട്ടരചൻ ഹിമാലയത്തിൽ വില്ലുവരച്ച കഥ പാടു മ്പോൾ അവന്റെ കണ്ണിലെ പ്രകാശം സുന്ദരിമാരുടെ കണ്ണിലും ഒളി വീശും. കദംബമരം മുറിച്ച് കാളിന്ദിയിൽ ചാടിയ കണ്ണനും, കടൽ കടമ്പെറിന്ത രാജാവും ഇവിടെ തന്മയീഭവിക്കുന്നു. അഞ്ചു പേരും നൂറുപേരും (പാണ്ഡവ,കൌരവ)ചെയ്ത ഘോരമായ പോരിൽ മതിയാവോളം ചോറുനൽകിയ ചേരൻ പൊറൈയൻ മലയന്റെ തിറംപാടി കാർകൂന്തൽ ഉലഞ്ഞാടുമാറ് ഊഞ്ഞാലാടു ക. വലിയ ചൊല്ലോടുകൂടിയ യവനന്റെ നാടും ദക്ഷിണദിക്കിലെ കുമരിയും ആണ്ട വില്ലും പുലിയും മീനും ധരിച്ച മന്നന്റെ തിറം പാടി ഊഞാഞ്ഞാലാടുക. വിറലിന്റെ വില്ലിന്റെ തിറം പാടി ഊഞ്ഞാലാടുക.

വള്ളെപ്പാട്ട് ചോഴനാട്ടിൽ കരിമ്പിനെ ഉലക്കയാക്കി പൂങ്കാഞ്ചി ത്തണലിൽ  നിന്ന് മുത്തുകുത്തി ചോഴന്റെ ആജ്ഞാചക്രത്തേയും ബലത്തേയും കുറിച്ചാണ്.പവിഴം കൊണ്ടുള്ള ഉലക്കയാൽ മുത്തിടിച്ച് മത്സ്യക്കൊടിയേയും വേപ്പിൻപൂമാലയേയും പുക ഴ്ത്തുന്നതാണ് പാണ്ഡ്യനാട്ടിലെ വള്ളെപ്പാട്ട്. ഗുണമേന്മയുള്ള മുത്ത് ചന്ദനമരം കൊണ്ടുള്ള ഉരലിലിട്ട് ആനക്കൊമ്പുകൊണ്ടാണ് വഞ്ചിനാട്ടിലുള്ളവർ കുത്തുന്നത്. പാടുന്ന പാട്ടോ, ഒരിക്കലും ശത്രുക്കളെ വഞ്ചിക്കാതെ അഭിമുഖമായി നിന്ന് ധർമ്മയുദ്ധം ചെയ്ത് വിജയഹാരം ധരിച്ച മന്നൻ കടമ്പുമുറിച്ച് പനമ്പൂമാല ചൂടിയ പാട്ടാണ്. വഞ്ചിഭൂപന്റെ സ്വഭാവവും ചോഴന്റെ രൂപ വും പാണ്ഡ്യന്റെ ഐശ്വര്യവും വാഴ്ത്തപ്പെടുന്നു. വള്ളപ്പാട്ടിൽ ചോഴനെ ചെമ്പിയനെന്നും പാണ്ഡ്യനെ പഞ്ചവനെന്നും ചേരനെ ചേരനെന്നുമാണ് വിളിക്കുന്നത്. വഞ്ചിയിലെ സ്ത്രീകളെ വഞ്ചിമകളിർ കുറുവരെന്നും വിളിക്കുന്നു.

ദിവാകരനിഘണ്ഡുവിൽ വഞ്ചിനൃപന്റെ പര്യായങ്ങൾഃ- പൂഴിയൻ ഉതിയൻ കൊങ്കൻ പൊറൈയൻ വാനവൻ കുട്ടുവൻ വാനവരമ്പൻ വില്ലവൻ കുടനാടൻ വഞ്ചിവേന്തൻ കൊല്ലിച്ചിലമ്പൻ കോതൈ കേരളൻ.

ചിലമ്പാറിന്നും കൊല്ലിമലക്കും നാഥനാണ് അദ്ദേഹം. ചൂർണ്ണി യേയും നിളയേയും ബന്ധിപ്പിച്ച് നെല്ലിയാംപതിയിൽനിന്ന് മണ ലാറെന്ന ചിലമ്പാറിന്റെ രണ്ട് കൈവഴികൾ വരുന്നു. ഇപ്രകാരം ചിലമ്പിന്റെ ആകൃതിയിൽ രണ്ട് വലിയ നദികളെ ബന്ധിപ്പിക്കു ന്നതിനാലാണ് മണലാരിന് ചിലമ്പാറെന്ന് പേര്. വിഷ്ണുപാദ മായ പാദഗിരി ചുറ്റി ഒഴുകുന്ന ചിലമ്പാറ് വിഷ്ണുപ്രിയയാണ്.  തൃക്കൂരിൽ മണലാറെന്ന ചിലമ്പാറിന്റെ തീരത്ത് ഗുഹാക്ഷേത്ര ത്തിലിരുന്നാണ് ഇളങ്കോവടികൾ ഈ ഗാനകാവ്യം രചിച്ചത്.

കണ്ണകി പറയുന്ന വേളാൻകുന്ന് മംഗളാദേവിക്ഷേത്രം നിൽക്കുന്ന കുന്നായിരിക്കണം.

**മംഗളാദേവിക്കുന്നിനടുത്ത് ചാത്തൻ (ശാസ്താ) കോവിലുണ്ടെന്ന് പറയുന്നത് ശബരിമലയാണ്. പിംഗ ളനിഘണ്ടുവിൽ ശാസ്താവിന്റെ പര്യായങ്ങൾഃ- കോഴിക്കൊടി യോൻ, ചാത്തൻ, വെള്ളെയാനൈവാകനൻ, കാരി, ചെണ്ടായു തൻ, കടൽനിറവർണ്ണൻ, പൂരണൈ കേൾവൻ, പുട്ക്കലൈമണാ ളൻ, ആരിയൻ,അറത്തൈ കാപ്പോൻ, യോകി, അരികരപുത്തി രൻ അയ്യൻപെയരേ. കടൽവർണ്ണമായ വേളാളഭൂതവും വർഷകനായ ഇന്ദ്രനും കോഴിക്കൊടിയേന്തിയ മുരുകനും ധർമ്മം കാക്കുന്ന ആര്യനും യോഗിയുമാണ് ശാസ്താവ്. കടലിന്റെ നിറമുള്ള കറുത്ത ആര്യൻ യോഗിയായിരിക്കുന്ന ക്ഷേത്രമാമ് ശബരിമല.**

# 10. സംഗീതവും നൃത്തവും

**ക്ലാസിക്കൽ സംഗീതവും നൃത്തവും ചിലപ്പതികാരത്തിന്റെ കാലത്ത് ഉന്നതനിലവാരം പുലർത്തിയിരുന്നു. അതോടൊപ്പം നാടൻപാട്ടുകളും നൃത്തങ്ങളും പ്രചാരത്തിലിരുന്നു. പ്രാകൃത വും സംസംകൃതവുമായ ഈ കലാരൂപങ്ങൾ ഇളങ്കോവടികൾ തന്റെ കൃതിയിൽ ഇണക്കിച്ചേർക്കുന്നു.**

**മാധവിയുടെ നാട്യാചാര്യൻ അകക്കൂത്തും (ക്ലാസിക്കൽ) പുറ ക്കൂത്തും (ഫോക്ക്)ലക്ഷണമറിര്്ഞ് പഠിച്ചവനാണ്. അവയുടെ വിഭാഗങ്ങളായ പലവിധം കൂത്തുകൾ ലക്ഷണമറിഞ്ഞ് സംയോ ജിപ്പിക്കാനും (ഫ്യൂഷൻ) 11 തരം നൃത്തം, പാട്ട്,കൊട്ട് എന്നിവ ശ്ത്രാചിതമായി ഗ്രഹിച്ച് ആട്ടവും പാട്ടും പാണിയും തൂക്കും നെറിയോടെ ചേർത്ത് പഠിപ്പിക്കാനും, പിണ്ടി,പിണയൽ എഴി ർകയ്യ്,തൊഴിർകയ്യ് എന്നിവ സമയമറിഞ്ഞ് പ്രയോഗിക്കാനും കൈമുദ്രകൾ വാരത്തിൽ(രൂപകം) കാണിക്കാതിരിക്കാനും വാര ത്തിൽ കാണിക്കേണ്ട മുദ്രകൾ കൂടത്തിൽ(കൂത്ത്) കലർത്താതിരി ക്കാനും സൂക്ഷിച്ച് കുരവയും വരിയും പരസ്പരം മാറാതെ**

**ആടാനും മറ്റുള്ളവരെ ആടിക്കാനും വിദഗ്ദ്ധനായിരുന്നു.**

**നാട്യവേദം പഠിക്കാൻ വേദജ്ഞാനികളും ദൃഢവ്രതരുമായിരി ക്കണം, ഗ്രഹണശക്തിയുള്ള ഋഷിമാർക്കേ അത് കഴിയൂ. അതി നാൽ നായികയായമാധവിയെ ഈ ഗുണങ്ങളുള്ള സംശിതവ്രത യായി കവി ചിത്രീകരിക്കുന്നു. ഇരുവക കൂത്തിനെ തമിഴിൽ വേത്തിയൽ(ശാസ്ത്രം പഠിച്ചവർക്കുള്ള അകക്കൂത്ത്), പൊതു വിയൽ(സാധാരണക്കാർക്കുള്ള പുറക്കൂത്ത്) എന്ന് തിരിച്ചിട്ടു ണ്ട്. അകക്കൂത്ത് ക്ഷേത്രത്തിലാണ് ആടുക പതിവ്. ശാന്തിക്കൂ ത്ത്, വിനോദക്കൂത്ത്,എന്നും രണ്ടുതരം കൂത്തുകളെ പറയാറു ണ്ട്. ശുദ്ധനൃത്തം, ദേശി, വടുക്,ശിങ്കളം, എന്ന് മൂന്നുവിധം മെയ്ക്കൂത്ത്, അഭിനയക്കൂത്ത്, നാടകം- ഇവ ശാന്തിക്കൂത്തിലാ ണ് വരുന്നത് കുരവ, കലിനടം, കുടക്കൂത്ത്,കരണം,.നോക്ക്, തോൽപ്പാവക്കൂത്ത് ഇവ വിനോദക്കൂത്തുകളാണ്. ദേവതാവേ ശം പൂണ്ട് ആടുന്ന വെറിയാട്ടവും പുറക്കൂത്തിൽ പെടും. ഇത് ഹാസ്യരസപ്രധാനമാകയാൽ വിദൂഷകക്കൂത്ത് എന്ന ഇനത്തി ലാണ് പെടുക.**

**വരിക്കൂത്ത് എന്നാൽ, താനും തന്റെ പൂർവ്വികരും ജനിച്ച ഭൂമി യുടെ പ്രകൃതിയും തൊഴിലിന്റെ മേന്മയും പ്രകാശിപ്പിക്കുന്ന നടനമാണ്. ഇതനുസരിച്ച് ചിലപ്പതികാരമെന്ന നൃത്തനാടിക തന്നെ ഒരു വരിക്കൂത്താണ്. മാധവിയുടെ ഗാനാചാര്യൻ വീണ, പുല്ലാങ്കുഴൽ, ചീര്(ശ്രീ), മിടറ് ,മൃദംഗം,ഇരുവകക്കൂത്ത് ഇവ യിൽ മിടുക്കനാണ്.ഗുരുലഘുക്കൾ ചേർന്ന പദമെന്നും ചീരിന് അർത്ഥമുണ്ട്. നേരും നിറയും ഗുരുലഘുക്കളാണ്. വായ്പ്പാട്ട് (പാടാനുള്ള സാഹിത്യം)അതിനാൽ ശ്രീ(ചീര്) ആണ്. മിടറ് അതി നുള്ള ശ്രുതിബദ്ധമായ സ്വരവും. ഇവയോടു ചേർന്ന പാട്ടിനെ ഇശ കൊടുത്ത് ദേശികത്തിരുവിന്റെ അടിസ്ഥാനത്തിൽ നാട്യാചാ ര്യന്റെ രുചിക്കും**

**ആവശ്യത്തിനും അനുസൃതമായി ശാസ്ത്രോ ചിതമായി അവതരിപ്പിക്കാൻ കഴിവുള്ള അചഞ്ചലസ്വഭാവിയാ ണ് മാധവിയുടെ ഗാനാചാര്യൻ. തിരു ഇവിയെ ഭാഷയാണ്. ഭാ ഷാവിജ്ഞാനം,**
**സംഗീതസംവിധാനം,ശബ്ദസൌകുമാര്യം, ഇവ യെല്ലാം ഒരാളിൽ കേന്ദ്രീകരിച്ചിരിക്കുന്നു. ഉദ്ദേശിച്ച ഭാവം പാട്ടി ൽ വരുത്താനുള്ള സഹൃദയത്വം അദ്ദേഹത്തിനുണ്ടായിരുന്നു.**

**ഗാനങ്ങളെഴുതാൻ ഒരു കവി മാധവിയുടെ സംഘത്തിലുണ്ട്. അദ്ദേഹം കന്യാകുമാരി വരെയുള്ള തമിഴകമെങ്ങും പേരു**
**കേട്ടവനാണ്.മുത്തമിഴ്(സാഹിത്യം,സംഗീതം,നാടകം)പ ഠിച്ചവനാണ്.ഇരുവിധക്കൂത്തുമുള്ള നാട്യവേദത്തെ മുറുകെപ്പിടിച്ച് സംഗീതസംവിധായകർ നിശ്ചയിച്ചത് ഗ്രഹിച്ച്, അതിനെ കവന ത്തിലിണക്കാനും മറ്റുള്ളവർ ചെയ്ത തെറ്റു ഗ്രഹിച്ച് അവയെ ഒഴിവാക്കി പാട്ടുരചിക്കാനും  കഴിയുന്ന പുലവനാണ്. 11991 രാഗങ്ങളുള്ള സംഗീതമാണ് ഇശ.  അശയുന്നതാണ് ഇശ. ക്ലാ സിക്കൽ സംഗീതത്തിന്റെ വൈബ്രേഷൻസ് കൊണ്ടാണ് ഈ പേരു വന്നത്. ഇശയും പാട്ടും ആട്ടവും മുത്തമിഴും  പണ്ണും (രാഗം) പാണി(താളം)യും തൂക്കും (7 തരം ളക്ക്) അവക്ക് വരാവുന്ന ദോഷവും ദേശികവും ഗ്രഹിച്ച്**  വായ്പ്പാട്ടുകാരൻ പാടുന്ന തിനൊത്ത് ഇരട്ടി ചേർത്ത് തളരാതെ സംയോജിപ്പിക്കാനും ഇരട്ടയെ ഇറക്കാനും ശ്രുതിശരിയാക്കിയ ഉപകരണത്തോടും വായ്പ്പാട്ടിനോടും ഇണക്കി, ശ്രോതാവിന് ഇൻപം നൽകാ നും നിപുണമായ കൈവിരലുകളാൽ കുറി അറിഞ്ഞ് വായി ക്കാനും ആരോഹണാവരോഹണങ്ങളിൽ രാഗം തെറ്റാതെ നോക്കാനും അറിവുനേടിയ മൃദംഗവായനക്കാരൻ മാധവിയു ടെ കൂടെയുണ്ട്. ചിത്രം,വഞ്ചന എന്നീ യോഗങ്ങൾ ഗ്രഹിച്ച് അവയുടെ സന്ധികാര്യത്തിൽ നിപുണനായ ഗാനാചാര്യനു തുല്യമായ അറിവുനേടി  ആരോഹണാവരോഹങ്ങളിൽ വിരൽ വിട്ടു പിടിക്കുന്ന നാലു വർദ്ധനകളാൽ **രാഗങ്ങളെ പ്രയോഗിച്ച് അതിൽ രണ്ടു സ്ഥാനത്തായി 14**

**രാഗങ്ങളുള്ള നില യിൽ കുരൽ ഇരട്ടിക്കുമ്പോഴുള്ളഅരുമ്പാലയും ഇളി ഇരട്ടിക്കു മ്പോളുള്ള മേൽചെമ്പാലയും മറ്റു പാലകളും പ്രയോഗിക്കാൻ കഴിവുള്ളവനായി മിഴാവിന്റെ ശ്രുതി ഗ്രഹിച്ച് മൃദംഗവിദ്വാ നോടു യോജി ച്ച് ഇളിയെ വരുത്തി പാടുന്നവന്റെ പാട്ടിന്റെ രാഗ സ്വഭാവത്തിന് മാറ്റുകൂട്ടി, അതിനോടടുപ്പമുള്ള മറ്റൊരു രാഗം കലരാതെ നോ ക്കി, ഇൻപമായി ശ്രുതിമധുരമായിണക്കി, പാടി യ പാട്ടിലെ അക്ഷരങ്ങൾക്ക് കോട്ടം തട്ടാതെ തനിത്തനിയായി പുല്ലാങ്കുഴലിൽ വായിക്കുന്നവനാണ് മാധവിയുടെ കുഴലാചാര്യ ൻ.**

**തമിഴിലെ പദങ്ങളും തുല്യമായ സംസ്കൃതപദവും**

| **തമിഴ്** | **സംസ്കൃതം** |
|---|---|
| **ഇശ** | **രാഗം സ്വരം** |
| **പൺ** | **സപ്തസ്വരത്താലുണ്ടാക്കുന്ന രാഗം** |
| **അലക്,മാത്ര** | **ശ്രുതി(22)** |
| **നരമ്പ്** | **വീണയിലെ സ്വരസ്ഥാനം** |
| **കുരൽ** | **ഷഡ്ജം** |
| **തുത്തം** | **ഋഷഭം** |
| **കൈക്കിളൈ** | **ഗാന്ധാരം** |
| **ഉഴൈ** | **മദ്ധ്യമം** |
| **ഇളി** | **പഞ്ചമം** |
| **വിളരി** | **ധൈവതം, നെയ്തൽ യാഴ്** |
| **താരം** | **നിഷാദം, ആദ്യം ജനിക്കുന്ന സ്വരം.** |
| **കോവൈ** | **സ്വരമണ്ഡലം (14 എണ്ണം)** |

**തിറം 6,5,4 എന്ന് കുറഞ്ഞുവരുന്ന സ്വരങ്ങളാലുണ്ടാവുന്ന രാഗം.**

**പൺ എന്ന് പറഞ്ഞാൽ 3 തരം തിറവും പണ്ണുംപെടും. നാലുതരം സ്വരസംഘാതമുണ്ട്. ആയപ്പാല, ചതുരപ്പാല, വട്ടപ്പാല, ത്രികോ ണപ്പാല. ഇവയിൽനിന്ന് രാഗം ജനിക്കുന്നു. പാലവനത്തിന്റെ അധിദേവത സംഗീതശാസ്ത്രത്തിന്റെയും അധിദേവതയാണ്. സൌമ്യയായ സരസ്വതിയാണവൾ. മാധവിയും ഇളങ്കോവടി കളും ആ സൌമ്യരൂപത്തിന്റെ ഉപാസകരാണ്. ശാലിനിയും കണ്ണകിയും ചെങ്കുട്ടുവനും ഉഗ്രരൂപത്തിന്റെയും. താരം കുരലാ യും ഉഴൈ അതിന് കിളയായും തോന്നുന്നതാണ് പാലൈയാഴ് എന്ന വീണ. ഉഴൈ കുരലായും കുരൽ അതിനു കിളയായും പിറക്കുന്നത് കുറിഞ്ചിയാഴ്. കുരൽ കുരലായും ഇളി കിളയാ യും പിറക്കുന്നത് മരുതയാഴ്. ഇളി കുരലും ഉഴൈ കിളയുമാ വുന്നത് ചെവ്വഴിയാഴ്. ഓരോരുത്തരും താൻ കൃഷ്ണന്റെ കൂടെ രാസലീലയാടുകയാണെന്ന് കരുതുന്ന സ്വരങ്ങളുടെ രാസലീലയാ ണിത്. ജ്യോതിഷത്തിൽ ഗ്രഹങ്ങൾക്കെന്നപോലെ ഒന്നാം സ്ഥാന ത്തുള്ളതിന് 5ആം സ്ഥാനത്തുള്ളത് പുത്രനും (കിള)നാലാമത്തേത് ബന്ധുവും(നട്പ്പ്) മൂന്നും ആറും ശത്രുവും(പകൈ) രണ്ടും ഏഴും ഇണയുമാണ്.വീണയുടെ ഈ സ്ഥാനങ്ങളറിഞ്ഞ്, അതിൽ 103 രാഗം വായിക്കുന്ന വീണവിദ്വാൻ മാദവിയുടെ സംഘത്തിലുണ്ട്. ഈരേഴായി തൊടുക്കപ്പെട്ട പാലപോലെ നിൽക്കുന്ന 14 കോവൈ കൾ 14 ലോകങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ഈ 14 സ്വരമണ്ഡ ലങ്ങൾക്കും അധിദേവതയാമ് സരസ്വതി.  14 സ്വരമണ്ഡലങ്ങളെ ഗ്രഹിച്ച് ഉപാസിച്ച് അധീനമാക്കിയ  മാധവിയും സരസ്വതിയോ ട് തന്മയീഭവിച്ചു.**

ഭരതമുനി നിർദ്ദേശിച്ച പ്രകാരമാണ് മാധവിയുടെ അരങ്ങു തീർക്കുന്നത്. എണ്ണപ്പെട്ട നൂലോർ(വേദജ്ഞർ, ശുൽബസൂത്രം പഠിച്ചവർ) നല്ല ഭൂമി തെരഞ്ഞെടുത്ത് പുണ്യപർവ്വതത്തിൽ നീണ്ടുവളർന്ന മുളയുടെ കണ്ണിട ഒരുചാൺ വരുന്ന കമ്പ് 24 വിരൽ നീളമുള്ള കോലളവിൽ മുറിച്ചെടുത്തു. ഏഴുകോൽ അകലം, എട്ടുകോൽ നീളം, ഒരുകോൽ തറപ്പൊക്കം, ഉത്തര പ്പലകയും അരങ്ങിലിട്ട പലകയും തമ്മിൽ ഇടയളവ് 4 കോ ൺ, രണ്ട് പ്രവേശനദ്വാരം. ഭൂതചതുഷ്ടത്തെ തൊഴാൻ പാകത്തില് അരങ്ങില് വരച്ചു. തൂണിന്റെ നിഴൽ അരങ്ങിൽ വീഴാത്തവിധം നിലവിളക്ക് കൊളുത്തിവെച്ചു. വലത്തേ ഇട ത്തൂണിനിടയിൽ രണ്ടും ഇടത്തേ ഇടത്തൂണിനിടയിൽ ഒന്നും മേല്ക്കട്ടിയായി ഒന്നും ആകെ 4 എഴിനികൾ തൂക്കി. ഇവ ചിത്രപടാലംകൃതമായിരുന്നു.അവമേൽ മുത്തും മാലയും ഞാത്തിയിട്ടു.

അരങ്ങുകെട്ടാൻ ഇടൈപ്പാൽനിലമാണ് ഉത്തമം. കുഴിച്ച കുഴി അതേ മണ്ണിട്ടുനിരത്തുമ്പോൾ, കുഴിക്കൊപ്പം നികന്ന് സമമാ യി വരണം.മധുരരസമുള്ള മണ്ണ് കരുണരസം തരുന്നതിനാൽ അത്തരം മണ്ണിലാണ് അരങ്ങ് വേണ്ടത്. ഒരുമുകഎഴിനിയും പൊരുമുകഎഴിനിയും പാർശ്വത്തിലെ തിരശ്ശീലകളാണ്. കര ന്തുപരലെഴിന് (കാണികൾക്ക് അഭിമുഖമായത്) വർണ്ണഭൂത ങ്ങളുടെ ചിത്രമെഴുതി മനോഹരമാക്കമം. എഴിനി എന്നത് യവനികയുടെ പൂർവ്വരൂപമാണ്.രംഗപൂജയും ജർജ്ജരപൂജ യും കഴിഞ്ഞാല് നര്ത്തകി പ്രവേശിക്കുന്നു. അരചനും മറ്റും വിധിപ്രകാരമുള്ള ആസനങ്ങളിലിരുന്ന ശേഷം വാദ്യ ക്കാർസ്വസ്ഥാനങ്ങളിലിരിക്കുന്നു.നർത്തകി വലത്തുകാൽ വെച്ച് അരങ്ങില് കയറി വലത്തേ തൂണിനടുത്തു തിരശ്ശീല ലക്ക് ചേർന്നുനിൽക്കുന്നു. ഇടത്തേ തൂണിനടുത്തെ തിരശ്ശീല ക്കടുത്ത് നില്ക്കുന്ന പ്രായമേറിയ ദേവദാസിമാരും നർത്ത കിമാരും ശ്രീ വര്ദ്ധിപ്പിക്കുന്ന സ്തുതിഗീതങ്ങൾ പാടുന്നു. ഓരൊറ്റുവാരവും ഈരൊറ്റുവാരവും പാടുന്നു.. ഏകപാണിയായും ദ്വിപാണിയായും ജർജ്ജരസ്തുതി പാട

ണം യജ്ഞത്തിലെ യൂപത്തിന്റെ സ്ഥാനമാണ് നൃത്തത്തി ൽ ജർജ്ജരത്തിന്. നൃത്തത്തെ യജ്ഞമായിട്ടാണ് കാണുന്നത്. സ്തുതി കഴിഞ്ഞാൽ,നര്ത്തകി മാർഗ്ഗിയും ദേശിയുമായ ആട്ട ങ്ങൾ പ്രദർശിപ്പിക്കുന്നു. വിഷ്ണു, സൂര്യചന്ദ്രന്മാർ,വർണ്ണ ഭൂതങ്ങൾ, ഇവരെക്കുറിച്ചാമ് ദേവപാണി പാടുന്നത്. ഇവരു ടെ മാല, വസ്ത്രം, കൊടി,നിറം ഇവ ചൊല്ലി സ്തുതിക്കു ന്നു. ശുദ്ധതാലത്തിൽ ഭാരതി ആടിയതിനാൽ ഭാരതിയരങ്ങ് എന്ന് പ്രസിദ്ധമായ അരങ്ങിൽ ത്രിപുരദഹനൻ ഉമയെ ഒരു വശത്തിരുത്തി ആടിയ ആട്ടം മാധവി ആടി. ഇതേ നൃത്തം പറവൂരിലെ കൂത്തച്ചാക്ായരും ആടുന്നുണ്ട്. തേരിന്നു മുന്നിൽ നിൽക്കുന്ന ദിശാമുഖൻ കാമുമാറ് ബാരതി ആടിയ പാണ്ഡുരംഗക്കൂത്തും, കംസന്റെ വഞ്ചനയെ വെല്ലാൻ കണ്ണൻ ആടിയ അല്ലിയത്തൊകുതിയും മല്ലിനാടലും ശൂരപത്മാവിനെ എതിർത്ത് സുബ്രഹ്മണ്യൻ ആടിയ തുടിക്കൂത്തും മുരുകന്റെ കുടക്കൂത്തും, ബാണരാജധാനിയിൽ കൃഷ്ണൻ ആടിയ കുട ക്കൂത്തും, സ്ത്രീവേഷമെടുത്ത കാമന്റെ പേടിയാടലും ദുർഗ്ഗ യുടെ മരക്കാൽകൂത്തും ശ്രീഭഗവതിയുടെ പാവൈക്കൂത്തും ഐരാണി(ഇന്ദ്രാണി)ആടിയ കടൈയക്കൂത്തും മാധവി ആടു ന്നുണ്ട്. ഐരാണി വയലിൽ ചെറുമിവേഷം കെട്ടി ആടിയ താണ് കടൈയക്കൂത്ത്. ഐരാണിക്കുളം എന്ന സ്ഥലം കേരള ത്തിലുണ്ടെന്നത് സാന്ദർഭികമായി ഓർക്കുന്നു.

ശാസ്ത്രീയസംഗീതത്തിലും നൃത്തത്തിലും തനിക്കുള്ള അവഗാ ഹം കവി ഗ്രന്ഥത്തിൽ പ്രകടമാക്കിയിട്ടുണ്ട്. വെറും വിവ രണമായി താഴാതെ, സന്ദര്ോചിതമായി, വിരസത കൂടാതെ അവതരിപ്പിക്കുന്നുണ്ട്. നാടൻ നൃത്തസംഗീതരൂപങ്ങളേയും അദ്ദേഹം പ്രോത്സാഹിപ്പിക്കാതിരുന്നിട്ടില്ല.തമിഴകത്ത് പ്രചാരത്തിലിരുന്നവയും ഇന്നും പ്രചാരത്തിലുള്ളവയും പ്രചാരം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നവയും ആയ എല്ലാ നാടൻ പാട്ടുകളും കലാരൂപങ്ങളും ഈ കൃതിയിൽ സജീവസാന്നിദ്ധ്യം കൊണ്ട് ശ്രദ്ധേയമാണ്. അവ ഒരു പ്രാക്തനസ്മൃതിയുടെ മാധുര്യം കലർത്തി, തന്റെ വാങ്മയത്തിൽ കവി സംഭരിക്കുന്നു.

ചിലമ്പ്(ചിലങ്ക) നൃത്തത്തിന് ഒഴിച്ചുകൂടാനാവാത്ത ഒന്നാണ്. ദേവീക്ഷേത്രത്തിലെ വെളിച്ചപ്പാടന്മാർക്കും അതു കൂടാതെ വയ്യ. കണ്ണകിയുടെ ചിലമ്പിനോളമോ അതിലധികമോ പ്രാധാന്യം മാധവിയുടെ ചിലമ്പിനും, കവി കൊടുത്തിട്ടുണ്ട്. ചിലമ്പാറുകൊണ്ട് വെള്ളിച്ചിലങ്ക കെട്ടി പാദഗിരി വലംവെച്ച് പോകുന്ന വഞ്ചിനാടിന്റെ ചരിത്രത്തിനുമുണ്ട് അതേ പ്രാധാന്യം. സതിയുടെ ശരീരത്തെ 51 കഷ്ണമാക്കിയതിൽ, യകാരമാണ് മലയപർവ്വതത്തിൽ വിഷ്ണു പ്രതിഷ്ഠിച്ചത്. ശ്രീശാരദാദേവിയുടെ ബാഹ്യദേഹവിന്യായമാണ് അക്ഷരമാല. 16 സ്വരം മുഖാവയവം. കവർഗ്ഗം വലത്തുകൈ. ചവർഗ്ഗം ഇടത്തുകൈ. ടവർഗ്ഗം വലത്തുകാൽ. തവർഗ്ഗം ഇടത്തുകാൽ.പവർഗ്ഗം ഉദരം. യ മുതൽ ക്ഷ വരെ ഹൃദയം. ലിപിന്യാസത്തിൽ,മലയാചലമാണ് ദേവീഹൃദയം.

വൈഷ്ണവസമ്പ്രദായത്തിന്റെ മൂലസ്രോതസ്സിൽനിന്ന് ഉത്ഭവിച്ചവയാണ് കലകളും സാഹിത്യവും. തന്റെ പൂർവ്വികരായ യാദവരുടെ നാടായ വഞ്ചിനാട് അവയിൽ അദ്വിതീയമാണ് എന്ന് കവി അനുനിമിഷം നമ്മെ ഓർമ്മിപ്പിക്കുന്നു. ഹരിപ്രിയയും സൌമ്യയും ശ്വേതവസ്ത്രധാരിണിയും ബ്രഹ്മാണിയും  ബ്രാഹ്മിയുമായ സരസ്വതിയുടെ തൃപ്പാദം വലംവെച്ച് ഉപാസകനായ ഇളങ്കോവടികളുടെ നാവിൽനിന്ന് ഊർന്നുവീണ അതിമധുരമായ ഈ ചിലമ്പാറ്, അദ്ദേഹത്തിന്റെയും വഞ്ചിനാടിന്റെയും മാത്രമല്ല, ഭരതവംശജരായ എല്ലാവരുടേയും ഹൃദയങ്ങളെ പരസ്പരം കൂട്ടിയിണക്കുന്ന മണിച്ചിലമ്പാണ്.ആ തൃച്ചിലമ്പിന്റെ സന്ദേശം അദ്വൈതമാണ്. ദേശീയോദ്ഗ്രഥനത്തിനു ശ്രമിക്കുന്ന ഓരോ ഭാരതപൌരന്റേയും കാതുകളിൽ എന്നെന്നും പ്രതിധ്വനിക്കേണ്ട അമരസന്ദേശമാണ്.

.

റഫറൻസുകൾഃ-

1. നാട്യശാസ്ത്രം ഭരതമുനി വിവർത്തനം കെ.പി.നാരായണപിഷാരോടി കേരളസാഹിത്യഅക്കാദമി

2. ശാരദാതിലകം രാഘവഭട്ടൻ. ആഗമാനുസന്ധാനസമിതി 1933 കൽക്കത്ത
3. അർത്ഥശാസ്ത്രം കൌടില്യൻ. വിവർത്തനം കെ വി എം കേരളസാഹിത്യഅക്കാദമി
4. ആദിവാസികളുടെ കേരളം . നെട്ടൂർ പി ദാമോദരൻ
5. സിന്ധുക്കൾ എന്ന സിതിയന്മാർ. പ്രഗതി 1989 ജൂൺ വാള്യം 42. പേജ് 50
6. കേരളത്തിന്റെ സാംസ്കാരികചരിത്രം പി കെ ഗോപാല കൃഷ്ണൻ കേരളഭാഷാഇൻസ്റ്റിട്യൂട്ട്
7. ശ്രാമദ് ഭാഗവതം
8. ശ്രീമദ് ഭഗവദ് ഗീത
9. ഋഗ്വേദസംഹിത എസ് പത്മനാഭഅയ്യങ്കാർ. സൌമ്യ പ്രസ് മദ്രാസ്
10. ദ്രാവിഡഭാഷാവ്യാകരണം കാൾഡ്വെൽ എസ് കെ നായർ കേരളഭാഷാ ഇൻസ്റ്റിട്യൂട്ട്
11. ചിലപ്പതികാരം വ്യാഖ്യാനം നെന്മാറ പി. വിസ്വനാഥൻ നായർ. കേരള സാഹിത്യഅക്കാദമി
12. ഋഗ്വേദപരിഭാഷ വള്ളത്തോൾ നാരായണമേനോൻ
13. മൂഷകവംശകാവ്യം അതുലൻ. ഡോ കെ രാഘവൻപിള്ളയുടെ ആമുഖത്തോടുകൂടി ചിറക്കൽ ബാലകൃഷ്ണൻ നായർ.
14. കേരളത്തിലെ സ്ഥലചരിത്രങ്ങൾ. വി വി കെ വാലത്ത് കേരളസാഹിത്യഅക്കാദമി

Hymns to Shiva. Indira Viswanathan Paterson. Motilal Banarasi Das